# ആനന്ദസൂത്രം

ബ്രഹ്മാനന്ദസ്വാമി ശിവയോഗി



പ്രസാധകൻ:—

നിർമ്മലാനന്ദയോഗി
പ്രസിഡണ്ട്,
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം
പി. ഒ. ആലത്തൂർ, പാലക്കാട്ട് ജില്ല—കേരളം
പിൻ—678 541

ഫോൺ : 222342

വില : Rs: 25

## ബ്രഹ്മാനന്ദസ്വാമി
## ശിവയോഗി കൃതികൾ

| | |
|---|---|
| ആനന്ദാദർശം | (1927) |
| ആനന്ദാദർശാംശം | (1928) |
| ടി. ഇംഗ്ലീഷിൽ | (1935) |
| മോക്ഷപ്രദീപം | (1905) |
| ടി. ഇംഗ്ലീഷിൽ | (1950) |
| ടി. തമിഴിൽ | (1949) |
| ടി. ഹിന്ദിയിൽ | (1929) |
| ആനന്ദസോപാനം | (1913) |
| ആനന്ദസൂത്രം | (1910) |
| ടി. ഇംഗ്ലീഷിൽ | (1951) |
| ടി. തമിഴിൽ | (1935) |
| ആനന്ദവിമാനം | (1916) |
| സിദ്ധാനുഭൂതി | (1903) |
| വിഗ്രഹാരാധനാഖണ്ഡനം | (1916) |
| ടി. തമിഴിൽ | (1953) |
| ആനന്ദമതപരസ്യം | (1919) |
| ടി. ഇംഗ്ലീഷിൽ | (1951) |
| ആനന്ദക്കുമ്മി | (1920) |
| ആനന്ദഗുരുഗീത | (1928) |
| സ്ത്രീവിദ്യാപോഷിണി | (1899) |
| ആനന്ദകല്പദ്രുമം | (1906) |
| രാജയോഗപരസ്യം | (1914) |
| ശിവയോഗരഹസ്യം | (1893) |
| ആനന്ദഗാനം | (1923) |

---

ആവശ്യപ്പെടേണ്ടും വിലാസം:—

നിർമ്മലാനന്ദയോഗി, പ്രസിഡണ്ട്
ബ്രഹ്മാനന്ദസ്വാമി ശിവയോഗി, സിദ്ധാശ്രമം
P. O. ആലത്തൂർ (ALATHUR)
പാലക്കാട്ട് ജില്ല, പിൻ-678 541—കേരള

# വിഷയസൂചിക

1. ഒന്നുമുതൽ എട്ടുവരെ 'ആനന്ദമാഹാത്മ്യ പ്രകരണം' ആസ്തികന്മാരായ സർവ്വമതക്കാരും ഈശ്വരൻ ഇല്ലെന്നു വാദിക്കുന്ന നിരീശ്വരന്മാരും പശുപക്ഷി മുതലായ തിര്യക്കുകളുംകൂടി ആനന്ദത്തെ ആഗ്രഹിക്കുന്നതുകൊണ്ട് ആനന്ദംതന്നെ എല്ലാററിനും മീതെ സർവ്വമതസമ്മതമായി വിളങ്ങുന്ന ദൈവം എന്നു ഇതിനാൽ തെളിയിച്ചിരിക്കുന്നു.

2. ഒമ്പതുമുതൽ മുപ്പത്തിരണ്ടുവരെ 'യോഗമാഹാത്മ്യ പ്രകരണം' അങ്ങിനെ മഹിമ ഏറിയ ആനന്ദത്തോടുള്ള ചേർച്ചയാകുന്നു യോഗം എന്നും, ആ ചേർച്ചതന്നെ മുക്തി എന്നും അതു പഠിപ്പില്ലാത്ത സ്ത്രീ പുരുഷന്മാർക്കും പഠിപ്പുള്ളവർക്കും സർവ്വന്മാർക്കും സാധിക്കപ്പെടത്തക്കതാകുന്നു എന്നും ഇതിൽ തെളിയിച്ചിട്ടുണ്ട്.

3. മുപ്പത്തിമൂന്നുമുതൽ തൊണ്ണൂററി ഒന്നുവരെ 'ദുഃഖസൂത്രഖണ്ഡനപ്രകരണം' യാഗം, വ്രതം, തീർത്ഥസ്നാനം, വിഗ്രഹാരാധനം മുതലായ കർമ്മങ്ങൾ മുക്തിക്ക് വിരോധികളാകുന്നു എന്നും മേല്ക്കുമേൽ അജ്ഞാനത്തേയും ദുഃഖത്തേയും ബന്ധത്തേയും വർദ്ധിപ്പിക്കുന്നവയാകുന്നു എന്നും, ഇങ്ങിനെയുള്ള കഠിന കഷ്ട ദുഷ്ട കർമ്മങ്ങളെ ചെയ്‌വാൻ വിധിക്കുന്ന ശാസ്ത്രങ്ങൾ കള്ളപ്രമാണങ്ങളാകുന്നു എന്നും ഇതിൽ തെളിയിച്ചിട്ടുണ്ട്.

4. തൊണ്ണൂററി രണ്ടുമുതൽ തൊണ്ണൂററി എട്ടുവരെ 'ശങ്കാവാദ പരിഹാര പ്രകരണം' ആനന്ദം എന്നു വർണ്ണിക്കപ്പെട്ട വസ്തു ശക്തിയാകുന്നു എന്നും ആ ശക്തിതന്നെ ഈശ്വരൻ. ഇല്ലെന്നുവാദിക്കുന്ന നിരീശ്വരന്മാരിലും നാനാ മത സ്ഥാപകന്മാരിലും അവരാൽ വർണ്ണിക്കപ്പെടുന്ന ദൈവത്തിലും സർവ്വ ചരാചരങ്ങളിലും സർവ്വത്ര വ്യാപിച്ചിരിക്കുന്നതു എന്നും ശക്തിയെ ഒഴിച്ചു സർവ്വവ്യാപിയായി ഒരു ദൈവമുണ്ടെന്നു തെളിയിപ്പാൻ ആരെക്കൊണ്ടും കഴിയുന്നതല്ലെന്നും ഇതിൽ തെളിയിച്ചിട്ടുണ്ട്.

5. തൊണ്ണൂററി ഒമ്പതുമുതൽ നൂററി എട്ടുവരെ ശിഷ്യോപദേശം. സർവ്വപ്രകാരത്തിലും സർവ്വാവസ്ഥകളിലും മനഃസമാധാനത്തോടുകൂടി ഇരിക്കേണമെന്നും മനസ്സിനെ ആനന്ദത്തിൽ ലയിപ്പിക്കേണമെന്നും ആ ലയംതന്നെ ജ്ഞാനവും, മോക്ഷവും, രാജയോഗവും, എന്നും ഇതിൽ ഉപദേശിച്ചിരിക്കുന്നു.

6. ''ആനന്ദഗീതാപ്രകരണം'' നൂററി ഒമ്പതുമുതൽ നൂററി ഇരുപത്തി ഏഴുവരെ കഴിഞ്ഞ അഞ്ചു പ്രകരണങ്ങളിലെ അർത്ഥവും ഇതിൽ സംഗ്രഹിച്ചിട്ടുണ്ട്. 'മെപ്പൊരുളാം കണ്ടു വിളങ്കും മെയ്ജ്ഞാനികൾ' എന്ന രീതിയിൽ 156-ാം പദ്യംവരെയും അതിന്നുശേഷം 'പാപം ചെയ്യാതിരു മനമേ' എന്ന രീതിയിലും ചൊല്ലേണം.

7. 128-മുതൽ 148-വരെ
ദൂഷണ ഭോഷണ പരിഹാരം.

ആനന്ദ ഏവ വിജയതേ
മനഃസ്വാസ്ഥ്യമേവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ
അജ്ഞാനദുഃഖായൈവജ്ഞാദികർമ്മ
ആനന്ദമതമേവ സഹജം
സർവ്വേഷാമന്യൽ സർവ്വംകല്പിതം.

BRAHMANANDHASWAMI SIVAYOGI
FOUNDER OF
ANANTHAMATHA

ആനന്ദശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമിശിവയോഗി സൽഗുരുപൂജ്യപാദർ, 1852 ആഗസ്റ്റ് 26-നു അവതരിച്ചു. അഹിംസ, ആലോചന, പൌരുഷം, ജ്ഞാനം, രാജയോഗം ഇവയുടെ പൂജ്യതയും, അജ്ഞാനകർമ്മകാണ്ഡം, അയുക്തമതാചാരങ്ങൾ ഇവയുടെ ത്യാജ്യതയും അനുഭവയുക്തിപുരസ്സരം തെളിയിക്കുന്ന —അഥവാ— മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന 'ആനന്ദമതം' സ്ഥാപിക്കുകയും, അനേക മുമുക്ഷുക്കളെ ആനന്ദികളാക്കിത്തീർക്കുകയുംചെയ്തു.

1929 സപ്തമ്പ്ര് 10-ാംനു- പുനരുത്ഥാനരഹിതമായ മഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിൻെറ മഹാനന്ദസമാധി പ്രകാശ വൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതരാക്കിത്തീർത്തു.

എന്നു്, ശിഷ്യ,

സിദ്ധാശ്രമം,
ആലത്തൂർ.

യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ.

ആനന്ദ ഏവ വിജയതേ

അഹിംസൈവ പരമോധർമ്മഃ

# മുഖവിന്യാസഃ

ഹിന്തുമതം രസം എന്നപോലെയും കരിമ്പു എന്നപോലെയും നാളികേരം എന്നപോലെയും ഗുണദോഷസമ്മിശ്രമായിക്കിടക്കുന്നു. രസത്തിനെ ശുദ്ധിചെയ്തു ദോഷം നീക്കി സേവിച്ചാൽ അതുതന്നെ ദിവ്യരസായനം. രോഗദുഃഖത്തെ നീക്കി സുഖിച്ചിരിക്കാം. അതുപോലെ ഹിന്തുമതത്തിലുള്ള അനാചാരാദിദോഷങ്ങളെ നീക്കി ആചരിച്ചാൽ സംസാരദുഃഖത്തെനീക്കി ശാശ്വതാനന്ദത്തിലിരിക്കാം. കരിമ്പിൻെറ കമ്പും തോലും ചണ്ടിയും നീക്കി രസത്തെ മാത്രം സേവിക്കുമ്പോഴും നാളികേരത്തിൻെറ ചിരട്ടയും ചകിരിയും നീക്കി തിന്നുമ്പോഴും ആസ്വാദ്യമായിട്ടിരിക്കുന്നു. ''ഈശ്വരസൃഷ്ടമാകുന്നു, ഈശ്വരൻ വേണ്ടാത്തതിനെ സൃഷ്ടിക്കയില്ല, എല്ലാം തിന്നേണ്ടതുതന്നെ'' എന്നു വിചാരിച്ചു രസത്തിൻെറ ദോഷം നീക്കാതെ സേവിച്ചാൽ അനേകരോഗങ്ങളെ ഉണ്ടാക്കി ദുഃഖിപ്പിക്കും. സുഖിക്കുവാൻ ഇടവരികയില്ല, കരിമ്പിൻെറ കമ്പും തോലും വിഴുങ്ങിയാൽ തൊണ്ടയിൽപ്പെട്ടു ദുഃഖിക്കേണ്ടിവരും, രസം സിദ്ധിക്കയില്ല. നാളികേരത്തിൻെറ ചകിരിയും ചിരട്ടയും കടിച്ചുവലിച്ചാൽ പല്ലിടിഞ്ഞു രക്തംചാടി ദുഃഖിക്കേണ്ടിവരും. അപ്രകാരം ഈശ്വരപ്രോക്തമാകുന്നു, മഹർഷിപ്രോക്തമാകുന്നു, പണ്ടുപണ്ടേ ഉള്ളതാകുന്നു. അതെല്ലാം പ്രമാണംതന്നെ എന്നുവെച്ച് ഹിന്തുമതത്തിലെ ദോഷാംശങ്ങളായ ജാതി ഭേദാചാര

ദുഃഖവും നശിപ്പാനും സംഗതിവരും. മേൽപറഞ്ഞ പ്രമാണപ്രകാരം യുക്തമായതിനെ സ്വീകരിക്കു മ്പോഠം യോഗജ്ഞാന സമ്പ്രദായം യുക്തമായിട്ടുള്ള താകയാൽ അതിനെ അംഗീകരിപ്പാൻ നമുക്കു സംഗ തിവരും. അതിനാൽ ഐഹികാനന്ദവും അക്ഷയാ നന്ദവും സിദ്ധിപ്പാനും സംഗതി വരും. ആര്യന്മാർ എന്ന പേരിന്നു അർഹന്മാരായി തീരുകയുംചെയ്യും. യോഗം യുക്തയുക്തമായിട്ടുള്ളതും ആനന്ദത്തോടു ചേർക്കുന്നതുമാകുന്നു എന്നു പ്രബലപ്രമാണ യുക്ത്യനു ഭവങ്ങഠംകൊണ്ടു് ഇതിൽ യോഗമാഹാത്മ്യത്തിൽ തെളിയിച്ചിട്ടുണ്ടു്. കപട ശാസ്ത്രങ്ങളും കർമ്മങ്ങളും കർമ്മകാണ്ഡപ്രവർത്തകന്മാരായ ആചാര്യന്മാരുടെ വ്യാപാരങ്ങളും അയുക്തങ്ങളും ദുഃഖപ്രദങ്ങളും ആകുന്നു എന്നതും ഇതിൽത്തന്നെ ദുഃഖസൂത്രഖണ്ഡനത്തിൽ പ്രബല പ്രമാണങ്ങഠംകൊണ്ടും യുക്തികഠംകൊണ്ടും അനുഭവങ്ങഠംകൊണ്ടും തെളിയിച്ചിട്ടുണ്ടു്. അതു കൊണ്ടു് ഇവിടെ ചേർക്കുന്നില്ല. ഹേ സാരഗ്രാഹി കളെ ! യുക്തിയുള്ളതിനെ ബാലൻ പറഞ്ഞാലും സ്വീകരിക്കേണം. യുക്തിയില്ലാത്തതിനെ സൃഷ്ടി കർത്താവു പറഞ്ഞാലും തള്ളേണം. എന്നു വസിഷ്ഠർ അഭിപ്രായപ്പെട്ടതിനെ ക്രിസ്ത്യ മുഹമ്മദാദി ഭിന്നമത ക്കാരിലുള്ള സാരഗ്രാഹികളും കൂടി അംഗീകരിക്കുന്ന താകുന്നു. അത്ര വിശേഷപ്പെട്ട അഭിപ്രായമാകുന്നു അതു്. അങ്ങിനെ ഇരിക്കെ പറയുന്നവൻ പ്രബല നായിരുന്നാൽ അവൻ അയുക്തം പറഞ്ഞാലും അതിനെ അംഗീകരിക്കുക, ദുർബ്ബലനാകുന്നു എങ്കിൽ യുക്തമായതു് പറഞ്ഞാലും ധിക്കരിക്കുക എന്ന സമ്പ്രദായത്തെ സ്വീകരിക്കുന്നവർ ആരായാലും ആര്യന്മാരാകയില്ല. അതിദുഃഖികളായിത്തീരുകയെ ഉള്ളൂ പൂർവ്വന്മാരിലുള്ള ബഹുമാനം കൊണ്ടാകുന്നു അയുക്ത വചനത്തെ കൂടി പ്രമാണിച്ചു് ദുഃഖത്തിൽ ചാടുന്നതു്എന്നുപറയുന്നുവെങ്കിൽ വസിഷ്ഠാദികളായ

ജ്ഞാനനിധികളും പൂർവ്വന്മാരല്ലയോ? അവരുടെ യുക്തവചനത്തെ കൂടി എന്തുകൊണ്ട് പ്രമാണിച്ച് നടക്കുന്നില്ല? അതിനെ പ്രമാണിച്ചാൽ മഹാന്മാർ യുക്തിയുക്തമായിട്ടേ പറകയുള്ളു. അയുക്തമായി പറകയില്ല എന്നൊരു ജ്ഞാനവിശേഷം നമുക്ക് സിദ്ധിക്കും. അപ്പോൾ ബ്രഹ്മാവ് പറഞ്ഞതാകുന്നു, വിഷ്ണു പറഞ്ഞതാകുന്നു, ഋഷികൾ പറഞ്ഞതാകുന്നു, വേദമാകുന്നു, ഉപനിഷത്താകുന്നു, ഭഗവൽഗീതയാകുന്നു, എന്നിങ്ങനെ ഓരോ ഗ്രന്ഥങ്ങളുടേയും ഗ്രന്ഥകർത്താക്കന്മാരുടേയും പ്രസിദ്ധപ്പെട്ട പേരിനെ കണ്ട് കപടപ്രമാണങ്ങളിൽ ഭ്രമിപ്പാൻ സംഗതി വരികയില്ല ഒന്നിനെ അനേകം ജനം ആചരിക്കുന്നതുകൊണ്ട് അതുശരിയെന്നു വിശ്വസിപ്പാനും സംഗതി വരികയില്ല അതിനാൽ അതിയായ യോഗക്ഷേമങ്ങൾക്ക് നമുക്ക് സംഗതിവരും. അതല്ലെ വേണ്ടതും. നമ്മുടെ കാരണവന്മാരിൽ ചിലർ അജ്ഞാനികളായിട്ടും അഭിമാനികളായിട്ടും അസമദൃഷ്ടികളായിട്ടും അയുക്തവാദികളായിട്ടും കലഹപ്രിയന്മാരായിട്ടും കള്ളകുടിയന്മാരായിട്ടും നടന്നിട്ടുണ്ടെങ്കിൽ ആ കാരണവന്മാരിലുള്ള ഭക്തിവിശേഷംകൊണ്ട് അപ്രകാരം നടന്ന അധപതിക്കയൊ വേണ്ടതു? അതോ ജ്ഞാനനിധികളായി അനഭിമാനികളായി സമദൃഷ്ടികളായി യുക്തിവാദികളായി നിർമ്മത്സരന്മാരായി നിത്യാനന്ദതൃപ്തന്മാരായി നടന്നിട്ടുള്ള കാരണവന്മാരുടെ നടപടിയെ പിന്തുടർന്നു നാം ഉന്നതപദവിയെ പ്രാപിക്കയോ വേണ്ടത്? ദൈവത്തിൽ (ശാശ്വതാനന്ദത്തിൽ) മീതെ ബഹുമാനിക്കത്തക്ക ഒരു കാരണവൻ ഉണ്ടെന്നു ഒരു മതക്കാരും പറയുന്നില്ല അങ്ങിനെ ഇരിക്കുന്ന സർവ്വകാരണവൻ (ദൈവം) കല്പിച്ചിട്ടുള്ളതിൽ നിന്നുകൂടി നാം നന്നല്ലാത്തതിനെ നീക്കി നല്ലതിനെ മാത്രമേ എടുക്കുന്നുള്ളു. ദൈവത്തിന്റെ പേരിലുള്ള ഭക്തിവിശേഷം നിമിത്തം പരമഭക്തൻകൂടി ദൈവം

കല്പിച്ച കരിമ്പിൻെറ കമ്പും തോലും ചണ്ടിയും തിന്നുന്നില്ല അവയെ നീക്കി രസത്തെ മാത്രമെ സ്വീകരിക്കുന്നുള്ളു. ഈ സ്ഥിതിക്ക് യുക്തമായും അയുക്തമായും പൂർവ്വന്മാർ ആചരിച്ചിട്ടുണ്ടെങ്കിൽ അയുക്തമായതിനെതള്ളി യുക്തമായതിനെമാത്രം നാം സ്വീകരിച്ചാൽ മതി. അതുകൊണ്ട് നാളികേരത്തിൻെറ ചകിരിയും ചിരട്ടയും നീക്കി അകത്തുള്ള ആസ്വാദ്യാംശത്തെ എന്നപോലെയും കരിമ്പിൻെറ കമ്പും തോലും ചണ്ടിയും നീക്കി രസത്തെ എന്നപോലെയും ഹിന്തുമതത്തിലുള്ള ദോഷാംശങ്ങളെ നീക്കി ഗുണാംശങ്ങളെ മാത്രം എടുത്തു രചിച്ചിട്ടുള്ള സാരഗ്രന്ഥമാകുന്നു ഈ ആനന്ദസൂത്രം. അതിനാൽ മോക്ഷത്തെ (ദുഃഖത്തിൽനിന്നു വേർപെട്ട ആനന്ദത്തെ) ആഗ്രഹിക്കുന്ന ജനങ്ങൾക്ക വേദശാസ്ത്രേതിഹാസ പുരാണാദികളേക്കാൾ ഇതു ഉപകാരപ്പെടുന്നതാകുന്നു. അങ്ങിനെയല്ലെ, മുത്തുമാലയെ ധരിപ്പാൻ ആശയുള്ളവൻ മുത്തിനെ വാങ്ങുന്നതല്ലെ നല്ലത്. എന്നാൽ ഉടൻതന്നെ തൻെറ ആശയെ സാധിക്കാമല്ലൊ. അങ്ങിനെ ചെയ്യാതെ സമുദ്രത്തിൻെറ രത്നാകരം എന്ന പേരുകേട്ടു ഭ്രമിച്ചു മുത്തിന്നു ഇരിപ്പിടം സമുദ്രങ്ങളാകുന്നു എന്നുവെച്ച് സമുദ്രങ്ങളിൽ മുങ്ങിത്തപ്പുവാൻ തുടങ്ങിയാൽ മനോരഥം എളുപ്പത്തിൽ സാധിക്കയില്ല കഠിനകഷ്ടങ്ങൾ അനുഭവിക്കേണ്ടിവരും. ഒരു സമയം മനോരഥം സാധിക്കാതെതന്നെ മരിച്ചുപോയി എന്നുവരാം. എന്തുകൊണ്ടെന്നാൽ സമുദ്രങ്ങൾ അനേക യോജന വിസ്താരമുള്ളവയാകുന്നു, ചിലേടത്തുമാത്രം മുത്തുരത്നം ഉണ്ടാകും. ആ സ്ഥലം അറിയുന്നവർക്ക മാത്രമല്ലാതെ മററുള്ളവൎക്ക് അറികയില്ല. ആയതുകൊണ്ട് പലദിക്കിലും മുങ്ങിത്തപ്പി ഉപ്പുവെള്ളം കുടിച്ച് ശ്വാസംമുട്ടി കഷ്ടപ്പെടുവാൻ ഇടയുണ്ട്. ഉഗ്രങ്ങളായ തിമിംഗല നക്രാദി ജലജന്തുക്കൾക്ക് ഇരയാവാനും ഇടയുണ്ട്. അതു

പോലെ വേദം ശാസ്ത്രം സ്മൃതി പുരാണം എന്നിങ്ങനെയുള്ള പേരുകേട്ടു ഭ്രമിച്ചു അവയെല്ലാം വായിച്ചാലെ ആനന്ദം കിട്ടു എന്നു ഭ്രമിച്ച് അതിന്നു പുറപ്പെട്ടാൽ അത് അത്ര വേഗത്തിൽ കിട്ടുന്നതല്ല എന്തുകൊണ്ടെന്നാൽ വേദശാസ്ത്രാദികൾ സമുദ്രപ്രായങ്ങളാകുന്നു. എന്നു മാത്രമല്ല വിഷം കലൎന്ന ഭോജന സാധനങ്ങൾപോലെ കപടശാസ്ത്ര സമ്മിശ്രങ്ങളായിട്ടും ഇരിക്കുന്നു. സമുദ്രത്തിൽ മുത്ത് എന്നപോലെ വേദശാസ്ത്രാദികളിൽ സൂക്ഷ്മം ചിലേടത്തുമാത്രം നിക്ഷേപിച്ചിരിക്കുന്നു. നാനാകൎമ്മങ്ങളെ വിധിക്കുന്ന കപടകൎമ്മകാണ്ഡത്താൽ ആ സൂക്ഷ്മം മറക്കപ്പെട്ടുപോയി. ആയതിനാൽ ദേഹത്താൽ മറക്കപ്പെട്ട ആത്മാവിനെ അറിയാതെ ദേഹത്തിൽ ഭ്രമിച്ചു നിത്യ സംസാരികളായി ദുഃഖിച്ചു നശിക്കുന്നതുപോലെയും വിഷം കലൎന്ന ഭോജന സാധനങ്ങളെ ഭക്ഷിച്ചു ദുഃഖിച്ചുനശിക്കുന്നതുപോലെയും കൎമ്മകാണ്ഡത്താൽ മറക്കപ്പെട്ട വേദസാരത്തെ അറിയാതെ കപടകൎമ്മകാണ്ഡത്തിൽ ഭ്രമിച്ചു പലവിധ കൎമ്മങ്ങൾ ചെയ്തു സങ്കടത്തിൽ പെട്ടു നശിപ്പാനാണ് അവകാശമുള്ളത്. അങ്ങിനെ തന്നെ പ്രായേണ കാണുന്നതും അങ്ങിനെ അല്ലെ. സ്വൎണ്ണാഭരണത്തെ ധരിപ്പാൻ ആശയുള്ളവൻ സ്വൎണ്ണം വാങ്ങി ആഭരണം ഉണ്ടാക്കാതെ ഭൂമി രത്നഗൎഭയാകുന്നു എന്ന പേരു കേട്ടു ഭ്രമിച്ചു സ്വൎണ്ണത്തിനുവേണ്ടി ഭൂമി മുഴുവൻ കിളച്ചു തുടങ്ങിയാൽ ദുഃഖത്തിൽ പെടുവാനെ സംഗതിയുള്ളു. എന്തുകൊണ്ടെന്നാൽ സ്വൎണ്ണം ഉള്ള സ്ഥലം എല്ലാവരും അറികയില്ല. നോക്കുക, കോലാറു മുതലായ ചില ദിക്കുകളിൽ ഖനിപ്രദേശങ്ങളെ കണ്ടുപിടിച്ചു ഇംഗ്ലീഷുകാരിൽ ചില നിപുണന്മാർ കുഴികുഴിച്ചെടുത്ത മൂൽപാഷാണകട്ടകളെ ശുദ്ധിചെയ്തു കല്ല് മണ്ണ് മുതലായ കരടുകളെ നീക്കി സ്വൎണ്ണത്തെമാത്രം എടുക്കുന്നു. ആ ഖനി പ്രദേശങ്ങളെ അനേക കാലമായി കൈവശം വെച്ചുകൊണ്ടിരി

ക്കുന്ന ഹിന്തുക്കളായ രാജാക്കന്മാർക്കും ആചാര്യൻമാർക്കും മററും അതിന്നു കഴിഞ്ഞിട്ടില്ല. അപ്പോലെ ഹിന്തുമതമാകുന്ന ഭൂമിയിലെ കമ്മകാണ്ഡകുപ്പകളെ നീക്കി യഥാൎത്ഥ യോഗരത്നങ്ങളെ വേറെ എടുത്തു സ്വരൂപിക്കുവാൻ ആനന്ദാനുഭവനിഷ്ഠന്മാൎക്കല്ലാതെ മററുള്ളവർക്ക് കഴികയില്ല. ഒരുകാട്ടിൽ ചെന്നാൽ ആവശ്യമില്ലാത്ത ചെടികളെ നീക്കി സിദ്ധ മൂലികകളെകണ്ടുപിടിപ്പാനും രസത്തെ ശുദ്ധി ചെയ്‌വാനും സിദ്ധവൈദ്യനല്ലാതെ മററുള്ളവർക്ക് കഴികയില്ല. അപ്പോലെ ഹിന്തുമതത്തിലുള്ള ദുർബ്ബലശ്രുതികളെ തള്ളി പ്രബലശ്രുതികളെ കണ്ടുപിടിപ്പാനും ഹിന്തുമതത്തെ പരിഷ്കരിപ്പാനും ആനന്ദാനുഭവനിഷ്ഠന്മാർക്കല്ലാതെ മററുള്ളവർക്കു് കഴികയില്ല അതുകൊണ്ടു് തന്നെയാകുന്നു ഇന്നും ഓരോ ആചാര്യന്മാർ കപട പ്രമാണങ്ങളെ വിശ്വസിച്ചു ബിംബപ്രതിഷ്ഠാരൂപേണ മോക്ഷദ്വാരത്തെ (ആനന്ദമാൎഗ്ഗത്തെ) കല്ലിട്ടടക്കുന്നതും യാഗാദികൎമ്മങ്ങളെ ചെയ്യിപ്പിക്കുന്നതും ജനങ്ങൾ കഷ്ടത്തിൽപെടുന്നതും. ഇങ്ങിനെയുള്ള കഷ്ടത്തിൽപെട്ടു ദുഃഖിപ്പാൻ ഇടവരാതെ ആനന്ദത്തെ ആസ്വദിപ്പാൻവേണ്ടി ഹിന്തുമതത്തെ പരിഷ്കരിച്ചു എഴുതിയ എൻെറ മോക്ഷപ്രദീപാദി ഗ്രന്ഥങ്ങൾ സാരഗ്രാഹികളായ പുണ്യജീവികൾക്കു് പരമോപകാരമായിത്തീൎന്നു കാണുന്നതുകൊണ്ടു് ഈ ആനന്ദസൂത്രത്തിൻെറ കർത്തൃത്വത്തെക്കൂടി ഞാൻ അംഗീകരിപ്പാൻ കാരണമായതാകുന്നു. എന്നാൽ മോക്ഷപ്രദീപം നിമിത്തം എന്നെ ബഹുപേർ ദൂഷിക്കുന്നതും ഉണ്ടു്. അതിന്നുള്ള ചില കാരണങ്ങൾ ഈ ഘട്ടത്തിൽ പറഞ്ഞുകൊള്ളുന്നു. എൻെറ മോക്ഷപ്രദീപത്തിൽ ജാതിഭേദത്തേയും തത്തൽ കൎമ്മങ്ങളേയും മത്സ്യാദിമാംസ ഭക്ഷണത്തേയും ഖണ്ഡിച്ചിട്ടുണ്ടു്. അതുകൊണ്ടു് മോക്ഷപ്രദീപം നല്ലവണ്ണം ഗ്രഹിച്ചുവന്ന സർവ്വജീവികളും തന്നെപ്പോലെ എന്നജ്ഞാനം

ഉണ്ടാകുന്നു. അതിനാൽ താണ ജാതിക്കാർ എന്നു പറയുന്നവർക്കൊക്കെ അവരിൽ മീതെ ജാതിക്കാർ ഇല്ലെന്നു വിശ്വസിപ്പാനും സംഗതി വരുന്നു. അപ്പോൾ അവർ മേൽജാതിക്കാർ എന്നു നടിക്കുന്നോ വരെ മുമ്പത്തേപ്പോലെ ബഹുമാനിക്കയില്ല. അങ്ങിനെയാകുമ്പോൾ തങ്ങളുടെ ആഭിജാത്യത്തിന്നു കുറവു വരുന്നുവല്ലൊ എന്നുകരുതി ബ്രാഹ്മണ ശൂദ്രാഭിമാനികൾ ദൂഷിക്കുന്നതാകുന്നു. മത്സ്യമാംസ ഭക്ഷണത്തിൽ അഭിരുചിയുള്ളവർ അതിനെ ഖണ്ഡിച്ചതുകൊണ്ടു ദൂഷിക്കുന്നു, ചിലർ അസൂയകൊണ്ടു ദൂഷിക്കുന്നു. കമ്മകാണ്ഡത്തെ ദൂഷിച്ചതുകൊണ്ട് കർമ്മകാണ്ഡരതന്മാർ ദൂഷിക്കുന്നു. സർവ്വക്കും ഒരുപോലെ വെളിച്ചം കൊടുക്കുന്നതാകുന്നു എൻെറ മോക്ഷപ്രദീപം. എങ്കിലും താണജാതിക്കാരാകുന്നു എന്നു കുണ്ഠിതപ്പെടുന്ന കൂട്ടരുടെ വ്യസനനിവൃത്തിക്കു മോക്ഷപ്രദീപംപോലെ ഇതുവരെ ഒരു ഗ്രന്ഥം ഉണ്ടായിട്ടില്ല എന്നു അവരിൽ ചിലർ ഘോഷിക്കുന്നു. ആ സ്ഥിതിക്കു അവരിൽ മററുചിലർ ദൂഷിപ്പാൻ കാരണമെന്താകുന്നു എങ്കിൽ അവർ ഈയിടയിൽ ഒരു പുതിയ പരിഷ്കാരം കണ്ടുപിടിച്ചിരിക്കുന്നു. അതായതു് ക്ഷേത്രംകെട്ടി പ്രതിഷ്ഠിച്ചു ബ്രാഹ്മണനെപ്പോലെ പൂണുനൂലിട്ടു തററുടുത്തു് ബിംബാരാധന ചെയ്യുക എന്നതാകുന്നു. അതിന്നു മോക്ഷപ്രദീപം ശത്രുവാകുന്നു. അതുകൊണ്ടുചില ഈഴവർ ദൂഷിക്കുന്നു ഈഴവരിൽ ചില സാരഗ്രാഹികൾക്കു് എൻെറ മോക്ഷപ്രദീപ വായനകൊണ്ടു് ബിംബാരാധനാദി കർമ്മങ്ങൾ മിഥ്യയെന്നറിവാൻ സംഗതിവരുന്നു. അതിനാൽ അവർ ക്ഷേത്രത്തേയും പൂജകന്മാരേയും ഗണിക്കയില്ല. അതു് ഈഴവശാന്തിക്കാരുടേയും ഈഴവ വാദ്ധ്യാന്മാരുടേയും പൂജ്യതക്കും പുരോഹിതസ്ഥാനത്തിന്നും പോരായ്മയാകുന്നു. ലഭ്യത്തിന്നും കുറവാകുന്നു. അതുകൊണ്ടു് ഈഴവരുടെ ഇടയിൽ

ജ്ഞാനം ഉണ്ടാകാതെ ഇരുന്നാലെ ഈഴവ ശാന്തികളുടെയും ഈഴവ വാദ്ധ്യന്മാരുടേയും ബഹുമാനം ഘൃണം നിലനില്ക്കയുള്ളു എന്നു കരുതി എന്റെ മോക്ഷപ്രദീപത്തെ ദൂഷിക്കുന്നു. മോക്ഷപ്രദീപം വായിക്കരുത് എന്നു ചില സാധുക്കളെ നിർബന്ധിക്കയും ചെയ്യുന്നു. ബ്രാഹ്മണർ ശൂദ്രർക്ക് വേദാദികൾ നോക്കിക്കൂടാ എന്നു് നിർബന്ധിക്കുന്നതും ദൂഷിക്കുന്നതും പോലെ ഇതെല്ലാം അവരവരുടെ അജ്ഞാനവിലാസം എന്നല്ലാതെ എന്റെ മോക്ഷപ്രദീപത്തിന്റെ ദോഷമല്ല. പിത്തം കൊണ്ടു് ദൂഷിച്ച നാവിന്നു പഞ്ചസാരക്കൂടി കയ്ക്കും എന്നിങ്ങനെ സമാധാനിക്കാതെ ഞാൻ ദൂഷണത്തിൽനിന്നു ഭയപ്പെട്ടു് മൗനിയായിരുന്നാൽ നമ്മുടെ പൂർവ്വന്മാരായ ജ്ഞാനനിധികളുടെ ഗ്രന്ഥങ്ങളിൽനിന്നു എനിക്കു സിദ്ധിച്ച കൃതാർത്ഥതകൾ അവരോടു കാണിപ്പാൻ ഞാൻ കടപ്പെട്ടിരിക്കുന്ന കൃതജ്ഞതയെ കാണിപ്പാൻ സംഗതി വരികയില്ല ലോകോപകാരം ചെയ്‌വാനും സംഗതിവരികയില്ല. ദൂഷണത്തിൽനിന്നു ഭയപ്പെടുന്നതു് അസ്മാദൃക്കുകളുടെ ധർമ്മവും അല്ല. അങ്ങിനെയല്ലെ?

(1) സാധുഭിഃപൂജ്യമാനോപി പീഡ്യമാനോപി
ദുർജ്ജനൈ

സമഭാവെ ഭവേദ്യസ്യ സജീവന്മുക്തഉച്യതേ

(2) നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാൽ പഥഃപ്രവിചലന്തി പദം ന ധീരാഃ
എന്നു ഭർതൃഹരി

അർത്ഥം:- (1) സത്തുക്കൾ പൂജിച്ചാലും ദുർജ്ജനങ്ങൾ ഉപദ്രവിച്ചാലും സമചിത്തനായിരിക്കുന്നവനാകുന്നു ജീവന്മുക്തൻ എന്നവൻ (2) അർത്ഥം:-നീതിനിപുണന്മാർ നിന്ദിക്കട്ടെ, അല്ലെങ്കിൽ സ്തുതിക്കട്ടെ

അനവധി ദ്രവ്യം കിട്ടട്ടെ, അല്ലെങ്കിൽ സമ്പത്തു് എല്ലാം നശിക്കട്ടെ. ഇപ്പോഴംതന്നെ മരണം നേരിടട്ടെ, അല്ലെങ്കിൽ അതു വളരെക്കാലം കഴിഞ്ഞിട്ടാവട്ടെ. ധീരന്മാർ ശരിയായ വഴിയിൽ നിന്നു ഒററപ്പദംപോലും തെററിനടക്കുകയില്ല. ശരിയായ പ്രവൃത്തി നടത്തുന്നതുകൊണ്ടു് നിന്ദിച്ചാലും സ്തുതിച്ചാലും സമ്പത്തുണ്ടായാലും ആപത്തുണ്ടായാലും വളരെക്കാലം ജീവിച്ചിരിപ്പാൻ സംഗതി വന്നാലും പൊട്ടന്നനവെ മരണം നേരിടുന്നതായാലും ധീരന്മാർ തെററിനടക്കുകയില്ല എന്നുസാരം.

"തീയെരിയുന്നകൊള്ളി കീഴായിപ്പിടിച്ചാലും
തീയുടെജ്വാല മേൽപ്പെട്ടല്ലാതെ ജ്വലിക്കുമോ"
"ചൂട്ടെരിച്ചങ്ങു സമീപത്തു കാട്ടിയാൽ
ചൂടുപിടിക്കുമോ സാഗരവാരിയിൽ"

ചെമ്പകപൂവിനെ ദുൎഗ്ഗന്ധി എന്നു ദുഷിച്ചാലും അതു സുഗന്ധിയായിട്ടെ ഇരിക്കു. ചന്ദ്രനെ നിന്ദിച്ചാലും ചന്ദ്രൻ കുളർപ്പിക്കയെ ഉള്ളു. മഹാന്മാരും അങ്ങിനെ തന്നെ. കൎമ്മകാണ്ഡരതന്മാരുടെ ദൂഷണത്തെ ഭയപ്പെട്ടു നമ്മുടെ പൂൎവ്വന്മാരായ യോഗികളും ജ്ഞാനികളും കൎമ്മകാണ്ഡത്തെ ഖണ്ഡിച്ചു യോഗജ്ഞാനരത്നങ്ങളെ പ്രകാശിപ്പിക്കാതെ ഇരുന്നിട്ടില്ല. അതുകൊണ്ടാകുന്നു എനിക്കു് ആനന്ദത്തെ ആസ്വദിപ്പാൻ സംഗതി വന്നതു ആ സമ്പ്രദായത്തെ അനുസരിച്ചു് മററുള്ളവരും ആനന്ദിക്കുവാൻവേണ്ടി കൎമ്മകാണ്ഡത്തെ ഖണ്ഡിച്ചു ആനന്ദമാൎഗ്ഗത്തെ പ്രകാശിപ്പിക്കുന്നതു തന്നെ എന്റെയും ധൎമ്മം. അതുകൊണ്ടുതന്നെ ഈ ആനന്ദസൂത്രത്തെയും നിർമ്മിച്ചതു്. ഇതുനിമിത്തമുണ്ടാകുന്ന ദൂഷണം എനിക്കു് ഭൂഷണം തന്നെ, അങ്ങിനെയല്ലെ? അതിസുന്ദരമായ ഹിന്തുമതത്തിൽ ജാതിഭേദമാകുന്ന കുഷ്ഠവ്യാധി പിടിപെടുകയാൽ

സ്വജനങ്ങൾക്കും സ്വജനങ്ങൾക്കും അന്യമതക്കാർക്കും ഹിന്തുക്കളെ തൊടുവാൻ കൂടി പാടില്ല. അങ്ങിനെ ഇരിക്കുമ്പോൾ ഒന്നിച്ചുകൂടികഴിഞ്ഞു സുഖിക്കുവാൻ എങ്ങിനെ തരം വരും? എങ്ങിനെ ഹിന്തുക്കൾ അഭിവൃദ്ധിയെ പ്രാപിക്കും? കുഷ്ഠരോഗിയുടെകൂട്ടത്തിൽ ആർ കൂടും? കുഷ്ഠരോഗിസുന്ദരനായിരുന്നാലും കുത്സിതരൂപനായി നശിക്കുകതന്നെചെയ്യും? കളത്ര പുത്രാദികൾകൂടി അവനെ അറച്ചുവെറുക്കുന്നു അങ്ങിനെയുള്ള ജാതിഭേദമാകുന്ന കുഷ്ഠവ്യാധിയെ ആകുന്നു ഞാൻ മോക്ഷപ്രദീപത്തിൽ നശിപ്പിച്ചിട്ടുള്ളത്. ആ മഹാവ്യാധിക്കു പുറമെ ഹിന്തുമതത്തെ ബാധിച്ചിരിക്കുന്നതു് ഒരു മഹാരാക്ഷസനാകുന്നു. അവൻ ഏവനാകുന്നുഎങ്കിൽ കർമ്മകാണ്ഡം എന്ന ബ്രഹ്മരാക്ഷസൻ തന്നെ ഈ രാക്ഷസബാധയാൽ ഹിന്തുക്കൾ അതിരില്ലാതെ അലഞ്ഞലഞ്ഞു ദുഃഖിക്കുന്നു. ഈ ഘോരരാക്ഷസനെ ജ്ഞാനശസ്ത്രംകൊണ്ടു തിലസദൃശം അരിഞ്ഞരിഞ്ഞു യോഗാഗ്നിയിൽ ഹോമിക്കുകയാകുന്നു ഞാൻ ചെയ്തതു് ജാതിഭേദകുഷ്ഠവ്യാധിയെ ചികിത്സിച്ചതുകൊണ്ടും കർമ്മകാണ്ഡരാക്ഷസനെ ഹോമിച്ചതുകൊണ്ടും ഹിന്തുമതം, കുത്സിതരൂപത്തേയും ഭ്രാന്തവേഷത്തേയുംവിട്ടു സുന്ദരമായ ആനന്ദസ്വരൂപത്തോടുകൂടി എന്റെ സിദ്ധഗ്രന്ഥത്തിൽ വിളങ്ങുന്നു. ഇതാകുന്നു എന്റെ സിദ്ധഗ്രന്ഥങ്ങൾക്കുള്ള വിശേഷം. ഇതുകൊണ്ടു് ഹിന്തുമതാവലംബികളായ സാരഗ്രാഹികളും, ഹിന്തുമതത്തെ ദൂഷിക്കുന്ന അന്യമത സാരഗ്രാഹികളും, വളരെ അഭിനന്ദിച്ചു എനിക്കു എഴുതിയിരിക്കുന്നു. എന്നു മാത്രമല്ല എന്റെ സിദ്ധാശ്രമത്തിൽ വന്നു് ഉപദേശം വാങ്ങിയിരിക്കുന്നു. അവർ യോഗാനന്ദാനുഭവംകൊണ്ടു് വിസ്മയിച്ചുകൊണ്ടു, ഇന്നും എനിക്കു് എഴുത്തു് അയച്ചുകൊണ്ടിരിക്കുന്നു. ഇതിവിടെ പ്രസ്താവിക്കേണ്ട ആവശ്യമില്ല. എന്നാൽ മോക്ഷപ്രദീപത്തെ ചിലർ ദൂഷിക്കുന്നു

എന്നു മുമ്പ് പറയുകയുണ്ടായല്ലോ. അതിന്നു പരിഹാരമായി മോക്ഷപ്രദീപത്തെ അഭിനന്ദിച്ചു സ്തുതിക്കുന്ന വാർത്തയെക്കൂടി ഇവിടെ കാണിച്ചതാകുന്നു പ്രബല പ്രമാണങ്ങളേയും യുക്തികളേയും അനുഭവങ്ങളേയും കാണിച്ചുകൊടുത്തിട്ടും അവയെ സമ്മതിക്കാതെ കണ്ണുമചീമ്പി പറയുന്ന കർമ്മികളുടെ അസത്യത്തിന്നു പരിഹാരം ഒന്നും പറയുന്നതല്ല അവർ ജാതിഭേദങ്ങളേയും യാഗാദി കർമ്മങ്ങളേയും വിധിക്കുന്ന കർമ്മകാണ്ഡത്തെ വേദം എന്നു മനസ്സിലാക്കിയിരിക്കുന്നു. അതു ഭേദദൃഷ്ടിയെ വർദ്ധിപ്പിച്ചു തമ്മിൽ തല്ലിച്ചു ദുഃഖത്തെ ഉണ്ടാക്കിത്തീർക്കുന്ന കപടശാസ്ത്രമെന്നാകുന്നു ജ്ഞാനികൾ മനസ്സിലാക്കിയിട്ടുള്ളത്. അതുകൊണ്ടു അതിനെ ഖണ്ഡിക്കുമ്പോൾ ജ്ഞാനികൾ ഹിന്ദുവേദത്തെ ദുഷിക്കുന്ന പാതിരികൾ എന്നു പൊടുന്നനേ തീർച്ചപ്പെടുത്തി ദുഷിക്കുന്നതിന്നും ജ്ഞാനികളുടെ യുക്തിയുക്തങ്ങളായ വചനങ്ങളെ കേൾക്കാതെ ധിക്കരിക്കുന്നതിന്നും പരിഹാരം എന്താ ഉള്ളതു? ഇരിക്കട്ടെ എന്നാൽ ജ്ഞാനികൾ മനസ്സിലാക്കിയ വേദം ഏതാകുന്നു എന്നു ചോദിക്കുന്നു എങ്കിൽ,

'പരാത്മാ വേദ്യതേ യേന സ വേദോ വേദ ഉച്യതേ'

എന്നു ശിവസ്വരോദയം. അർത്ഥം:— ഏതൊന്നുകൊണ്ടു പരമാനന്ദത്തെ അറിയുന്നുവോ അതാകുന്നു വേദം. "വിദ്" എന്ന ധാതുവിന്നു "അറിയുക" എന്നാകുന്നു അർത്ഥം. ഇങ്ങിനെ വേദം എന്ന വാക്കിന്റെ അവയവാർത്ഥത്തെ ആലോചിക്കുമ്പോഴും. അറിവ് (ജ്ഞാനം) എന്നാകുന്നു അർത്ഥം കിട്ടുന്നത് കർമ്മം എന്ന അർത്ഥം കിട്ടുകയില്ല. അങ്ങിനെയിരിക്കെ വേദം എന്ന വാക്കുകൊണ്ടു കർമ്മകാണ്ഡത്തെ ഗ്രഹിച്ചു കർമ്മങ്ങൾ ചെയ്യുന്നതും നാളികേരം

എന്ന വാക്കിന്നു ചകിരി എന്നാകുന്നു അർത്ഥം എന്നു തീർച്ചപ്പെടുത്തി ചകിരിയെ അരച്ചു കൂട്ടാനിൽ ചേർക്കുന്നതുപോലെയും, ചകിരിയെ കടിച്ചുവലിച്ചു തിന്നുന്നതുപോലെയും, അയുക്തമായും ദുഃഖകരമായും ഇരിക്കുന്നു. ബീജത്തിൽ അങ്കുരം (വിത്തിൻമുള) എന്നതുപോലെ മഹാന്മാർ അതാതു വാക്കിൽതന്നെ പരമാത്ഥത്തെ സംഗ്രഹിച്ചുവെച്ചിട്ടുണ്ട്. ആ അത്ഥത്തെ ആലോചിച്ചറിഞ്ഞാൽ, അതുതന്നെ ഒന്നാന്തരം ആയുധം. ഏതുകക്ഷികൊണ്ടുവരുന്ന നിരർത്ഥവാദത്തെ ഖണ്ഡിപ്പാൻ അങ്ങിനെയല്ലെ? സുന്ദരൻ എന്ന വാക്കിന്റെ അർത്ഥത്തെ അറിഞ്ഞവന്റെ മുമ്പിൽ ഒരു വിരൂപനെ കൊണ്ടുവന്നുനിൎത്തി ഇവൻ സുന്ദരനാകുന്നു എന്നു വാദിക്കുകയും, അതു തെളിയിപ്പാൻവേണ്ടി അനേകം ആളുകളുടെ സർട്ടിഫിക്കറ്റുകളെ ഹാജരാക്കുകയും ചെയ്താൽ കണ്ണുള്ളവൻ അവയെ തലചുററി എറിയും. അപ്രകാരം വേദാത്ഥത്തെ അറിഞ്ഞു ആനന്ദിക്കുന്ന യോഗിലോകം മുഴുവനും ഒന്നായികൂടി ജാതിഭേദങ്ങളും തത്തൽകർമ്മങ്ങളും ആനന്ദപദവിയെ എത്തുവാനുള്ള ആദ്യപടവാകുന്നു, വേദം വിധിച്ചിട്ടുള്ളതാകുന്നു, എന്നു സ്ഥാപിപ്പാൻ കോടി പ്രമാണങ്ങളെ കാണിച്ചാലും തല ചുററി എറിയും അങ്ങിനെയല്ലെ?

''ആത്മനസ്തത്വമജ്ഞാത്വാ മൂഢശ്ശാസ്ത്രേഷുമുഹ്യതി'

എന്നു അമനസ്കഖണ്ഡം.

അർത്ഥം:— ആനന്ദസ്വരൂപത്തെ അറിയാത്തതുകൊണ്ടു മൂഢൻ ശാസ്ത്രങ്ങളിൽ ഭ്രമിക്കുന്നു. അറിഞ്ഞവൻ ശാസ്ത്രങ്ങളിൽ ഭ്രമിക്കുമോ ? ബിംബാരാധന ചെയ്തിട്ടും, യാഗാദി കർമ്മങ്ങളും ചെയ്തിട്ടും അനേകം

പണം ചിലവുചെയ്ത ദുഃഖത്തെ വിലക്കു മേടി ക്കുമോ? അന്യന്മാരെകൊണ്ടും ആവക ചെയ്യിച്ച ദുഃഖത്തിൽ അവരേയും ചാടിക്കുമോ? ഇല്ല പാളി കേരം തിന്നിട്ടുള്ളവൻ ചകിരിയും ചിരട്ടയും ഭ്രമിച്ച അതിനെ കടിച്ചു വലിക്കുമോ? അങ്ങിനെചെയ്യു വാൻ അന്യന്മാരോടു ഉപദേശിച്ച അവരുടെ പല്ല കൂടി കേടുവരുത്തുമോ? ഇല്ല. ആചാര്യൻ എന്നും യോഗി എന്നും, ജ്ഞാനി എന്നും. വേദശാസ്ത്രങ്ങൾ എന്നുംപേരുകേട്ടു ഭ്രമിക്കരുത് എന്തുകൊണ്ടെന്നാൽ,

(1) 'കുലാചാരരതാസ്സന്തിഗുരവോ ബഹവോ മുനേ കുലാചാരവിഹീനസ്സ ഗുരുരേകോ ഹിദുർല്ലഭഃ''

എന്നു അമനസ്കഖണ്ഡം

(2) ''ന വേദം വേദ ഇത്യാ ഹുർവ്വേദേ വേദോ ന വിദ്യതെ''

എന്നു ശിവസ്വരോദയം

(3) അപരാ ഋഗ്വേദോ യജുർവ്വേദഃ സാമവേദോഥ ർവ്വവേദഃ ശിക്ഷാ കല്പോ വ്യാകരണം നിരു ക്തം ഛന്ദോ ജ്യോതിഷമിതി

എന്നു മുണ്ഡകോപനിഷത്ത്

അർത്ഥം:— 1. ഞാൻ ഉൽകൃഷ്ടകുലത്തിൽ ജനിച്ചവ നാകുന്നു, എന്റെ ആചാരങ്ങൾ ഇന്നിന്നവയാകുന്നു.

എന്നിങ്ങിനെ അവനവന്റെ കുലാചാരങ്ങളിൽ ആസക്തന്മാരായ ഗുരുജനങ്ങൾ അനവധിയുണ്ട്. കുലാചാരങ്ങൾ ഇല്ലാത്ത പ്രധാനപ്പെട്ട ഗുരു (സൽഗുരു) ദുർല്ലഭം തന്നെ

**അർത്ഥം —** 2. വേദത്തെ വേദം എന്നു പറഞ്ഞുകൂടാ; **വേദത്തിൽ** വേദം ഇല്ല.

അർത്ഥം:— 3. ഋക്ക് യജുസ്സ്, സാമം, അഥർവ്വം എന്ന നാലു വേദങ്ങളും പ്രധാനങ്ങൾ അല്ല. ശിക്ഷാ കല്പം, വ്യാകരണം, നിരുക്തം ഛന്ദസ്സ്, ജ്യോതിശ്ശാസ്ത്രം എന്ന ആറു ശാസ്ത്രങ്ങളും പ്രധാനങ്ങൾ അല്ല. മേൽകാണിച്ച പ്രമാണങ്ങൾകൊണ്ട് കുലാചാരതല്പരന്മാരായ ആചാര്യന്മാരും വേദശാസ്ത്രങ്ങളും പ്രധാനങ്ങൾ അല്ല. വേദത്തെ വേദം എന്നു പറഞ്ഞുകൂടാ എന്നിങ്ങനെ നിന്ദിച്ചതു എന്താകുന്നു എങ്കിൽ പാലിൽ ചേർത്ത വിഷംപോലെ വേദശാസ്ത്രങ്ങളിൽ കലന്നുകിടക്കുന്ന കപട പ്രമാണങ്ങളാൽ കല്പിക്കപ്പെട്ട ജാതിഭേദാചാരങ്ങളിൽ ഭ്രമിച്ച ജനങ്ങൾ ദുഃഖിച്ചു തന്നെ നശിക്കുന്നു. അങ്ങിനെ ദുഃഖിച്ചു നശിക്കുന്നതിന്നു കാരണങ്ങളായ ആ ജാതിഭേദാചാരങ്ങളെ കുലാചാരാരതന്മാരായ ഗുരുജനങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആവക ആചാര്യന്മാരിലും വേദശാസ്ത്രങ്ങൾ എന്നു പേരുകേട്ട കപട പ്രമാണങ്ങളിലും പെട്ട് കെട്ടുപോകാതെ ഇരിപ്പാനും യഥാർത്ഥവഴിയെ അന്വേഷിച്ചു ആനന്ദിപ്പാനും വേണ്ടി നിന്ദിച്ചതാകുന്നു.

"ഭേദബുദ്ധിരവിദ്യേയം സർവ്വഥാ താം പരിത്യജ" എന്നു വാസിഷ്ഠം.

അർത്ഥം:— ഭേദബുദ്ധി അറിവില്ലായ്മയാകുന്നു അതിനെ സർവ്വപ്രകാരേണ ദൂരെ ത്യജിക്കുക ഇങ്ങിനെ പറഞ്ഞിരിക്കെ, നാം എല്ലാവരും ഒരേ കുലത്തിൽനിന്നു (ആനന്ദത്തിൽനിന്നു) ജാതന്മാരായിട്ടും ഇരിക്കെ, എന്റെ കുലം ഉൽകൃഷ്ടം നിന്റെ കുലം നികൃഷ്ടം, നിന്നെ തൊട്ടാൽ അശുദ്ധമായി എന്നിങ്ങനെ തമ്മിൽ തല്ലിപ്പിക്കുന്നതും നാനാവിധാനാചാരങ്ങളെ കല്പിച്ചു കഷ്ടത്തിൽ ചാടിക്കുന്നതും അന്യായമാകുന്നു. അതുകൊണ്ടു് അങ്ങിനെ ചെയ്യിക്കുന്ന കുലാചാര രതന്മാരായ ആചാര്യന്മാരേയും, വേദശാസ്ത്രാദികളേയും, അപ്രധാനമായി നിന്ദിക്കേണ്ടതുതന്നെ. എന്നാൽ വേദാദികളിൽ പ്രധാനഭാഗമേതാകുന്നു എങ്കിൽ.

'അഥ പരാ യയാ തദക്ഷരമധിഗമ്യതേ'

എന്നു മുണ്ഡകോപനിഷത്ത്.

അർത്ഥം:— ഏതൊന്നിനാൽ ശാശ്വതാനന്ദം പ്രാപിക്കപ്പെടുന്നുവോ അതാകുന്നു പ്രധാനം. യോഗവിദ്യയാലാകുന്നു ശാശ്വതാനന്ദം പ്രാപിക്കപ്പെടുന്നതു്; അതുകൊണ്ടു പ്രധാനം അതുതന്നെ. അതിന്നു പ്രമാണം.

'അയന്തു പരമോ ധർമ്മോ യദ്യോഗേനാത്മ
ദർശനം'

എന്നു് യാജ്ഞവല്ക്യസംഹിതാ.

അർത്ഥം:— യോഗംകൊണ്ടു ആനന്ദത്തെ കണ്ടുപിടിക്കുന്നതുതന്നെ, എല്ലാററിലും വെച്ചു് പ്രധാനം.

# XVIII

'തൈലധാരാമിവാച്ഛിന്നം ദീർഘഘണ്ഡാ
നിനാദവൽ
അവാച്യം പ്രണവസ്യാഗ്രം യസ്തം വേദ സ
വേദവിൽ'

ഇതു ഉത്തരഗീതയിൽ കൃഷ്ണൻ അർജ്ജുനനു ഉപദേശിച്ചതാകുന്നു.

അർത്ഥം:— മണി അടിച്ചാൽ, ധാര മുറിയാത്ത തൈലധാരപോലെ, ദീർഘിച്ചു നിൽക്കുന്ന ഒരു നാദം ഉണ്ടല്ലൊ; അതുപോലെ അവാച്യമായിരിക്കുന്ന പ്രണവത്തിന്റെ പ്രഥമാംശമായ നാദത്തെ ആരറിയുന്നുവോ, അവനാകുന്നു വേദത്തെ അറിയുന്നവൻ. ഈ അറിവും യോഗംകൊണ്ടെ ഉണ്ടാകൂ. അതിനാൽ യോഗജ്ഞാനമുള്ളവൻ തന്നെ വേദജ്ഞൻ. നാലു വേദങ്ങളെ പഠിച്ചു പാരായണം ചെയ്യുന്നവരും, ഓങ്കാരത്തെ വായിനാൽ നീട്ടി ഉച്ചരിച്ചുകൊണ്ടിരിക്കുന്നവരും കർമ്മകാണ്ഡരതന്മാരും വേദത്തെ അറിയുന്നവരല്ല.

'വേദോ ഗർജ്ജതി ഗോകർണ്ണേ ഹം വേദം വേത്തി
കോ ഭുവി'
എന്നു ശിവജ്ഞാന ദീപികാ.

അർത്ഥം:— ഗോകർണ്ണത്തിൽ [സുഷുമ്നയിൽ] വേദം മുഴങ്ങുന്നു. ആ വേദത്തെ അറിയുന്നവൻ ലോകത്തിൽ ആർ ? ഈ പ്രധാന വേദമായ യോഗജ്ഞാനം ശാശ്വതാനന്ദത്തോടു ചേർക്കുന്നതാകുന്നു, എന്നു ഇതിൽ യോഗമാഹാത്മ്യത്തിൽ തെളിയിച്ചിട്ടുണ്ട്. കർമ്മകാണ്ഡം ആനന്ദത്തിൽനിന്നു തെററിച്ചു ദുഃഖത്തിൽ ചാടിക്കുന്നതാകുന്നു എന്നും ഇതിൽ ദുഃഖ സൂത്രഖണ്ഡത്തിൽ തെളിയിച്ചിട്ടുണ്ട്. അതു

കൊണ്ടു, ഹിന്തുമതത്തിലുള്ള സർവ്വസൂത്രങ്ങളെക്കാളും, ആനന്ദത്തോടു ചേരുവാൻ(മുക്തിയെ പ്രാപിപ്പാൻ) ഉള്ള മുഖ്യ സൂത്രം, ഈ ആനന്ദസൂത്രം തന്നെ. ചിത്തശുദ്ധിയും ജ്ഞാനവും തികയാത്ത ആദ്യകാലത്തു എഴുതിയതാകുന്നു കർമ്മകാണ്ഡം. അതോ, എങ്ങും പരന്നു വളൎന്നു പൂത്തു ഫലിച്ചു വശാകുകയും ചെയ്തു. ചിത്തശുദ്ധിയും ജ്ഞാനവും സദ്ദൃഷ്ടിതാദി ഗുണങ്ങളും തികഞ്ഞ പിൻകാലത്തു എഴുതിയതാകുന്നു ജ്ഞാനകാണ്ഡം. ആ കല്പലതാ കർമ്മകാണ്ഡക്കാട്ടിന്റെ തിരക്കകൊണ്ടു ക്ഷയിച്ചു പോകുന്നു. വളരുവാൻ നിർവ്വാഹമില്ല. കാടെല്ലാം വെട്ടി നീക്കി സൽബീജത്തെ വിതച്ചാലെ, ആ ബീജം വളരുകയുള്ളു. എങ്ങിനെ വെട്ടിനീക്കും?

"ജ്ഞാനിനൊ ദുർല്ലഭോ ലോകെ കർമ്മണ:
കോടികോടയഃ"
(ജ്ഞാനികൾ ചുരുക്കം, കർമ്മികൾ കോടി കോടി)

എന്നു്, ശിവജ്ഞാന ദീപികയിൽ പറഞ്ഞപ്രകാരം ലോകമെല്ലാടവും കർമ്മികൾ നിറഞ്ഞിരിക്കുന്നു. അവരുടെ പ്രബലതനിമിത്തം കർമ്മകാണ്ഡക്കാട്ടിനെ നീക്കം ചെയ്വാൻ നിർവ്വാഹമില്ലാതെ വരികയും ചെയ്തു. അതുകൊണ്ടു പുസ്തകത്തിൽ മാത്രമെ കർമ്മകാണ്ഡ കാഞ്ഞിരക്കാട്ടിനെ ഖണ്ഡിപ്പാൻ അന്നന്നു ദുർല്ലഭമായി ഉണ്ടായ ജ്ഞാനികൾക്കു കഴിയുകയുണ്ടായുള്ളു അപ്രകാരമെ എനിക്കും ചെയ്വാൻ കഴിഞ്ഞിട്ടുള്ളു. കാരണവൻ ഭൂമി മുഴുവനും കൈവശപ്പെടുത്തി ജനങ്ങളേയും സ്വാധീനത്തിൽവെച്ചുകൊണ്ടു്, ഓരോ അക്രമം പ്രവർത്തിക്കുമ്പോൾ, അനന്തരവൻ അറിവുള്ളവനായാലും എന്തു ചെയ്യും? അനന്തരവന്റെ അധികാരം നടക്കയില്ല. അഷ്ടിക്കു കൂടി നിർവ്വാഹമില്ലാതെ ഒരു കോണിലിരുന്നും

കൊണ്ടു "കാരണവൻെറ നടവടി ഒന്നും ശരിയല്ല. എന്താ ചെയ്യേണ്ടതു് ? മഹാപാപി, ദുഷ്ടൻ പട്ടിണി യിട്ടു ബുദ്ധിമുട്ടിക്കുന്നു;വലിയ തറവാട്ടിൽ ജനിച്ചിട്ടു ഫലം എന്താണ്?" എന്നും മററും പറഞ്ഞുകൊണ്ടു് കാലം കഴിക്കുകതന്നെ ഗതി. കാരണവൻെറ അധി കാരം വല്ലാത്ത അധികാരമായിരിക്കുന്നു. കർമ്മകാ ണ്ഡക്കാരണവൻ പട്ടിണിയിലിട്ടും പല ദിക്കു കളിൽ ഓടിച്ചിട്ടും ഉറക്കം ഒഴിപ്പിച്ചിട്ടും കാററും വെയിലും മഴയും കൊള്ളിച്ചിട്ടും ഓരോകഷ്ടംകർമ്മങ്ങളെ ചെയ്യിപ്പിച്ചു കഷ്ടത്തിൽ ചാടിച്ചു ദുഃഖിപ്പിച്ചു നശി പ്പിക്കുന്നതിനെ ഞാൻ ഇതിൽ ദുഃഖസൂത്രഖണ്ഡന ത്തിൽ പ്രമാണപ്പെട്ട രേഖകൾ കൊണ്ടും യുക്തികൾ കൊണ്ടും അനുഭവങ്ങൾകൊണ്ടും തെളിയിച്ചിട്ടുണ്ടു്. അതു കണ്ടിട്ടും ആ കാരണവൻെറ പക്ഷം പിടിച്ചു കൊണ്ടു കാക്കക്കൂട്ടത്തിൽ കല്ലിട്ടപോലെ നിലവിളി കൂട്ടി എന്നെ അധിക്ഷേപിക്കുന്നവരോടു് ഒന്നും പറ വാൻ പോകാതെ ഇരിക്കുന്നതുതന്നെ ഒരു പക്ഷം ഉത്തമം. എന്തുകൊണ്ടെന്നാൽ കർമ്മകാണ്ഡക്കാര ണവൻ വളരെ അവിവേകിയും അക്രമിയും ആകുന്നു. അനവധി ജനം തൻെറ അധീനത്തിലും ഉണ്ടു്. അടിപിടി മുതലായ അന്യായ കർമ്മങ്ങളെ ചെയ്യി പ്പിച്ചാൽ നമുക്കുസഹായിപ്പാൻ ആർ?ജ്ഞാനദയാദി ഗുണഗണ സിന്ധുവായ ബുദ്ധമഹർഷിയെക്കൂടി ഇവിടെ നിന്നുഓടിച്ചു അവിവേകിയാകുന്നു നമ്മുടെ അജ്ഞാനക്കാരണവൻ. ഹിന്തുക്കളെ കെടുത്തതും കെടുക്കുന്നതും ആ അജ്ഞാന കർമ്മ കാണ്ഡക്കാര ണവൻ തന്നെ. ആ കാരണവൻെറ കൈകാര്യത്തെ രാജാക്കന്മാർതന്നെ ദുർബ്ബലപ്പെടുത്തേണ്ടതു്. അങ്ങി നെ ചെയ്യുന്നകാലത്തുമാത്രമേ ഹിന്തുക്കൾക്കു് യോഗ ക്ഷേമങ്ങൾ സിദ്ധിക്കയുള്ളു. ഹിന്തുക്കൾ ആര്യന്മാർ എന്ന പേരിന്നു അർഹന്മാരാകുകയുംഉള്ളു. ഹേ കർമ്മ കാണ്ഡക്കാരണവരെ! അനേകായിരം കൊല്ലമായ

നീങ്ങളുടെ കാര്യസ്ഥന്മാരായ പ്രബലപ്പെട്ട ആചാര്യന്മാർ കൈകാര്യം നടത്തി നടത്തി പട്ടിണിയിൽ പെടുത്തിയിട്ടും മററു പല കഷ്ടകർമ്മങ്ങളെ ചെയ്യിപ്പിച്ചിട്ടും ദുഃഖിപ്പിക്കുന്നു. ആംഗ്ലേയ ചക്രവർത്തിയുടെ ഭരണ വിശേഷത്താൽ സ്വാതന്ത്ര്യ സുഖത്തോടുകൂടി ഇരിപ്പാൻ സംഗതി വന്നിട്ടും അനേക പരിഷ്കാരങ്ങൾ ഉണ്ടായിട്ടും നിങ്ങളുടെ കാര്യസ്ഥന്മാരുടെ ദുഷ്കരമുഷ്കകൊണ്ടു ദുഃഖത്തിൽ കിടക്കേണ്ടിവരുന്നു. അതുകൊണ്ടു യോഗജ്ഞാനസ്വരൂപനായ അനന്തരവന്റെ പക്കൽ കാര്യം ഏല്പിച്ചുകൊടുത്തു നിങ്ങളും നിങ്ങളുടെ കാര്യസ്ഥന്മാരും സ്വസ്ഥന്മാരായിരിപ്പിൻ. അതിന്നു മനസ്സില്ലെങ്കിൽ യോഗജ്ഞാനാനന്തരവനെ അനുസരിച്ചു നടക്കുന്ന കുട്ടികളെ ഉപദ്രവിച്ചു യോഗജ്ഞാന ശാലകളെ പൊളിച്ചു കളവാൻ ശ്രമിക്കാതെ ഇരുന്നാലും മതി. എന്നാൽ രാജാക്കന്മാരുടെ സന്നിധിയിൽ അന്യായം കൊണ്ടുപോകാതെ കഴിക്കാം. ഹേ കർമ്മകാണ്ഡക്കാരണവരെ! ഹേ! ഹേ! തൽക്കാര്യസ്ഥന്മാരെ! ഈ ശിവയോഗിയുടെ ഈ അപേക്ഷയെ ധിക്കരിക്കരുതെ! ധിക്കരിക്കരുതെ! ധിക്കരിക്കരുതെ! യോഗക്ഷേമങ്ങൾ വരട്ടെ, വരട്ടെ, വരട്ടെ!

1 ക്ഷീണനും ശക്തനും പാൽരസകരമതുപോൽ
രാജയോഗം നിനച്ചാൽ
ആണിനും പെണ്ണിനും പിന്നൊരുലിപി-
യറിയാത്തോർക്ക മദ്ധ്യക്കമാക്കും
പാണനും പാട്ടികൾക്കും പറയനുമൊരുപോൽ
മുക്തി നൽകുന്നതല്ലൊ
കാണാതീ യോഗതത്വം ബുധജനവുമഹോ
കർമ്മകാണ്ഡത്തിലാണ്ടു

2. ഗീതാ നിഷ്കാമകർമ്മത്തിനെ യതുളിയിരി-
ക്കുന്നുവെന്നോർത്തു നിങ്ങൾ

ചേതോമോഹത്തിനെപ്പൂണ്ടഹഹ സുഖകരം
രാജയോഗം വെടിഞ്ഞാൽ

സ്വീതാനന്ദം ലഭിക്കാ പെരുവഴിയതിലാ
യർജ്ജുനൻ ചത്തപോലെ

പാതംനേരിട്ടു ചാകം വിടുക വിടുക ഹേ
കർമ്മകാണ്ഡ ഭ്രമത്തെ

3. പത്രത്തിൽ കർമ്മാന്ധന്മാർ ചിലർ ബത
ശിവയോഗീന്ദ്രനെ വെന്നുവെന്നായ്
പത്രാസ്സിന്നങ്ങു കള്ളത്തരമെഴുതി വിട്ടു-
ന്നുണ്ടഹോ ലജ്ജയെന്യേ

കത്തിക്കാളുന്ന തീജ്വാലയെ ശലഭഗണം
വെന്നുവെന്നുള്ള വാർത്ത-

ക്കൊത്തൊന്നാണായതെന്നേ മമ മതമറിവോർ
തീർച്ചയാക്കുന്നതുള്ളൂ,

എന്നു്, ബ്രഹ്മാനന്ദസ്വാമി ശിവയോഗി

## ആനന്ദമാഹാത്മ്യ പ്രകരണം.

ആനന്ദം തന്നെയാണ് എല്ലാററിലും വെച്ചു മീതെ. എന്തുകൊണ്ടെന്നാൽ ക്രിസ്ത്യന്മാരും, മുഹമ്മദീയരും, ബൌദ്ധന്മാരും, ഹിന്തുക്കളും മററുള്ള സർവ്വ മതക്കാരും ആനന്ദത്തെ ആഗ്രഹിക്കുന്നു. ഇവർ ദൈവത്തെപ്പററിയും മതത്തെപ്പററിയും എന്റെ താണ് ഉൽകൃഷ്ടം നിന്റേതു നന്നല്ല എന്നു പറഞ്ഞു പരസ്പരം കലഹിക്കുന്നു. ക്രിസ്തുവിനെ വിശ്വസിച്ചാലെ ഗതിയുള്ളു എന്നു പറയുമ്പോൾ ഹിന്തുക്കൾക്കും മററുള്ള മതക്കാർക്കും അശേഷം രസിക്കുന്നില്ല. മുഹമ്മദു മതമാകുന്നു വലിയതു അതിൽ ചേൎന്നാലെ ഗതിയുള്ളു എന്നു വാദിക്കുമ്പോൾ ക്രിസ്ത്യന്മാൎക്കും മററുള്ള മതക്കാൎക്കും സുഖമാകുന്നില്ല. ഇങ്ങിനെ ഏതേതിനെ മഹത്തായി പറയുന്നുവോ അതൊന്നും തൽഭിന്ന മതക്കാൎക്കു രുചിക്കുന്നില്ല, ഓരേ കൂട്ടരായ ഹിന്തുക്കളിൽത്തന്നെ ശിവനാണു വലിയതു്. എന്നു പറയുമ്പോൾ വൈഷ്ണവന്മാർക്കു രസിക്കുന്നില്ല. വിഷ്ണുവാകുന്നു വലിയതു എന്നു പറയുമ്പോൾ ശൈവന്മാർക്കും രസിക്കുന്നില്ല. യോഗമാണ് ഉൽകൃഷ്ടം എന്നു പറയുമ്പോൾ വേദാന്തികൾക്കു ഇഷ്ടമാകുന്നില്ല വേദാന്തമാണു മുഖ്യം എന്നു പറയുമ്പോൾ യോഗികൾക്കും ഹിതമാകുന്നില്ല ആസ്തികന്മാരെല്ലാം ഇങ്ങിനെ ഭിന്നരുചികളായി അവരവർ വിശ്വസിച്ച മതത്തെയും മൂർത്തിഭേദത്തേയും വലുതാക്കി പറയുന്നു. നാസ്തികന്മാർ ദൈവമില്ലെന്നേ വാദിക്കുന്നു. ആസ്തികന്മാരെല്ലാം ഏതൊന്നിനെ വലുതായി കരുതി പൂജിക്കുന്നുവൊ നാസ്തികന്മാർ ആ ദൈവത്തെ ചെറുതായിട്ടു കൂടി ഗണിക്കുന്നില്ല ഉണ്ടെന്നു വിശ്വസിക്കുന്നതു കൂടിയില്ല. അങ്ങിനെ

യുള്ള നാസ്തികന്മാരും ഭിന്നാഭിപ്രായക്കാരായ ആസ്തികന്മാരും എല്ലാ ജനവും ആനന്ദത്തെ അത്യന്തം ആഗ്രഹിക്കുന്നു. അതുകൊണ്ടു ആനന്ദം തന്നെ എല്ലാററിനും മീതെ എന്നു സിദ്ധമായി.

2. പശു, പക്ഷിമൃഗാദികളായ തിര്യക്ജന്തുക്കളെംകൂടി സുഖത്തിനെ കാംക്ഷിക്കുന്നു. വർഷകാലം കലശലായി മഴ പെയ്യുമ്പോൾ മഴ തട്ടാത്ത സ്ഥലത്തിലും കൂടുകളിലും ചെന്നു വസിക്കുന്നു. മണ്ണിലും ചാരത്തിലും കിടക്കുന്ന പട്ടി, നായ മുതലായവ തരംകിട്ടുമ്പോൾ അവയെ വളർത്തുന്ന യജമാനന്റെ കോലായിലും കിടക്കയിലും കസേരയിലും കയറി കിടക്കുന്നു. പശുക്കളെ നാം [illegible] തടവി ചൊറിഞ്ഞു കൊടുക്കുമ്പോൾ അവ തീൻകൂടി തിന്നാതെ അരികിൽ അണഞ്ഞു സുഖം അനുഭവിച്ചു നിൽക്കുന്നു. ഇങ്ങിനെ ചെയ്യുന്നതു സുഖത്തിനെ (ആനന്ദത്തിനെ) ഇച്ഛിച്ചിട്ടാകുന്നു. അതുപ്രകാരം പശു, പക്ഷി പട്ടി നായ മുതലായ ജന്തുക്കളുടെ വ്യാപാരം കൊണ്ടും കൂടി ആനന്ദംതന്നെ എല്ലാററിനും മീതെ എന്നു സിദ്ധമായി.

3. മനുഷ്യരാണല്ലൊ സർവ്വജീവികളെക്കാളും പ്രധാനന്മാർ. അവരുടെ വ്യാപാരം നോക്കുക. ചിലർ കാററും മഴയും വെയിലും ഏററുകൊണ്ടു കൃഷി ചെയ്യുന്നു. ചിലർ കാപ്പികൃഷി മുതലായതു ചെയ്‌വാൻവേണ്ടി വ്യാഘ്രാദികളാൽ ഘോരമായ മലകളിലും വനങ്ങളിലും ചെന്നു പാർക്കുന്നു. ചിലർ തിമിംഗല നക്രാദി ചക്രങ്ങളാൽ ഭയങ്കരമായ സമുദ്രമദ്ധ്യത്തിൽ ചെല്ലുന്നു, മത്സ്യങ്ങളെ പിടിക്കുന്നു. ചിലേടത്തു മുത്തിന്നുവേണ്ടി മുങ്ങുന്നു. ചിലർ കരണം തെററിയാൽ മരണം സിദ്ധിക്കുന്ന ഞാണിന്മേൽ കളി, കമ്പക്കളി, സർക്കസ്സ് മുതലായവയെ

അഭ്യസിക്കുന്നു. ചിലർ അതിദൂര പ്രദേശങ്ങളിലും ഭയങ്കര സമുദ്രത്തെ കടന്നു ദ്വീപാന്തരങ്ങളിലും ചെന്നു കച്ചവടം ചെയ്യുന്നു. ചിലർ ബാല്യംമുതൽക്കേ പഠിപ്പിൽ ശ്രദ്ധവെച്ചു ഉറക്കമൊഴിച്ചിട്ടും അനവധി ദ്രവ്യം ചിലവുചെയ്തിട്ടും ബിലാത്തി മുതലായ അതിദൂര പ്രദേശങ്ങളിൽ ചെന്നിട്ടും ബഹുകാലം അദ്ധ്യാനിച്ചു പഠിച്ചു പാസ്സായി ബാരിസ്ററർമാരായിട്ടും ജഡ്ജിമാരായിട്ടും കലക്ടർമാരായിട്ടും മററു പല ഉദ്യോഗസ്ഥന്മാരായിട്ടും ഇരിക്കുന്നു. ഇങ്ങിനെ നാനാജനം നാനാവ്യാപാരങ്ങളിൽ ഏർപ്പെട്ടു കൊണ്ടിരിക്കുന്നു. ഇതെല്ലാം എല്ലാവക്കും പ്രത്യക്ഷമായിരിക്കുന്നതുകൊണ്ട് വിസ്തരിക്കേണ്ട ആവശ്യമില്ല, എന്നാൽ ജനങ്ങളുടെ അതാതു വ്യാപാരങ്ങൾ കൊണ്ടു അവക്കു ദ്രവ്യസമൃദ്ധി ഉണ്ടാകുന്നു അതു കൊണ്ടു ദേഹം ഭരിച്ചു അനിഷ്ടങ്ങളെ നീക്കി ഇഷ്ടമുള്ളതെല്ലാം സാധിച്ചു സുഖിച്ചിരിപ്പാൻ സംഗതി വരുന്നു. അപ്പോൾ സംസാരികളായ സർവ്വജനങ്ങളുടെ വ്യാപാരവും സുഖത്തെ (ആനന്ദത്തെ) ലഭിപ്പാൻ വേണ്ടിയാണെന്നു തെളിയുന്നു. കൃഷി, കച്ചവടം പഠിപ്പ് ഉദ്യോഗഭരണം മുതലായ വ്യാപാരങ്ങളിൽനിന്നു ദുഃഖമാണ് ഉണ്ടാവാൻ പോകുന്ന ലാഭം എന്നു വരികിൽ ഒരുവനും ആവക വ്യാപാരങ്ങളിൽ സ്വപ്നേപി ഏർപ്പെടുവാൻ ചിന്തിക്കയും കൂടി ചെയ്കയില്ല. ഈ സംഗതികൾകൊണ്ടും ആനന്ദമാണ് എല്ലാററിലുംവെച്ച് മീതെ എന്നതു സിദ്ധമായി.

4 കമ്മികൾ ഏകദശ്യാദി വ്രതങ്ങളെ അനുഷ്ഠിച്ചു ഊണു ഉറക്കവുംകൂടി വിട്ടിട്ടും അനേകദ്രവ്യം ചിലവുചെയ്തു ക്ഷേത്രങ്ങൾ കെട്ടി ബിംബാരാധന ചെയ്തിട്ടും കാശി രാമേശ്വരം മുതലായ സ്ഥലങ്ങളിൽ അലഞ്ഞിട്ടും ദൈവത്തെ ഭജിക്കുന്നു. ചിലർ

ത്യജിക്കപ്പെട്ടവരെൻ അശക്യങ്ങളായ സംസാരവിഷയങ്ങളെ തൃണംപോലെ തള്ളി ഭക്തന്മാരായിട്ടും യോഗികളായിട്ടും ജ്ഞാനികളായിട്ടും ദൈവത്തെ ഭജിക്കുന്നു. ഈ വ്യാപാരങ്ങളും ദുഃഖത്തെ കാംക്ഷിച്ചിട്ടില്ല. കേവലം സുഖത്തെ ഇച്ഛിച്ചിട്ടാകുന്നു. ദൈവഭജനംകൊണ്ടു സിദ്ധിപ്പാൻ പോകുന്ന ഫലം ദുഃഖമാണെന്നു വരികിൽ ഒരുവനും ദൈവത്തെ സ്വപ്നേപി ഭജിക്കയില്ലാ എന്ന ബോദ്ധ്യം ഉണ്ടെങ്കിലും ആരും ദൈവത്തെ ഭജിക്കയില്ല. ഇതുകൊണ്ടും ആനന്ദമാകുന്നു എല്ലാററിനും മീതെ എന്നു സിദ്ധമായി.

5. ചിലർ സുഖഹേതുക്കളായി വിശ്വസിച്ചിരിക്കുന്ന കളത്രത്തെയും പുത്രനേയും ഭർത്താവിനെയും പൂജനീയന്മാരായ മാതാപിതാക്കന്മാരെയും പ്രിയമുള്ള സഹോദരീ സഹോദരന്മാരെയും മിത്രബന്ധുക്കളേയുംകൂടി തങ്ങളുടെ ആനന്ദത്തിന്നു വിരോധമായി പ്രവൃത്തിക്കുമ്പോൾ ഉപേക്ഷിക്കുകയും ഹിംസിക്കുകയും കൂടി ചെയ്യുന്നു. ഇതുകൊണ്ടും ആനന്ദമാണ് എല്ലാററിന്നും മീതെ എന്നു സിദ്ധമായി.

6. ചിലർ സ്വശരീരത്തെ സർവ്വത്തെക്കാളും പ്രിയമായിക്കരുതി, കളത്രപുത്രാദി സർവ്വരേയും സർവ്വസ്വത്തിനേയും ഉപേക്ഷിച്ചിട്ടും തൊണ്ണൂറ് വയസ്സായാലും രോഗം വന്നാൽ ചികിത്സിച്ചിട്ടും ഈശ്വരനെ ഭജിച്ചിട്ടും സംരക്ഷിക്കുവാനായി സർവ്വപ്രകാരത്തിലും ഇഷ്ടപ്പെടുന്ന സ്വശരീരത്തേയും ആനന്ദവിരോധിയായിത്തീരുമ്പോൾ പൊട്ടുന്നനവെ നശിപ്പിക്കുന്നു. എന്നാൽ മാറാത്ത രോഗത്താലൊ മററു വല്ല സംഗതിയിലൊ ആനന്ദത്തെ അനുഭവിപ്പാൻ

നിർവ്വാഹമില്ലാതെ വരുമ്പോൾ മരുന്ന കുടിച്ചിട്ടൊ തൂങ്ങിയിട്ടൊ വെടിവെച്ചിട്ടൊ ദേഹനാശം വരുത്തുന്ന എന്ന സാരം. ഇതുകൊണ്ടും ആനന്ദമാകുന്ന എല്ലാററിന്നും മീതെ എന്ന സിദ്ധമായി

7. നീ ഹീനജതി, അരികിൽ അണവാൻ പാടില്ല. ദൂരെപ്പൊ, എന്ന വിലക്കുന്ന ജാത്യഭിമാനികൾക്ക കഠിനരോഗം പിടിപെട്ടാൽ മുൻ വിലക്കപ്പെട്ട ഹീനജാതിക്കാരൻ ഒരു വൈദ്യനാകുന്നവെങ്കിൽ അവനെ ക്ഷണിച്ചുകൊണ്ടുവന്ന അകത്തു കടത്തി അരികിലിരുത്തി ശരീരത്തെ പരിശോധിപ്പിച്ചു അവനെകൊണ്ടു ചികിത്സിപ്പിച്ചു സുഖപ്പെടുത്തുന്നു. അവനെ ബഹുമാനിക്കുന്ന പണവും കൊടുക്കുന്ന ഭിന്നമതക്കാരായി കലഹിക്കുന്ന സർവ്വമതക്കാരും ഇങ്ങിനെ ചെയ്യുന്നുണ്ട്. ഇതുകൊണ്ടും ആനന്ദമാണ് എല്ലാററിന്നും മീതെ എന്ന സിദ്ധമായി. ഇങ്ങിനെ ഓരോ സംഗതികളെ ആലോചിക്കുമ്പോൾ വല്ല വിധത്തിലും സുഖം (ആനന്ദം) കിട്ടേണമെന്നുള്ള ഒററ ആഗ്രഹമെ ആന്തരത്തിൽ മനുഷ്യൎക്കും മററു ജന്തുക്കൾക്കും കാണപ്പെടുന്നുള്ളു. അതുകൊണ്ടു ആനന്ദംതന്നെ എല്ലാററിന്നും മീതെ എന്നതു സർവ്വസമ്മതമായിട്ടിരിക്കുന്ന ചന്ദ്രൻ ശീതളനാകുന്നു. എന്നും ജലം ദാഹത്തെ തീൎത്തു തണുപ്പിക്കുന്ന ശൈത്യഗുണമുള്ള വസ്തുവാകുന്നുവെന്നും അന്നം വിശപ്പടക്കുന്ന പദാൎത്ഥമാകുന്ന എന്നും സർവ്വമതക്കാൎക്കും അനുഭവമാകുന്ന അപ്പോലെതന്നെ ആനന്ദമഹിമയും സർവ്വന്മാൎക്കും അനുഭവമാകുന്നു. അതുകൊണ്ടു അതിനെ തെളിയിപ്പാൻവേണ്ടി ഗ്രന്ഥവിസ്താരം വരുത്തുന്നില്ല എന്നാൽ ഈ ആനന്ദം എല്ലാററിലുംവെച്ചു മീതെവരുവാനുള്ള കാരണമെന്താകുന്ന എങ്കിൽ നമ്മളെല്ലാം ആനന്ദക്കുട്ടികളാകുന്നു. (ആനന്ദത്തിൽനിന്ന ഉണ്ടായവരാകുന്നു) കുട്ടികൾ അച്ഛനെ

കാണ്മാൻ ആഗ്രഹിക്കുന്നതും കാണുമ്പോൾ ആനന്ദി ക്കുന്നതും അച്ഛനെ വലുതായി വിചാരിക്കുന്നതും ലോകത്തിൽ സാധാരണയാകുന്നു. വാസ്തവത്തിൽ സർവ്വ ലോകത്തിന്റെയും ഏക പിതാവ് ആനന്ദമായിരിക്കുന്നതുകൊണ്ടാകുന്നു ആനന്ദത്തെ സർവ്വമതക്കാരായ എല്ലാവരും ഒരു പോലെ ആഗ്രഹിക്കുവാനും ആനന്ദം എല്ലാററിനും മീതെയായി തോന്നുവാനും ഉള്ള സംഗതി, നമ്മു ടെസ്വന്തം പിതാവു നമ്മുടെ ആനന്ദത്തിന്നു (സുഖ ത്തിന്നു) വിരോധം ചെയ്യുമ്പോൾ നാം സ്വന്തപിതാ വിനെ ഉപേക്ഷിക്കുന്നു അതുകൊണ്ട് സൂക്ഷ്മത്തി ലുള്ള പിതാവ് ഇതല്ലെന്നും ആനന്ദമാണെന്നും സിദ്ധമായി. അപ്പോലെതന്നെ സ്വന്തമാതാവും ബന്ധുക്കളും മററും നമ്മുടെ ആനന്ദത്തിന്നു വിരോ ധമായി പ്രവൃത്തിക്കുമ്പോൾ അവരേയും എല്ലാം നാം ഉപേക്ഷിക്കുന്നു. അതുകൊണ്ടു വാസ്തവത്തി ലുള്ള മാതാവും ബന്ധുവും എല്ലാം ആനന്ദമാകുന്നു എന്നും സിദ്ധമായി. അതാണ് ആനന്ദം എല്ലാ ററിനും മീതെ വിളങ്ങുവാനുള്ള കാരണം ഈ ആന ന്ദത്തിന് അനുകൂലികളാണെന്ന് ഭ്രമിച്ചിട്ടാണ് നാം സർവ്വരേയും സർവ്വത്തേയും സ്നേഹിക്കുന്നത്. ആ ആന്ദ ത്തിന് വിരോധികളായി കാണുമ്പോൾ സർവ്വ രേയും സർവ്വത്തേയും ഉപേക്ഷിക്കുകയും ചെയ്യുന്നു. അതുകൊണ്ടു ആനന്ദംതന്നെ എല്ലാവരുടേയും പിതാ വും മാതാവും മിത്രബന്ധുവർഗ്ഗവും സ്വത്തും സർവ്വവും എല്ലാററിന്നും മീതെയുള്ള ദൈവവും എന്നു സിദ്ധ മായി. നാം ദുഃഖക്കുട്ടികളാകുന്നു എങ്കിൽ ദുഃഖത്തി നെയാകുന്നു നാം കാംക്ഷിക്കേണ്ടതു്. ആട്ടുകുട്ടി മാട്ടു കുട്ടി നായകുട്ടി മുതലായ കുട്ടികൾകൂടി ദുഃഖത്തെ കാംക്ഷിക്കുന്നില്ല. അതുകൊണ്ടു നാം എല്ലാവരും ആനന്ദകുട്ടികൾതന്നെ. പ്രമാണവും അങ്ങിനെ തന്നെയാണ് ഘോഷിക്കുന്നതു്.

"ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ,
ആനന്ദേന ജാതാനി ജീവന്തി, ആനന്ദം
പ്രയന്ത്യഭിസംവിശന്തി"

എന്നു് യജുർവ്വേദീയ തൈത്തിരിയോപനിഷത്തു്.

അർത്ഥം:— ഈ ജീവികൾ എല്ലാം ആനന്ദത്തിൽ നിന്നു തന്നെ ജനിക്കുന്നതു്. ജനിച്ച ജീവികളെല്ലാം ആനന്ദംകൊണ്ടുതന്നെ ജീവിക്കുന്നതു്. ഒടുവു് ആനന്ദത്തെക്കുറിച്ചു പുറപ്പെട്ടു ആനന്ദത്തെത്തന്നെ പ്രാപിക്കുന്നു (മുക്തന്മാരാകുന്നു.) ഹേ സാരഗ്രാഹികളെ! സർവ്വമതസ്ഥന്മാക്കും പ്രാപഞ്ചികാവസ്ഥകൊണ്ടുതന്നെ ഈ പ്രമാണം ശരി എന്നു വിശ്വസിക്കാം. അല്പം ഒന്നു ആലോചിച്ചാൽ മതി. സ്ത്രീപുരുഷന്മാർ ആനന്ദം കൊണ്ടാകുന്നു ചേരുന്നതു്. അതുകൊണ്ടാകുന്നു പ്രജകൾ ഉണ്ടാകുന്നതു്. അപ്പോൾ ആനന്ദമാണു് ഉല്പത്തിഹേതു എന്നതു സിദ്ധമായി. എനിക്കു ആനന്ദം (സുഖം) ഇല്ല എന്തിന്നു ഞാൻ ഇരിക്കുന്നു മരിക്കുന്നതാണു് നല്ലതു് എന്നും ലോകത്തിൽ പറയുന്നുണ്ടു് എന്നല്ല അസഹ്യമായ സുഖക്കേടുണ്ടാകുമ്പോൾ ചിലർ ദേഹത്യാഗം ചെയ്യും കാണുന്നുണ്ടു്. സുഖമുള്ളവർ അങ്ങിനെ ചെയ്യുന്നില്ല. എന്നും ജീവിച്ചിരിക്കേണമെന്നേ ആഗ്രഹിച്ചു കാണുന്നുള്ളു അപ്പോൾ ആനന്ദംകൊണ്ടാകുന്നു ജീവികൾ എല്ലാം ജീവിക്കുന്നതു് എന്നതും സിദ്ധമായി. അവസാനത്തിൽ സകലരും മുക്തിയെ (ദുഃഖത്തിൽ നിന്നു വേർപെട്ടിട്ടുള്ള ശാശ്വതാനന്ദത്തെ)

ആഗ്രഹിച്ചു അന്വേഷിച്ചു വളരെകഷ്ടപ്പെട്ടും പ്രാപി ക്കുന്നു. അപ്പോഠം സൃഷ്ടത്തിൽ ഉള്ളത്തിക്കും സ്ഥിതിക്കും ലയത്തിന്നും കാരണവും അധിഷ്ഠാനവും ആനന്ദംതന്നെ എന്നു പ്രതിപാദിക്കുന്ന മേൽപ്പറഞ്ഞ പ്രമാണം യഥാൎത്ഥമായിട്ടു തന്നെ ഇരിക്കുന്നു. ഇങ്ങിനെ പ്രമാണം കൊണ്ടും യുക്തി കഠംകൊണ്ടും നമ്മുടെ അനുഭവം കൊണ്ടും ആനന്ദ സൂത്രത്തിലാണ് ജീവലോകം കോൎത്തുകിടക്കുന്നതു് എന്നു സിദ്ധമായി. അതുകൊണ്ടു തന്നെ ആനന്ദം സൎവ്വമതസ്ഥന്മാരുടെ ഇടയിലും സർവ്വോപരി യായി വൎത്തിക്കുന്നതു്.

## യോഗമാഹാത്മ്യ പ്രകരണം.

ആനന്ദമാണ് എല്ലാററിന്നും മീതെയെന്നും അഖില ജീവികളും അതിനെ തന്നെയാണ് ആഗ്രഹിക്കുന്നതു എന്നും പറഞ്ഞുവല്ലോ. എന്നാൽ ആ ആനന്ദത്തെ സിദ്ധിപ്പാനുള്ള ഉപായമെന്താകുന്നു എന്നാണ് ഇനി ചിന്തിക്കേണ്ടതു്. ആനന്ദത്തോടുചേരുന്നതുതന്നെ ആനന്ദം സിദ്ധിപ്പാനുള്ള ഉപായം. അപ്രകാരമല്ലെ, മധുരപദാർത്ഥത്തോടു നാക്കുചേരുന്നതുതന്നെ മധുരരസം സിദ്ധിപ്പാനുള്ള ഉപായം (മാധുര്യം സിദ്ധിക്കേണമെങ്കിൽ മധുരമുള്ള പദാർത്ഥത്തെ ഭുജിക്കണം); സുഗന്ധ ദ്രവ്യത്തോടു ഘ്രാണേന്ദ്രിയം ചേരുന്നതുതന്നെ സുഗന്ധഗ്രഹണം സിദ്ധിപ്പാനുള്ള ഉപായം (വാസന സിദ്ധിക്കേണമെങ്കിൽ വാസനയുള്ള വസ്തുവെ വാസനിക്കണം); സംഗീതരസത്തെ അറിയേണമെങ്കിൽ സംഗീതത്തോടു ശ്രോത്രേന്ദ്രിയം ചേരണം (സംഗീതം കേൾക്കണം); തണുപ്പു കിട്ടേണമെങ്കിൽ തണുപ്പുള്ള വസ്തുവോടു ചേരേണം: ഉഷ്ണം സിദ്ധിക്കേണമെങ്കിൽ ഉഷ്ണമുള്ളവസ്തുവോടു ചേരണം. ഇങ്ങിനെ ഏതേതിനെ അനുഭവിക്കേണമൊ അതിന്നു അതാതുവസ്തുവിനോടു തന്നെ ചേരേണം. അപ്രകാരം ആനന്ദം സിദ്ധിക്കേണമെങ്കിൽ ആനന്ദത്തോടുതന്നെ ചേരേണം. ശ്രുതിയും അങ്ങിനെ തന്നെ ഘോഷിക്കുന്നു.

"രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി"

എന്നു യജുർവ്വേദീയ തൈത്തിരീയോപനിഷത്തു്.

അൎത്ഥം:— അവൻ പരമാത്മാവ് (ദൈവം) ആനന്ദമാകുന്നു. ആനന്ദത്തെ ലഭിച്ചാൽ മാത്രമേ ഈ ജീവൻ ആനന്ദിയായി ഭവിക്കയുള്ളു. ഇങ്ങനെ പറഞ്ഞിരിക്കുന്നതുകൊണ്ടും മനസ്സിനെ ആനന്ദത്തോടു ചേർത്തു ആനന്ദത്തോടു ചേരുന്നതുതന്നെ ആനന്ദം സിദ്ധിപ്പാനുള്ള മുഖ്യോപായം ഇതുതന്നെ യോഗം അതിന്നു പ്രമാണം (1) "യോഗശ്ചിത്തവൃത്തിനിരോധഃ" എന്നു പാതഞ്ജലയോഗസൂത്രം. അൎത്ഥം:— യോഗം എന്നു പറയുന്നതു ചിത്തവൃത്തിയെ നിരോധിക്കുന്നതാകുന്നു. ആനന്ദസ്ഥാനത്തിൽ നിറുത്തി ചിത്തവൃത്തിയെ (മനസ്സിൻെറ വിഷയത്തിലേക്കുള്ള ഓട്ടത്തെ) തടയുമ്പോൾ ആനന്ദത്തോടുമനസ്സുചേരും. അതു് ഏതുപോലെ എന്നാൽ, കുളത്തിൽ നിന്നു് ഓകിൽകൂടി വെള്ളം പുറത്തേക്ക പോകുമ്പോൾ ആ പോക്കിനെ തടഞ്ഞാൽ ആ വെള്ളം ആ കുളത്തിൽ തന്നെ ചേരുന്നതുപോലെ. (2) "ഐക്യം ജീവാത്മനോരാഹുര്യോഗം യോഗവിശാരദേഃ" എന്നു ദേവീ ഭാഗവതം അൎത്ഥം:— ജീവാത്മാവിന്നു പരമാത്മാവോടുള്ള ചേർച്ചയാകുന്നു യോഗം എന്നു പറയുന്നതു്. (3) "സംയോഗോയോഗ ഇത്യുക്തോ ജീവാത്മ പരമാത്മനേഃ" എന്നു് യാജ്ഞവൽക്ക്യ സംഹിതാ അൎത്ഥം:— ജീവാത്മാവിന്നു പരമാത്മാവിനോടുള്ള ചേർച്ചയാകുന്നു യോഗം എന്നു പറഞ്ഞതു്. "രസോ വൈസഃ" എന്നു മുൻചൊല്ലിയ ശ്രുതികൊണ്ടു പരമാത്മാവു ആനന്ദമാണെന്നും ആ ആനന്ദത്തോടു ചേർന്നാലെ ആനന്ദം ജീവന്നു കിട്ടുകയുള്ളുവെന്നും സിദ്ധിച്ച ആ ആനന്ദത്തോടുള്ള ചേർച്ചയാണു് യോഗം എന്നതു്. മേൽകാണിച്ച 1—ം 2—ം 3—ം പ്രമാണങ്ങൾകൊണ്ടും സിദ്ധിച്ചു. ആനന്ദത്തോടുചേരുമ്പോൾ ആനന്ദം കിട്ടുന്നതു് യുക്തവും ആകുന്നു. നോക്കുക, ഉഷ്ണത്താൽ തപിക്കുന്ന നാം ജലത്തോടുചേരുമ്പോൾ ഉഷ്ണശാന്തിയും കുളിൎമ്മയും

സിദ്ധിക്കുന്നു. അപ്രകാരം സംസാരത്താൽ ദുഃഖി ക്കുന്ന മനസ്സ് ആനന്ദത്തോടു ചേരുമ്പോൾ ദുഃഖ നിവൃത്തിയും ആനന്ദപ്രാപ്തിയും സിദ്ധിക്കുന്നു. ''ഏവം സഹജാനന്ദേ യദാ മനോ ലീയതേ തദാ ശാംഭവീ ഭവതി'' എന്നു മണ്ഡലബ്രാഹ്മണോപ നിഷത്തു്. അർത്ഥം : എപ്പോൾ നിജാനന്ദത്തിൽ മനസ്സ് ലയിക്കുന്നുവോ അപ്പോൾ ശാംഭവീ എന്ന യോഗമുദ്ര സിദ്ധിച്ചു. അപ്പോൾ ആനന്ദം സിദ്ധി പ്പാനുള്ള മുഖ്യോപായം യോഗംതന്നെ എന്നതു് സിദ്ധമായി. സർവ്വ മതക്കാരും ഈശ്വരൻ ഇല്ലെ ന്നുവാദിക്കുന്ന നിരീശ്വരന്മാരും ആനന്ദത്തെ ആഗ്ര ഹിക്കുന്നതുകൊണ്ടും ആനന്ദത്തോടുകൂടി ചേർക്കുന്ന താണ് യോഗം എന്നു സിദ്ധിച്ചതുകൊണ്ടും പര സ്പരം കലഹിക്കുന്ന ഭിന്നമതക്കാർക്കും നിരീശ്വര ന്മാർക്കും സർവ്വന്മാർക്കും ആനന്ദിക്കേണമെങ്കിൽ യോഗം തന്നെ വേണ്ടതു എന്നു തീർച്ചപ്പെട്ടു. ഇരി ക്കട്ടെ. ഒരു മതക്കാരും ജലത്തെ ആശ്രയിക്കാതെ ജലം സിദ്ധിക്കും സ്ത്രീയെച്ചേരാതെ സ്ത്രീ സുഖം സിദ്ധിക്കും എന്നു പറയുന്നില്ലാ. അപ്രകാരം ദൈവത്തോടു ചേരാതെ ദൈവത്തിൽനിന്നുള്ളസുഖം സിദ്ധിക്കുമെന്നു പറയുന്നില്ലല്ലൊ പിന്നെന്താ യോഗം യോഗം എന്നു ഇത്ര ദൃഢത്തുപിടിച്ചു പറയു ന്നതു് എന്നു ചോദിക്കുന്നുവെങ്കിൽ പറയാം. യോഗത്തെ അഭ്യസിക്കുമ്പോൾ ചന്ദ്രൻ, സൂര്യൻ, വഹ്നി, മിന്നൽ, ദീപം, നക്ഷത്രം, ബിന്ദു, ത്രികോ ണം, നവരത്നപ്രഭ, ശുദ്ധാകാശം, സചിത്രാ കാശം, അഖണ്ഡതേജസ്സ്, താമരപ്പൂവ്. നീലം, പീതം, രക്തവർണ്ണം ഇങ്ങിനെ പല ചിഹ്നങ്ങൾ സ്ഫുരിക്കുന്നു ചിലപ്പോൾമണിനാദം, ശംഖധ്വനി വീണാനാദം വേണുനാദം മൃദംഗധ്വനി ഭേരീനാദം ഇടിമുഴക്കം ഇങ്ങിനെ ചില നാദങ്ങളും കേൾക്കുന്നു. ചിലപ്പോൾ ആനന്ദം വാസനാരസം സ്പർശസുഖം

ഇവയും ഉണ്ടാകുന്നു. ചിലപ്പോൾ സിദ്ധർഷി ദേവന്മാരെയും ദർശിക്കുന്നു. ഈ പറഞ്ഞവയിൽ ഏതെങ്കിലും ഒരു അനുഭവമുണ്ടാകുമ്പോൾ മനസ്സിന്നുള്ള വിസ്മയവും ആനന്ദവും ആ അനുഭവസ്ഥന്നു മാത്രമെ അറിഞ്ഞുകൂടു. അവന്നും വാക്കുകൊണ്ട് വചിക്കപ്പെട്ടവാൻ കഴിയുന്നതല്ല. ആ അത്ഭുതാനന്ദങ്ങൾകൊണ്ടു സാധകന്റെ മനസ്സുചിലപ്പോൾ ദിവ്യഗന്ധത്തെയും ചിലപ്പോൾ രസത്തെയുംചിലപ്പോൾ സൂര്യാദിജ്യോതിസ്സുകളെയും ചിലപ്പോൾമണിനാദാദികളെയും അവലംബിച്ചു വിസ്മയിച്ചു രസിച്ചു പരവശപ്പെട്ടുചെന്നു മഹാനന്ദത്തിൽ ചേരുന്നു. ഇതുവളരെ ആശ്ചര്യപ്പെടേണ്ടതും ആഗ്രഹിക്കപ്പെടേണ്ടതുമായ അവസ്ഥയല്ലെ! മഴക്കാറും ഇരുട്ടുംകൊണ്ടു ദിക്കറിയാതെ സമുദ്രത്തിൽഉഴലുന്ന കപ്പൽ ലൈററ് ഹൗസിലെ വെളിച്ചംകൊണ്ടൊണ്ടോ പെട്ടെന്നു കാറു നീങ്ങിയുണ്ടായ ചന്ദ്രോദയംകൊണ്ടോ പ്രഭാതസമയമടുക്കയാൽ ഉണ്ടായ സൂര്യോദയംകൊണ്ടോ കരയണയും പ്രകാരം അജ്ഞാനാന്ധകാരത്താൽ സംസാരസമുദ്രത്തിൽ ഭ്രമിക്കുന്ന മനസ്സ് യോഗത്തിലുള്ള മണിദീപാദി വെളിച്ചംകൊണ്ട് ആനന്ദക്കരയണയുന്നുവല്ലൊ. കാട്ടിൽ കിടക്കുന്ന വണ്ടും കാണാത്ത താമരപുഷ്പത്തെ സുഗന്ധത്താൽ കണ്ടുപിടിച്ചു മധുരസത്തെ പാനംചെയ്യും പ്രകാരം വിഷയവനത്തിൽ അലയുന്ന മനസ്സ് യോഗത്തിലുള്ള ദിവ്യഗന്ധത്തെ അനുസരിച്ച് ചെന്നുകാണാത്ത പരമാനന്ദരസത്തെ അനുഭവിക്കുന്നുവല്ലൊ. ഉറങ്ങാതെ കരയുന്ന കുട്ടി അമ്മയുടെ പാട്ടുകേട്ടു ഉറങ്ങുന്നപ്രകാരം സംസാരത്തിൽ ദുഃഖിക്കുന്ന മനസ്സ് യോഗത്തിലുള്ള മണിനാദാദി ദിവ്യനാദങ്ങൾ കേട്ടുകേട്ടു ആനന്ദനിദ്രയെ പ്രാപിക്കുന്നുവല്ലൊ. ഇങ്ങിനെ പരമാനന്ദത്തോടു മനസ്സുചേർന്നു ലയിപ്പാനുള്ള ദിവ്യ ചിഹ്നങ്ങൾ ഭക്തിമർഗ്ഗത്തിലൊ ജ്ഞാനമാർഗ്ഗത്തിലൊ

ഉണ്ടോ? ഇല്ല. ആ വക വിസ്മയരസകര ചിഹ്നങ്ങൾ കൂടാതെ മനസ്സ എങ്ങിനെ പരമാനന്ദത്തിൽ ചെന്നുചേരും? ആ ശാശ്വതാനന്ദം പ്രപഞ്ചംപോലെ പ്രത്യക്ഷത്തിൽ കാണുന്നില്ല. എന്നാൽ പ്രപഞ്ചത്തിലേക്ക മനസ്സ് ഓടുംപോലെ അതിലേയ്ക്കും മനസ്സ് ഓടും. പ്രപഞ്ചത്തിൽ തന്നെയും രസം ഉണ്ടെന്നു തോന്നുന്നതിൽ മാത്രമെ ഒരു സംസാരിയുടെ മനസ്സും രസിച്ച് ഓടിച്ചെന്നു ചേർന്നു കാണുന്നുള്ളൂ. പ്രപഞ്ചത്തിൽ കൂടി അറിയാത്ത സ്ഥലത്തേക്ക എത്തേണമെങ്കിൽ വഴികാട്ടുന്ന ഒരു സഹായിയെ (മാർഗ്ഗപ്രദർശകനെ) ആശ്രയിച്ചു കാണുന്നു. ഈ സ്ഥിതിക്ക അപ്രത്യക്ഷത്തിലുള്ള ശാശ്വതവസ്തുവിൽ ഒരു രസത്തെയും ഒരടയാളത്തെയും കിട്ടാതെ മനസ്സ് എങ്ങിനെ ചെന്നുചേരും? ചേരുവാൻ വിഷമം (ചേരുകയില്ല) അതുകൊണ്ടാണ് ഇങ്ങിനെ പറഞ്ഞിരിക്കുന്നത്.

'ജ്ഞാനനിഷ്ഠോ വിരക്തോപി ധർമ്മജ്ഞോ
വിജിതേന്ദ്രിയഃ
വിനാ യോഗേന ദേവോപിന മോക്ഷം ലഭതേ
വിധേ'

എന്നു് യോഗശിഖോപനിഷത്ത്

അർത്ഥം :— ജ്ഞാനത്തോടു കൂടിയിരുന്നാലും വിഷയങ്ങളിലുള്ള ആശവിട്ടവനായാലും ധർമ്മത്തെ അറിഞ്ഞവനായാലും ഇന്ദ്രിയങ്ങളെ ജയിച്ചവനായാലും ദേവനായാലുംകൂടി യോഗം (ആനന്ദത്തോടുള്ള ചേർച്ച) കൂടാതെ മോക്ഷത്തെ ലഭിക്കയില്ല. (മനുഷ്യന്റെ കാര്യം പിന്നെ പറവാനുണ്ടോ. യോഗം കൂടാതെ ഒരിക്കലും മോക്ഷം കിട്ടുന്നതല്ല എന്നഭിപ്രായം) അങ്ങിനെയല്ലോ? അല്പം ഒരാലോചന ഇവിടെ നാം ചെയ്ക മോക്ഷം എന്ന പദത്തിന്നു

ദുഃഖത്തിൽനിന്നുള്ള വേർപാട് എന്നർത്ഥമാകുന്നു, ഭക്തി എന്നു പറയുന്നതു് ദൈവത്തിൽ (ആനന്ദ സ്വരൂപത്തിൽ) ഉള്ള സ്നേഹമാകുന്നു ജ്ഞാനം എന്നു പറയുന്നതു് ആ ആനന്ദസ്വരൂപത്തെപ്പററി യുള്ള അറിവാകുന്നു. ആ ആനന്ദസ്വരൂപത്തോടു ചേരാതെ എങ്ങിനെ നാം ദുഃഖത്തിൽനിന്നു വേർ പെടും? ഉഷ്ണത്താൽ തപിക്കുന്ന നമുക്കു് ജല ത്തിൽ സ്നേഹം ഉള്ളതുകൊണ്ടും ജലം ഉഷ്ണം തീർക്കുന്ന ശീതളവസ്തുവാണെന്നു അറിവുള്ളതു കൊണ്ടും ഉഷ്ണശാന്തിയും കുളുർമ്മയും സിദ്ധിക്കുമോ? ഇല്ല അതു രണ്ടും സിദ്ധിക്കേണമെങ്കിൽ ജലത്തോടു ചേരണം. അപ്രകാരം ആനന്ദവസ്തുവെപ്പററി ഭക്തി യും ജ്ഞാനവും ഉള്ളതുകൊണ്ടു മാത്രം ദുഃഖ നിവൃ ത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നതല്ല. ആനന്ദ ത്തോടു ചേർന്നാൽ മാത്രമേ ദുഃഖനിവൃത്തിയും ആന ന്ദവും സിദ്ധിക്കയുള്ളു. യോഗത്തെ ശീലിക്കു മ്പോൾ മുൻ ചൊല്ലപ്പെട്ട വിസ്മയാനന്ദകരങ്ങളായ മണിനാദാദികളും ദിവ്യജ്യോതിസ്സുകളും രസഗന്ധ സ്പർശവിശേഷങ്ങളും ഉണ്ടാകുന്നു. അവയെ കേട്ടും കണ്ടും രസിച്ചും വിസ്മയിച്ചും പരവശപ്പെട്ടു മനസ്സശാന്ത താനന്ദത്തോടുചേരുന്നു. അതുകൊണ്ടു് യോഗം എന്ന പദത്തിനു ചേർച്ച എന്നർത്ഥം. ചേർച്ചയായി (യുക്തിയുക്തമായിട്ടിരിക്കുന്നു) "യുക്തിയുക്തമുപാ ദേയം" (യുക്തിയുള്ളതിനെ എടുക്കേണം) എന്നാണ് പ്രബല പ്രമാണവും പ്രകടിപ്പിക്കുന്നതു്. ജ്ഞാനവും ഭക്തിയും യോഗത്തിന്റെ അംഗങ്ങളാകയാൽ യോഗത്തിൽ അന്തർഭവിച്ചുപോയി. അതുകൊണ്ടു തന്നെയാണ് ജ്ഞാനത്തോടും ഭക്തിയോടും യോഗശബ്ദത്തെച്ചേർത്തു 'ജ്ഞാനയോഗം' 'ഭക്തിയോഗം' എന്നു വ്യവഹരിക്കുന്നതു്. അല്ലാ തെ യോഗം പോലെ പ്രധാനമായതുകൊണ്ടല്ല. അതിന്നുപ്രമാണം: 'യോഗാംഗേഷു ജ്ഞാനഭക്തി

കർമ്മാദിഷു ച യോഗശബ്ദോ യോഗസാധനത്വാ ന്മോക്ഷോപായത്വാച്ച ഗൌണ ഇതി' എന്നു യോഗ സാരസംഗ്രഹം.

അർത്ഥം :- (യോഗത്തിന്റെ അംഗങ്ങളായ ജ്ഞാനം, ഭക്തി, കർമ്മം മുതലായവയിൽ യോഗ ശബ്ദം പ്രയോഗിച്ചിട്ടുള്ളതു യോഗസാധനമായതു കൊണ്ടും മോക്ഷോപായമായതുകൊണ്ടും ആകുന്നു. അല്ലാതെ മുഖ്യമായ യോഗമായതുകൊണ്ടല്ല. ഭക്തി യോഗം, ജ്ഞാനയോഗം, കർമ്മയോഗം എന്നിങ്ങനെ പേർകൊടുത്തതു ) ചിലർ ഭക്തികൊണ്ടുമാത്രമെ മുക്തികിട്ടൂ. ജ്ഞാനംകൊണ്ടുമാത്രമെ മുക്തികിട്ടൂ എന്നു ഭക്തിജ്ഞാനങ്ങളെ പ്രശംസിക്കുന്നുണ്ട് ആ പ്രശംസ സൂക്ഷ്മത്തിൽ യോഗത്തിന്റെ പ്രശംസ യായിട്ടാണ് കലാശിക്കുന്നതു്. എങ്ങിനെയെന്നാൽ ഒരു പുരുഷന്റെ ഗുണങ്ങളെ വർണ്ണിക്കുന്നു എങ്കിൽ ആ വർണ്ണന ആ പുരുഷന്റെ വർണ്ണന യായിട്ടാണ് കലാശിക്കുന്നതു് അപ്പോലെ യോ ഗത്തിന്റെ അംഗങ്ങളായ ഭക്തിജ്ഞാനങ്ങളുടെ വർണ്ണനയും യോഗവർണ്ണനയായി കലാശിക്കുന്നു. ഒഴക്ക്, ഉരി, നാഴി, ഇടങ്ങഴി എന്നചെറിയ അളവു പാത്രങ്ങൾ പറയെന്നു പറയപ്പെടുന്ന വലിയ അളവുപാത്രത്തിൽ എങ്ങിനെ അടങ്ങിപ്പോകുന്നുവോ തോട്, പുഴ മുതലായ ജലപ്രവാഹങ്ങൾ സമുദ്ര ത്തിൽ എങ്ങിനെ ലയിച്ചുപോകുന്നുവോ അപ്രകാരം ഭക്തി, ജ്ഞാനം മുതലായവ യോഗത്തിൽ അടങ്ങി യിരിക്കുന്നു. അതുകൊണ്ട് ആനന്ദപ്രാപ്തിക്ക യോഗംതന്നെ സർവ്വോൽകൃഷ്ടം. ഒഴക്ക് മുതലായ അളവുപാത്രങ്ങളിൽ പറ അടങ്ങാതെ ഇരിക്കുന്നതു പോലെയും തോട് മുതലായ അല്പപ്രവാഹങ്ങളിൽ സമുദ്രം അടങ്ങാതെ ഇരിക്കുന്നതുപോലെയും ഗുണ ങ്ങളിൽ പുരുഷൻ അടങ്ങാതെ ഇരിക്കുന്നതു പോലെയും യോഗം ഭക്തിജ്ഞാനങ്ങളിൽ

അടങ്ങാതെ അതീതമായിരിക്കുന്നു. അതുകൊണ്ടും യോഗംതന്നെ ആനന്ദപ്രാപ്തിക്കു സർവ്വോൽകൃഷ്ടം. ഭക്തിയിലൊ ജ്ഞാനത്തിലൊ മററുവല്ലമതത്തിലൊ യോഗം അടങ്ങിയിരിക്കുന്നു എന്നു എതിരായി ആരെങ്കിലും വാദിക്കുന്നുണ്ടെങ്കിൽ അതിന്നു നിർവ്വാഹമില്ല. എന്തുകൊണ്ടെന്നാൽ, അടങ്ങിയിട്ടുണ്ടെങ്കിൽ ഭക്തിജ്ഞാനാദികളെ പ്രബലപ്പെടുത്തിപ്പറയുന്ന പ്രമാണങ്ങളിൽ യോഗപ്രസിദ്ധങ്ങളായ മണിമദ്ദളവീണാവേണുനാദാദികളേയും മണിദീപചന്ദ്രസൂര്യാദിജ്യോതിഃ പുഞ്ജങ്ങളേയും ദിവ്യഗന്ധരസങ്ങളേയും സ്പർശ വിശേഷാനന്ദങ്ങളേയും കൂടി വർണ്ണിപ്പാൻ അവകാശമുണ്ടായിരുന്നു. അങ്ങിനെ ചെയ്തിട്ടില്ല. അതുകൊണ്ടു യോഗം അവയിൽ അടങ്ങിയിട്ടില്ലാ എന്നതു തീർച്ചയായി. എന്നു മാത്രമല്ല കാണാത്ത വസ്തുവെ കാണിച്ചുകൊടുക്കുവാൻ മാർഗ്ഗപ്രദർശകന്മാരെപ്പോലെയും മനസ്സിനെ ആകർഷിപ്പാൻ മനോഹരപദാർത്ഥങ്ങളെപ്പോലെയും ഇരിക്കുന്ന നാദജ്യോതിസ്സുഖാദിചിഹ്നങ്ങൾ യോഗത്തിലെപ്പോലെ ഭക്തിജ്ഞാനാദികളിൽ ഇല്ലെന്നതും തീർച്ചയായി. അതുകൊണ്ടും ആനന്ദപ്രാപ്തിക്കു യോഗംതന്നെ സർവ്വോൽകൃഷ്ടം. പ്രമാണങ്ങളും അങ്ങിനെതന്നെ ഘോഷിക്കുന്നു. കേൾക്കുക.

1. പുമാൻ ജന്മാന്തരശതൈര്യോഗേനൈവ-
പ്രമുച്യതെ.

അർത്ഥം:- അനേകജന്മംഎടുത്താലും മനുഷ്യൻ യോഗംകൊണ്ടുമാത്രമെ ദുഃഖത്തിൽനിന്നു വേർപെട്ടു ആനന്ദത്തെ പ്രാപിക്കയുള്ളു.

2. തഥായോഗേനരഹിതം ജ്ഞാനം
മോക്ഷായാനോഭവേൽ

അർത്ഥം:- യോഗം കൂടാതെയുള്ള ജ്ഞാനം കൊണ്ടു ദുഃഖത്തിൽനിന്നു വേർപെട്ടു ആനന്ദം കിട്ടുകയില്ല എന്നു യോഗബീജം.

3 അതന്തു പരമൊ ധർമ്മോ യദ്യോഗേനാത്മ
സാധനം.

അർത്ഥം:- യോഗത്താൽ ആനന്ദത്തെ കണ്ടു പിടിക്കുന്നതുതന്നെ മുഖ്യധർമ്മം എന്നു യാജ്ഞവല്ക്യ സ്മൃതി.

4 ശാന്തയെ കർമ്മണാമന്യദ്യോഗാന്നാസ്തി
വിമുക്തിയെ.

അർത്ഥം:- കർമ്മം നശിപ്പാനും ശാശ്വതാനന്ദം കിട്ടുവാനും യോഗമല്ലാതെ മററു യാതൊരു ഉപായവും ഇല്ലാ എന്നു മാതംഗമഹർഷി.

5. തഥായതെതമതിമാൻ യഥാസ്യാന്നിർവൃതിഃ
പരായോഗേനലഭ്യതെസാതു
നചാന്യെനതുകേനചിൽ.

അർത്ഥം:- ഏതൊരു പ്രകാരത്തിൽ പരമാനന്ദ പ്രാപ്തി ഉണ്ടാകുമൊ അപ്രകാരം ബുദ്ധിമാൻ യത്നിക്കേണം. ആ ആനന്ദപ്രാപ്തി യോഗംകൊണ്ടു് കിട്ടും. മറെറാന്നുകൊണ്ടും കിട്ടുകയില്ലാ എന്നു ഗാരുഡപുരണം.

6. "അഥതദ്ദർശനാഭ്യുപായൊയോഗഃ"

അർത്ഥം:- ആനന്ദത്തെ കണ്ടുപിടിപ്പാനുള്ള ഉപായം യോഗമാകുന്നു എന്നു ശ്രുതി.

7. ജ്ഞാനനിഷ്ഠോ വിരക്തോപി ധർമ്മജ്ഞോ
[വിജിതേന്ദ്രിയഃ
വിനായോഗേന ദേവോപി നമോക്ഷം
ലഭതേ വിധേ !

എന്നു് യോഗശിഖോപനിഷത്തു്.

അർത്ഥം :— ജ്ഞാനനിഷ്ഠയോടുകൂടിയവനായാലും വിരക്തനായാലും ധമ്മത്തെ അറിഞ്ഞവനായാലും ഇന്ദ്രിയങ്ങളെ ജയിച്ചവനായാലും ദേവനായാലും യോഗം കൂടാതെ ദുഃഖത്തിൽനിന്നു വേർപെട്ടു ആനന്ദത്തെ പ്രാപിക്കയില്ല. (ദേവന്നും ആനന്ദം കിട്ടേണമെങ്കിൽ യോഗം വേണം എന്നു തീർച്ചപ്പെടുത്തിയിരിക്കുമ്പോൾ മനുഷ്യന്റെ കാര്യം പറവാനുണ്ടോ? യോഗമില്ലെങ്കിൽ ഒരിക്കലും മനുഷ്യന്നു ആനന്ദം കിട്ടുന്നതല്ല എന്നഭിപ്രായം.)

8. തപസ്വിഭ്യോധികോയോഗിജ്ഞാനിഭ്യോപി മതോധികഃ
കമ്മിഭ്യശ്ചാധികോയോഗീതസ്മാദ്യോഗീഭവാജ്ജുന
എന്നു ഭഗവൽഗീത

അർത്ഥം:— യോഗി തപസ്വികളെക്കാളും മീതെയാകുന്നു. യോഗി, ജ്ഞാനികളെക്കാളും മീതെയാകുന്നു. യോഗി കർമ്മകളെക്കാളും മീതെയാകുന്നു. ഹേ അർജ്ജുന അതുകൊണ്ടു നീ യോഗിയായി ഭവിക്കുക. കൃഷ്ണൻ സ്വസഹോദരിയായ സുഭദ്രയെ അജ്ജുനൻ കട്ടുകൊണ്ടുപോകുമ്പോൾ കൂടി സഹായിച്ചിരിക്കുന്നു. ഭൃത്യനെപ്പോലെ അജ്ജുനൻ തേർ തെളിയിച്ചിരിക്കുന്നു. ഇങ്ങിനെയുള്ള കൃത്യംകൂടി ചെയ്തുകൊണ്ടു കൃഷ്ണന്നു അജ്ജുനന്റെ പേരിലുള്ള പ്രീതിക്കു അളവില്ലെന്നതു തീർച്ചതന്നെ അങ്ങനെയുള്ള പ്രാണപ്രിയനായ അർജ്ജുനന്നു ആനന്ദപ്രാപ്തിക്കുവേണ്ടി സർവ്വോൽകൃഷ്ടമായി കൃഷ്ണൻ ഉപദേശിച്ചതു യോഗമാകുന്നു. അപ്പോൾ പ്രമാണങ്ങൾകൊണ്ടും യോഗംതന്നെ സർവ്വോൽകൃഷ്ടമെന്നു സിദ്ധിച്ചു ഗ്രന്ഥവിസ്താരഭയംകൊണ്ടു അധികം പ്രമാണങ്ങളെ ചേർക്കുവാൻ വിചാരിക്കുന്നില്ല. എങ്കിലും യോഗത്തിൽ മണിനാദാദി വിസ്മയാനന്ദചിഹ്നങ്ങൾ ഉണ്ടെന്നുപറഞ്ഞതിനെ തെളിയിപ്പാൻ

കൂടി ചില പ്രമാണങ്ങളെ ഉദാഹരിച്ചേക്കാം· 'ആദൌ താരകവൽ ദൃശ്യതെ.തതൊ വജ്റദർപ്പണം തതഉപരിപൂർണ്ണചന്ദ്രമണ്ഡലം, തതൊനവരത്നപ്രഭാ മണ്ഡലം, തതൊ മദ്ധ്യാഹ്നാർക്കമണ്ഡലം തതൊ വഹ്നിശിഖാമണ്ഡലം' എന്നു മണ്ഡലബ്രാഹ്മണോപനിഷത്ത്. അർത്ഥം :– ആദിയിൽ നക്ഷത്രം പോലെ, പിന്നെ വജ്റക്കണ്ണാടി, പിന്നെ പരിപൂർണ്ണചന്ദ്രമണ്ഡലം, പിന്നെ നവരത്നപ്രഭ പിന്നെ ഉച്ചനേരത്തിലുള്ളസൂര്യൻ, പിന്നെ അഗ്നിമണ്ഡലം ഇവയെല്ലാം യോഗാഭ്യാസിക്ക് കാണപ്പെടുന്നു. ''സ്ഫടികധൂമ്രബിന്ദുനാദ കലാനക്ഷത്രഖദ്യോതദീപ നേത്ര സുവർണ്ണ നവരത്നാദിപ്രഭാ ദൃശ്യന്തെ'' അർത്ഥം:– സ്ഫടികം, ധൂമ്രം, ബിന്ദു, നാദം, കലാ, നക്ഷത്രം, സൂര്യൻ, ദീപം, നേത്രം, സുവർണ്ണം, നവരത്നം മുതലായവയുടെ പ്രഭകൾ യോഗാഭ്യാസിക്ക് കാണപ്പെടുന്നു ''ആകാശം, പരാകാശം, മഹാകാശം, സൂര്യാകാശം, പരമാകാശം ഇതി പഞ്ചഭവന്തി, ബാഹ്യാഭ്യാന്തരമന്ധകാരമയമാകാശം, ബാഹ്യാഭ്യന്തരെ കലാനലസദൃശ്യം പരാകാശം, ബാഹ്യാഭ്യന്തരെ പരിമിതദ്യുതി നിഭംതത്വം മഹാകാശം, ബാഹ്യാഭ്യന്തരെ സൂര്യനിഭം സൂര്യാകാശം അനിർവ്വചനീയ ജ്യോതിസ്സർവ്വവ്യാപകം നിരതിശയാനന്ദലക്ഷണം പരമാകാശം. എന്നും മണ്ഡലബ്രാഹ്മണോപനിഷത്തിൽ പറഞ്ഞിരിക്കുന്നു.

അർത്ഥം :– 1. ആകാശം 2. പരാകാശം 3. മഹാകാശം 4. സൂര്യാകാശം 5. പരമാകാശം ഇങ്ങിനെ അഞ്ചു ആകാശങ്ങൾ യോഗാഭ്യാസിക്കു കാണപ്പെടുന്നു. 1 ഉള്ളംപുറവും ഇരുട്ടായിരിക്കുന്നതു ആകാശം, 2 ഉള്ളം പുറവും അഗ്നിപോലെയിരിക്കുന്നതു പരാകാശം, 3 ഉള്ളം പുറവും അളവററ ശോഭയോടുകൂടിയതു മഹാകാശം, 4 ഉള്ളം പുറവും സൂര്യനെപ്പോലെ

ഇരിക്കുന്നതു സൂര്യാകാശം, 5 പറവാൻ പാടില്ലാത്ത വിധത്തിലുള്ള ജ്യോതിസ്സായും എങ്ങും നിറഞ്ഞും നിരതിശയാനന്ദമായും ഇരിക്കുന്നതു് പരമാകാശം. മേൽ ചൊല്ലിയ അഞ്ചാകാശത്തിന്റെ ലക്ഷണമാകുന്നു ഈ പറഞ്ഞതു്. ''ചിണിതി പ്രഥമഃ ചിഞ്ചിണീതി ദ്വിതീയഃ ഘണ്ടാനാദ സ്തൃതീയഃ ശംഖനാദശ്ചതുർത്ഥഃ പഞ്ചമസ്തന്ത്രീനാദഃ ഷഷ്ഠസ്താളനാദഃ സപ്തമോ വേണുനാദഃ അഷ്ടമോ മൃദംഗനാദഃ നവമോ ഭേരീനാദഃ ദശമോ മേഘനാദഃ'' എന്നു ഹംസോപനിഷത്തു് അർത്ഥം:_ ചിൺ എന്ന നാദം ഒന്നാമത്തേതു്, ചിഞ്ചിണി എന്നതു രണ്ടാമത്തെ നാദം. മൂന്നാമത്തേതു് മണിനാദം, നാലാമത്തേതു് ശംഖനാദം, അഞ്ചാമത്തേതു് വീണാനാദം, താളധ്വനി ആറാമത്തെനാദം, വേണുനാദം ഏഴാമത്തേതു് മൃദംഗനാദം എട്ടാമത്തേതു് ഭേരീനാദം, ഒമ്പതാമത്തേതു് കോടഇടിപോലെയുള്ള നാദം പത്താമത്തേതു് ഇങ്ങിനെ പത്തുവിധം നാദം യോഗാഭ്യാസികൾ കേൾക്കപ്പെടുന്നു. ഇതിൽ ആദിയിൽ ചിൺ എന്നും പിന്നെ ചിഞ്ചിണി എന്ന നാദം എന്നിങ്ങനെ ഒന്നിന്റെ ശേഷം ഒന്നു് എന്നുക്രമം പറഞ്ഞിട്ടുണ്ടു്, എങ്കിലും ആ ക്രമത്തിൽനിന്നു ഭേദിച്ചിട്ടും കേൾക്കാം. ചിലർക്കു മേൽപറഞ്ഞ നാദങ്ങളിൽ ചിലതുമാത്രമെ ഉണ്ടാകുകയുള്ളു. ഇപ്രകാരംതന്നെ ജ്യോതിർദ്ദർശനവും ക്രമംതെററിക്കാണാം. ചിലക്കു് ജോതിസ്സുകളിൽ ചിലതുമാത്രമെ ഉണ്ടാകുകയുള്ളൂ. ചിലക്കു് ആനന്ദം മാത്രമെ ഉണ്ടാകുകയുള്ളൂ ചിലക്കു് നാദം മുമ്പിലുണ്ടാകും. ചിലർക്കു് ജ്യോതിസ്സ് മുമ്പിലുണ്ടാകും. ചിലർക്കു് പല ചിഹ്നങ്ങൾ ഒരേ സമയത്തിൽ ഉണ്ടാകും. ഈ സംഗതിയെ മോക്ഷപ്രദീപം നോക്കിയാൽ വിസ്തരിച്ചറിയാം. ''വിഷയവതീവാ പ്രവൃത്തിരുൽപന്നാ മാനസഃ സ്ഥിതി നിബന്ധനീ'' എന്നു പാതഞ്ജലയോഗസൂത്രം.

അർത്ഥം;— വിഷയവതിയായ പ്രവൃത്തി ഉൽപന്നയായാലും മനസ്സിന്റെ സ്ഥിതി നിബന്ധിനിയായി ഭവിക്കുന്നു. വിഷയവതി = വിഷയങ്ങൾ ഉള്ളത്. വിഷയങ്ങൾ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ശബ്ദം = മുൻചൊല്ലിയ മണിനാദാദികൾ സ്പർശം — നിർവ്വാണചക്രത്തിൽ ഒരു സ്പർശസുഖം. രൂപം മുൻചൊല്ലിയ ചന്ദ്രസൂര്യാദികൾ രസം അണ്ണാക്കിൽ കൂടെ ഇറങ്ങുന്ന ഒരു ആസ്വാദം ഗന്ധം നാസാഗ്രത്തിൽ ഉണ്ടാകുന്ന ഒരു ദിവ്യഗന്ധം പ്രവൃത്തി—പ്രത്യക്ഷം ഉൽപന്നം ഉണ്ടായതു്. ഈ അഞ്ചുവിഷയങ്ങളിൽ ഏതെങ്കിലും ഒന്നു പ്രത്യക്ഷമായാൽ മനസ്സു അതിൽ രസിച്ചു രസിച്ചു് അനങ്ങാതെ നിൽക്കും. മനസ്സിന്നു രസം കിട്ടിയാൽ അതു് അവിടെത്തന്നെ രസിച്ചു നിൽക്കുന്നതു് എല്ലാവൎക്കും അനുഭവമല്ലെ? നോക്കുക ബാഹ്യത്തിൽ രസമുള്ള ഗാനാദിശബ്ദങ്ങളിലും സുഖസ്പർശത്തിലും സൌന്ദര്യമുള്ള രൂപത്തിലും രുചിയുള്ള പദാർത്ഥത്തിലും സുഗന്ധത്തിലും മനസ്സു രസിച്ചിട്ടല്ലെ സംസാരസമുദ്രത്തിൽ മുങ്ങുന്നതു്. അപ്പോലെതന്നെ ആന്തരത്തിൽ ദിവ്യമണിനാദാദികളിലും മനസ്സു രസിച്ചു വിസ്മയിച്ചുചെന്നു ശാശ്വതാനന്ദത്തിൽ മുങ്ങുന്നതും (മുക്തിയെ പ്രാപിക്കുന്നതും) ഇതു എനിക്കു അനുഭവമാകുന്നു. അതുകൊണ്ടു ഒരക്ഷരം അറിഞ്ഞുകൂടാത്ത സ്ത്രീപുരുഷന്മാർക്കും യോഗം കൊണ്ടു ശാശ്വതാനന്ദത്തോടു ചേരാം. ശർക്കരയെ ആസ്വദിപ്പാൻ ശാസ്ത്രം പഠിക്കണമേ? തന്റെ ശരീരം കറുത്തിട്ടോ വെളുത്തിട്ടോ എന്നു നോക്കുവാൻ ജ്യോതിശ്ശാസ്ത്രം പഠിക്കേണമോ? സുഖസ്പർശത്തെ അറിയുവാൻ വായുപുരാണം വായിക്കേണമോ? സുഗന്ധത്തെ വാസനിക്കുവാൻ 'ഗന്ധവതീ പൃഥിവി' എന്നുള്ള തർക്കവാക്യത്തെ ഗ്രഹിക്കേണമോ, വേണ്ട. അപ്പോലെ ആനന്ദനാദത്തെ

കേറംപ്പാനം ആനന്ദരസത്തെ അനുഭവിപ്പാനം ആനന്ദജ്യോതിസ്സിനെ കാൺമാനം ആനന്ദസ്പർശ വാസനകളെ അനുഭവിപ്പാനം ശാശ്വതാനന്ദത്തെ ലയിപ്പാനം ശാസ്ത്രാദികരം പഠിക്കേണ്ട ഒരു അക്ഷരംപോലും അറിയേണ്ട. എന്റെ ചില ശിഷ്യജനങ്ങരംക്ക ഒരക്ഷരംപോലും അറിവില്ല. അവർ യോഗത്തിൽ ആനന്ദിക്കുന്നതിനു ഞാൻ സാക്ഷിയാകുന്നു. അനേകം പേർ ധർമ്മശാസ്ത്രാദികരം പഠിച്ചു കർമ്മരം ചെയ്തിട്ടും ചിലർ വേദാന്തശാസ്ത്രപ്രകാരം ആത്മാനാത്മ വിചാരം ചെയ്തിട്ടും ആനന്ദലേശം കിട്ടാതെ ക്ഷേത്രങ്ങളിലും തീർത്ഥങ്ങളിലും അലഞ്ഞുനടന്നു ദുഃഖിക്കുന്നതിനും ഞാൻ സാക്ഷിയാകുന്നു. ഈ വേദാന്തികളിലും കർമ്മികളിലും ചിലർ എന്റെ അരികിൽ വന്നു സിദ്ധോപദേശംവാങ്ങി തൃപ്തന്മാരായിരിക്കുന്നതിനും ഞാൻ സാക്ഷിയാകുന്നു. യോഗമാഹാത്മ്യം ഒന്നു വേറെതന്നെ. ഇതു ജ്ഞാനികരംക്കും സമ്മതമാകുന്നു. കേറംക്കുക

"നാദാനുസന്ധാനനമോസ്തുഭ്യം
ത്വാംമന്മഹേമാന്യതമംലയാനാം
ഭഗൽപ്രസാദാൽപവനേനസാകം
വിലീയതെ വിഷ്ണുപദേമനോമെ"

അർത്ഥം:– ഇടവിടാതെ കേറംക്കപ്പെടുന്ന ഹേ നാദമേ നിനക്കു നമസ്കാരം നിന്നെ ഞാൻ മനോലയ സാധനങ്ങളിൽ എല്ലാററിലുംവെച്ചു മീതെ ബഹുമാനിക്കുന്നു. എന്തുകൊണ്ടെന്നാൽ നിന്റെ പ്രസാദം ഹേതുവായിട്ടു് എന്റെ മനസ്സ് പ്രാണവായുവിനോടുകൂടി പരിപൂർണ്ണാനന്ദത്തിൽ ലയിക്കുന്നു. ഇതു യോഗതാരാവലയിൽ ശങ്കരാചാര്യർ പറഞ്ഞതാകുന്നു.

ഇപ്പോഴത്തെ ശങ്കരാചാര്യർ അല്ല. ആദി ശങ്കരാചാര്യർ. ഇദ്ദേഹം മഹാവേദാന്തിയാകുന്നു വേദാന്തത്തെ കൊണ്ടാടി എങ്ങും പ്രസിദ്ധപ്പെടുത്തിയ മഹാനാകുന്നു. ഇദ്ദേഹത്തിന്റെ വാക്കു കൊണ്ടും യോഗത്തിന്നു വേദാന്തത്തെക്കാൾ പ്രബലതയുണ്ടെന്നും യോഗംകൊണ്ടാകുന്നു തനിക്കു ശാശ്വതാനന്ദപ്രാപ്തിയുണ്ടായതു് എന്നും സിദ്ധിക്കുന്നു.

'ബഹുവ്യാകുല ചിത്താനാം വിചാരാത്തത്വ ധീർന്നഹി
യോഗോയുക്തസ്തതസ്തേഷാം ധീരപ്പ്യസ്തേനശാമ്യതി'

അർത്ഥം:- വളരെ കാര്യങ്ങളിൽ വ്യാകുലമായ മനസ്സോടുകൂടിയവർക്കു് വേദാന്തപ്രകാരമുള്ള ആത്മാനാത്മ വിചാരംകൊണ്ടു തത്വം മനസ്സിലാകയില്ല. അതുകൊണ്ടു് അവർക്കു യോഗമാണ് പററിയതു്. യോഗംകൊണ്ടു സംസാരത്തിലുള്ള അഭിമാനം നശിക്കുന്നു. ഇതു വിദ്യാരണ്യസ്വാമി പഞ്ചദശപ്രകരണം എന്ന വേദാന്തഗ്രന്ഥത്തിൽ പറഞ്ഞതാകുന്നു ഇദ്ദേഹവും മഹാവേദാന്തിയാകുന്നു. ഇദ്ദേഹത്തിന്റെ വാക്കുകൊണ്ടും സംസാരത്തിലുള്ള അഭിമാനത്തെ നശിപ്പിച്ചു ആനന്ദത്തെ കൊടുപ്പാൻ യോഗംപോലെ വേദാന്തത്തിന്നു ശക്തിയില്ലെന്നു തെളിയുന്നു. അതു ഇരിക്കട്ടെ ! വേദാന്തശാസ്ത്രത്തിന്റെ കർത്താവാകുന്നു വേദവ്യാസമഹർഷി. ഇദ്ദേഹമാകുന്നു പാതഞ്ജലയോഗസൂത്രങ്ങൾക്കു ഭാഷ്യത്തെ ചെയ്തതു്. ഇതിന്നു കാരണമെന്താകുന്നു എങ്കിൽ വേദാന്തത്താൽ പ്രതിപാദിക്കപ്പെട്ട അഖിണ്ഡാനന്ദത്തോടു ചേർക്കുവാൻ യോഗത്തിന്നു അധികം ശക്തിയുണ്ടെന്നു കണ്ടിട്ടും വേദാന്തത്തിൽ പറഞ്ഞ ലക്ഷണം തികഞ്ഞ പുരുഷന്നു മാത്രമെ വേദാന്തം പററുകയുള്ളു. അല്ലാത്തർക്കു വേദാന്തം

പററില്ല. യോഗമാകുന്ന പററുന്നതു എന്ന കണ്ടിട്ടു മാകുന്നു. ഈ സംഗതി താഴെ ചേർക്കുന്ന വേദാന്ത പ്രമാണംകൊണ്ടുതന്നെ തെളിയുന്നു.

''മേധാവീ പുരുഷോ വിദ്വാൻ ഊഹാപോഹ
വിചക്ഷണഃ
അധികാര്യാത്മവിദ്യായാം ഉക്തലക്ഷണലക്ഷിതഃ

എന്നു് വിവേകചൂഡാമണി

അർത്ഥം:— മേധാവിയും വിദ്വാനും ഊഹാപോഹ ചതുരനും ലോകത്തിലുള്ള സവ്വ സുഖങ്ങളിലും ആശ വിട്ടവനും മററു മൂന്നു സാധനങ്ങളം ഉള്ളവനും ആയ പുരുഷൻ ആകുന്നു ആത്മജ്ഞാനത്തിനു അധികാരപ്പെട്ടവൻ. ഇങ്ങിനെ പറഞ്ഞിരിക്കുന്നതുകൊണ്ടു മേധാവികളം അല്ലാത്തവരൊ വിദ്വാന്മാരല്ലാത്തവരൊ ഊഹാപോഹനിപുണ്യന്മാരല്ലാത്തവരൊ ആയ സ്ത്രീ പുരുഷന്മാർക്കു മുക്തി വേണമെങ്കിൽ അതിന്നു വേദാന്തം പററില്ല എന്നു വേദാന്തികളം തന്നെ സമ്മതിക്കുന്നു. ലോകത്തിലാവട്ടെ മേൽ കാണിച്ച മേധാവിത്വാദി യോഗ്യതയില്ലാത്ത അനേകം സ്ത്രീ പുരുഷന്മാർക്കു മുക്തിക്കു ആഗ്രഹവും കാണുന്നു. അവർക്കു എന്തു ഗതി ? യോഗ്യതയുള്ളവർക്കുമാത്രമെ സുഖം പാടുള്ളൂ. മററുള്ളവർക്കു അതു പാടില്ല. പഠിപ്പുള്ളവക്കുമാത്രമെ പഞ്ചസാര തിന്നകൂടൂ, പഠിപ്പില്ലാത്തവർക്കു പഞ്ചസാര തിന്നുവാൻ പാടില്ല. പഠിപ്പു് മുതലായ യോഗ്യതയുള്ളവരുടെ രോഗത്തിന്നുമാത്രമെ ചികിത്സയുള്ളൂ. പഠിപ്പു് മുതലായ യോഗ്യത ഇല്ലാത്തവരുടെ രോഗത്തിന്നു് ചികിത്സ ഇല്ല എന്നു വരുന്നതു മഹാ അന്യായവും കഷ്ടവും അല്ലെ? അങ്ങിനെയായാൽ മതിയോ ? പോരാ രണ്ടു കൂട്ടർക്കും ഉപകാരപ്പെടണം. അങ്ങിനെ

വരേണമെങ്കിൽ യോഗത്തെത്തന്നെ ശരണം പ്രാപി ക്കവാനെ തരമുള്ള എന്തുകൊണ്ടെന്നാൽ യോഗം, സിദ്ധൗഷധം എല്ലാവരുടേയും രോഗദുഃഖത്തെ തീർത്ത സുഖത്തെക്കൊടുക്കുന്നതുപോലെ മേധാവിത്വവും വിദ്വത്വവും ഊഹാപോഹ നൈപുണ്യവും ഇല്ലാത്ത സ്ത്രീപുരുഷന്മാരുടേയും ഉള്ളവരുടേയും എല്ലാവരു ടേയും ദുഃഖത്തെത്തീർത്ത ആനന്ദത്തെ കൊടുക്കുന്ന താകുന്നു അതിന്നു പ്രമാണം.

'ബ്രാഹ്മണക്ഷത്രിയവിശാംസ്ത്രീശൂദ്രാണാഞ്ചപാവനം
ശാന്തയെകർമ്മണാമന്യ ദ്യോഗാന്നാസ്തിവിമുക്തയെ'

എന്നു്, മാതംഗമഹർഷി,

അർത്ഥം :- ബ്രാഹ്മണർക്കും ക്ഷത്രിയന്മാർക്കും വൈശ്യന്മാർക്കും, സ്ത്രീകൾക്കും, ശൂദ്രക്കും കർമ്മം നശി പ്പാനും ദുഃഖത്തിൽനിന്നു വേർപെട്ടു ആനന്ദത്തെ പ്രാപിപ്പാനും യോഗമല്ലാതെ മറ്റൊന്നും ഇല്ല.

യഛ്റേയഃ സർവ്വഭൂതാനാം സ്ത്രീണാമപ്യുപകാരകം
അപികീടിപതംഗാനാംതന്നഃശ്രേയഃപരംവദ
ഇത്യുക്തഃകപിലഃപൂർവ്വംദേവൈർദ്ദേവർഷിഭിസ്തഥാ
യോഗഏവപരംശ്രേയസ്തേഷാമിത്യുക്തവാൻ പുരാ.

എന്നു്, വിഷ്ണുധർമ്മം

അർത്ഥം:- പുഴു പക്ഷികൾക്കും സ്ത്രീകൾക്കും സർവ്വപ്രമാണികൾക്കും ഏതാകുന്നു ശ്രേയസ്സ് ? ആ പ്രധാനമായ ശ്രേയസ്സിനെ ഞങ്ങളോടു പറയണം എന്നു പണ്ടു ദേവന്മാരും ദേവർഷികളുംകപിലനോടു ചോദിച്ചു യോഗംതന്നെ അവർക്കു (എല്ലാ പ്രാണി കൾക്കും) മുഖ്യമായ ശ്രേയസ്സ് എന്നു് കപിലൻ

ഉത്തരം പറഞ്ഞു. അങ്ങിനെയല്ലെ ? തുച്ഛങ്ങളായ വാദ്യഘോഷങ്ങളും വെടികളും കേറക്കകയും വിളക്കം കമ്പങ്ങളും വെളിച്ചങ്ങളും കാണുകയും ചെയ്യുമ്പോഴേക്ക നാനാജനങ്ങറം ക്ഷേത്രത്തിലേക്ക ഉത്സവകാലത്തിൽ ഓടിച്ചെല്ലുന്നു. അങ്ങിനെയുള്ള യോഗപ്രസിദ്ധങ്ങളായും ദിവ്യങ്ങളായും അതിമധുരങ്ങളായും ഇരിക്കുന്ന മണിനാദാദികളെ കേറപ്പാനും ജ്യോതിസ്സുകളെ കാൺമാനും സംഗതിവന്നാൽ പിന്നെ പറയേണ്ടതുണ്ടേ ? ശാശ്വതാനന്ദത്തെ ചേരുവാൻ ആരെങ്കിലും വഴി കാണിച്ചുകൊടുക്കേണമേ? തുച്ഛവിഷയങ്ങളെ വിടുവാൻ ആരെങ്കിലും ശുപാർശ ചെയ്യേണമോ? പയഃപാനം ചെയ്‌വാൻ സംഗതി വന്നവരോടു പഴങ്കഞ്ഞിയെ പരിത്യജിപ്പാൻ പറയണമോ ? ക്ഷേത്രത്തിലെ ഘോഷം കേട്ടു അവിടേക്ക ഓടിചെല്ലുവാൻ ഭക്തിയും ജ്ഞാനവും ഊഹാപോഹനൈപുണ്യവും വേണമോ? വേണ്ട അപ്പോലെ ഗാത്രക്ഷേത്രത്തിലെ വിസ്മയങ്ങറം കണ്ടു് ആനന്ദത്തോടെ ചേരുവാനും ഭക്തിയും ജ്ഞാനവും ഊഹാപോഹനൈപുണ്യവും വേണ്ട. അതുകൊണ്ടാകുന്നു സർവ്വന്മാർക്കും യോഗംതന്നെ ശാശ്വതാനന്ദത്തിന്നു മുഖ്യമെന്നു കപിലരും അഭിപ്രായപ്പെട്ടതു്. ഇദ്ദേഹമാവട്ടെ സാംഖ്യം എന്ന ജ്ഞാനശാസ്ത്രത്തിൻെറ കർത്താവാകുന്നു. ഇദ്ദേഹം ഇങ്ങിനെ അഭിപ്രായപ്പെട്ടതുകൊണ്ടു സാംഖ്യത്തിന്നും യോഗത്തിനെപ്പോലെ യോഗ്യതയില്ലെന്നു സിദ്ധമായി. ഇരിക്കട്ടെ താർക്കികന്മാർ എന്നു ഒരു കൂട്ടക്കാർ ഉണ്ടു്. ഇവർ വേദാന്തത്തെയും സാംഖ്യത്തെയും കൂടി തച്ചുടക്കുന്ന ന്യായവാദികളാകുന്നു. ഇവരും യോഗത്തെ ബഹുമാനിച്ചിരിക്കുന്നു. തക്‌ശാസ്ത്രം കാരികാവലിയിൽ പറഞ്ഞതാണിതു്

''യോഗാദ്വാദിവിധഃപ്രോക്തോ യുക്തയുഞ്ജാന
ഭേദതഃ
യുക്തസ്യംസർവ്വദാഭാനം ചിന്താസഹകൃതോ പരഃ

അർത്ഥം:— യുക്തന്മാർ എന്നും യുഞ്ജാനന്മാർ എന്നും യോഗികൾ രണ്ടു പ്രകാരത്തിലാകുന്നു. അവൎക്ക് അപ്രത്യക്ഷത്തിലുള്ള വസ്തുവെ അറിവാനായി യോഗത്താലുണ്ടാവുന്ന സംബന്ധവും രണ്ടു വിധമാകുന്നു. യുക്തനായ യോഗിക്ക് എല്ലായ്പ്പോഴും അപ്രത്യക്ഷത്തിലുള്ള വസ്തുവിന്റെ പ്രത്യക്ഷം ഉണ്ട്. യുഞ്ജാനനായ യോഗിക്ക ചിന്തയുടെ സഹായംവേണം. (എന്നാൽ അപ്രത്യക്ഷത്തിലുള്ള വസ്തുവെ കാണേണമെങ്കിൽ ചിന്തിക്കേണം, ധ്യാനിക്കേണം) സർവ്വത്തേയും ഖണ്ഡിക്കവാൻ സന്നദ്ധരായി ഉക്തിയുക്തി ശസ്ത്രഹസ്തന്മാരായിട്ടിരിക്കുന്നവരാകുന്നു താർക്കികന്മാർ. അങ്ങിനെയിരിക്കുന്ന താൎക്കികന്മാരും മഹാ തത്വജ്ഞാനികളായിരിക്കുന്ന സാംഖ്യന്മാരും വേദാന്തികളും യോഗത്തെ ബഹുമാനിച്ചിരിക്കുന്നു. സംസാര കൂപത്തിൽ വീണുകിടക്കുന്ന നിരക്ഷരകുക്ഷികളായ സ്ത്രീ പുരുഷന്മാരുടെയുംകൂടി മേല്പോട്ടു കയററുവാനുള്ള രസക്കയറു (മണിനാദാദി രസചിഹ്നങ്ങൾ) യോഗത്തിലെപോലെ വേദാന്തത്തിലും സാംഖ്യത്തിലും മററു മതങ്ങളിലും ഇല്ലാത്തതുകൊണ്ടും വേദാന്തത്തിന്റേയും സാംഖ്യത്തിന്റേയും ഹൃദയം പണ്ഡിതന്മാൎക്കുകൂടി മനസ്സിലാക്കുവാൻ വിഷമമായിരിക്കുന്നതുകൊണ്ടും ചില കൂട്ടക്കാർ ആത്മാനാത്മവിചാരം ചെയ്തിട്ടും മഹാ വാക്യോപദേശം വാങ്ങിയിട്ടുംകൂടി ''അഹം ബ്രഹ്മാസ്മി'' ഞാൻ ബ്രഹ്മമാകുന്നു, മനസ്സ അനാത്മാവാകുന്നു, അതു് എന്തോ ചെയ്തുകൊള്ളട്ടെ, എനിക്ക ബാധകമല്ല എന്ന പറഞ്ഞുംകൊണ്ടു് മനസ്സിനെ ലയിപ്പിക്കാതെ അകൃത്യങ്ങളെ പ്രവൃത്തിക്കുന്നു.

അതുകൊണ്ടു ജ്ഞാനികൾക്കും അഖണ്ഡാനന്ദത്തെ കണ്ടുപിടിപ്പാനുള്ള സുഖോപായം യോഗംതന്നെ കേൾക്കുക.

"'മഹാവാക്യാൎത്ഥതോദൂരെ ബ്രഹ്മാസ്മീത്യതിദൂരതഃ
തച്ഛബ്ദവൎജ്ജ്യസ്ത്വംശബ്ദഹീനോവാക്യാൎത്ഥവൎജ്ജിതഃ
ക്ഷരാക്ഷരവിഹീനോയൊ നാദാന്തജ്യോതിരെവസഃ

എന്നു്, തേജോബിന്ദൂപനിഷത്തു്.

**അർത്ഥം:—** ഏതൊന്നു തച്ഛബ്ദംകൊണ്ടും ത്വംപദം കൊണ്ടും നിർദ്ദേശിക്കപ്പെടുവാൻ കഴിയാത്തതോ, ഏതൊന്നു വാക്യാർത്ഥംകൊണ്ടു നിർദ്ദേശിക്കപ്പെടുവാൻ കഴിയാത്തതോ ഏതൊന്നു 'അഹം ബ്രഹ്മാസ്മി' ഞാൻ ബ്രഹ്മമാകുന്നു എന്ന ധാരണയിൽനിന്നും അതിദൂരത്തിലിരിക്കുന്നുവോ ഏതൊന്നു മഹാവാക്യങ്ങളുടെ അർത്ഥത്തിൽനിന്നും ദൂരത്തിലൊ, ഏതൊന്നു ക്ഷരത്തോടും അക്ഷരത്തോടും കൂടാത്തതോ അതു നാദാന്ത ജ്യോതിസ്സാകുന്നു. സംശയമില്ല. എന്നാൽ വേദാന്തശാസ്ത്രപ്രകാരം ആത്മാനാത്മ വിചാരം ചെയ്തു മഹാവാക്യോപദേശം വാങ്ങി ഞാൻ ബ്രഹ്മമാകുന്നു എന്നു വിചാരിച്ചിരുന്നതു് കൊണ്ടു് ആ ആനന്ദജ്യോതിസ്സിനെ പ്രാപിക്കയില്ല. യോഗപ്രസിദ്ധമായ നാദത്തെ അനുസന്ധാനംചെയ്തു കൊള്ളുമ്പോൾ ആ നാദത്തിന്റെ അന്തത്തിങ്കൽ ആ ജ്യോതിസ്സു് പ്രകാശിക്കുന്നതാകുന്നു എന്നു സാരം.

"നാദാഭ്യന്തരവർത്തി ജ്യോതിര്യദ്വത്തതെഹിചിരം
തത്രമനോലീനഞ്ചേൽനപുനഃസംസാരബന്ധായ"

എന്നു്, പ്രബോധസുധാകരം.

അത്ഥം:— നാദത്തെ ശ്രവിച്ചുകൊണ്ടു ഇരിക്കുമ്പോൾ ഉണ്ടാകുന്ന ജ്യോതിസ്സിൽ മനസ്സുലയിച്ചാൽ പിന്നെ സംസാരബന്ധം സംഭവിക്കയില്ല. ''ആത്മ ജ്ഞാനനേനമുക്തിസ്സ്യാൽ തച്ചയോഗാദ്ദതെനഹി''

എന്നു്, സ്കാന്ദപുരാണം.

അർത്ഥം:— ആത്മജ്ഞാനംകൊണ്ടു ദുഃഖത്തിൽനിന്നുവേർപെട്ടു ആനന്ദത്തെ പ്രാപിക്കും. ആ ആത്മജ്ഞാനം യോഗംകൂടാതെ കിട്ടുന്നതല്ല. തീർച്ചതന്നെ തണുപ്പോടുള്ള യോഗം കൊണ്ടു മാത്രമെ തണുപ്പിനെ അറികയുള്ളു. അപ്രകാരം ആനന്ദത്തോടുള്ള യോഗം കൊണ്ടുമാത്രമെ ആനന്ദാനുഭവജ്ഞാനവുമുണ്ടാകയുള്ളു ഈ അനുഭവജ്ഞാനത്തെത്തന്നെ അപരോക്ഷജ്ഞാനമെന്നും സാക്ഷാൽക്കാരജ്ഞാനമെന്നും പറയുന്നതു്, ഈ അനുഭവത്തെത്തന്നെ (ആനന്ദത്തിലുള്ള ലയത്തെത്തന്നെ) മുക്തിയെന്നും നിർവ്വികല്പ സമാധിയെന്നും രാജയോഗമെന്നും മററും പറയുന്നതു് അതെല്ലാം മോക്ഷപ്രദീപത്തിൽ ഞാൻ പറഞ്ഞിട്ടുണ്ടു്. യോഗത്താൽ ആനന്ദത്തോടു ചേരുന്നതിന്നു ശാസ്ത്രപഠിപ്പും മററും ആവശ്യമില്ലെന്നു പ്രമാണോദാഹരണ യുക്തിപൂർവ്വം സ്ഥാപിച്ചുവെങ്കിലും അതിനെ ഒന്നുകൂടി പ്രമാണംകൊണ്ടു തെളിയിച്ചുകൊള്ളുന്നു.

''നമീംമാംസാ തർക്കഗ്രഹഗണിത
സിദ്ധാന്തപാഠൈ
ന്നവേദൈർവ്വേദാന്തൈസ്സ്മൃതിഭിരഭി
ധാനൈ രപിചന
തഥൈവച്ഛന്ദോ വ്യാകരണ കവി
താലംകൃതിമയൈർ
മ്മനേതത്തപാവാപ്തിർന്നിജഗുരുമുഖാ
ദേവവിദിതാ''

എന്നു അ.മനസ്സുഖണ്ഡത്തിൽ പറഞ്ഞിരിക്കുന്നു.

അർത്ഥം:— മീമാംസ, തർക്കശാസ്ത്രം, ജ്യോതിശാസ്ത്രം നാലുവേദങ്ങൾ, വേദാന്തശാസ്ത്രങ്ങൾ, സ്മൃതികൾ, നിഘണ്ടുക്കൾ, ഛന്ദശ്ശാസ്ത്രം, വ്യാകരണം, കവിത, അലങ്കാരശാസ്ത്രം ഇവയെല്ലാം അഭ്യസിച്ചതുകൊണ്ടു ആനന്ദപ്രാപ്തി ഉണ്ടാകയില്ല. യഥാർത്ഥ ഗുരുമുഖത്തിൽ നിന്ന അറിയപ്പെട്ട വഴിക്കെ ആനന്ദപ്രാപ്തി ഉണ്ടാകൂ. ഇങ്ങിനെയാണെങ്കിൽ പിന്നെ ന്തിന ദുരവഗാഹമായ വേദാന്തത്തെക്കൂടി യോഗാംഗമായി ട്ടെടുത്തു? ആ അംഗത്തോടുകൂടിയ യോഗവും ദുരവഗാഹമായല്ലൊ. അപ്പോൾ ഊഹാപോഹ നൈപുണ്യവും മററും ഇല്ലാത്ത സ്ത്രീപുരുഷന്മാർക്ക് വേദാന്തം പററില്ല എന്നു മുമ്പു സ്ഥാപിച്ച ദോഷം യോഗത്തിലും വന്നുകൂടിയല്ലൊ എന്നൊരു ചോദ്യത്തിന്ന അവകാശമുണ്ട്. ഇതിന്നു സമാധാനം എന്റെ മോക്ഷപ്രദീപം നോക്കിയാൽ കാണാം. കായക്ലേശകരമായും ബഹിരംഗമായും ഇരിക്കുന്ന അംഗത്തെ നിഷേധിച്ച യോഗത്തിന്റെ ആന്തരംഗമായ രാജയോഗത്തെ മാത്രമാകുന്ന ഞാൻ പ്രസ്താവിക്കുന്നതു്. അതു ക്ഷണത്തിൽ മനസ്സിലാക്കപ്പെടാവുന്നതും അനായാസേന ആക്കം അഭ്യസിക്കപ്പെടാവുന്നതും ആകുന്നു. ശ്ലോകങ്ങൾ.

(1) ''സുമനഃപല്ലവാമർദ്ദഛേദാദിവ്യതികരോഽഭവേൽ
പരമാർത്ഥപദപ്രാപ്തൗ നതുവ്യതികരോല്പകഃ

(2) ഗച്ഛതൃവയവസ്പന്ദം സുമനഃപത്രമർദ്ദനേ
ഇഹധീമാത്രരോധസ്തു നചാവയവചാലനം''

ഇതു വാസിഷ്ഠത്തിൽ വസിഷ്ഠഭഗവാൻ ശ്രീരാമനോടു് പറഞ്ഞതാകുന്നു.

അൎത്ഥം:— ഹേ രാമ ! പുഷ്പത്തിന്റെ പല്ല വത്തെ (തളിരിനെ) മർദ്ദിക്കുവാൻ അല്പം പ്രയാസം ഉണ്ട്. എന്നാൽ ശാശ്വതാനന്ദത്തെ പ്രാപിപ്പാൻ അല്പവും പ്രയാസം ഇല്ല. (2) പുഷ്പത്തിന്റെ ദളത്തെ മർദ്ദിക്കേണമെങ്കിൽ അവയവത്തെ അന ക്കേണം ശാശ്വതാനന്ദത്തെ പ്രാപിക്കുവാൻ അവയവത്തെക്കൂടി അനക്കേണ്ട. ചിത്തവൃത്തിയെ മാത്രം നിറുത്തിയാൽ മതി. ഈ രണ്ടാം ശ്ലോകത്തിൽ ''ഇഹധീമാത്രരോധസ്സ'' (മനസ്സിനെ മാത്രം നിറു ത്തിയാൽ മതി) എന്നു വസിഷ്ഠർ പറഞ്ഞ അൎത്ഥത്തെ തന്നെയാകുന്നു ''യോഗശ്ചിത്തവൃത്തി നിരോധ'' എന്ന സൂത്രംകൊണ്ടു മുമ്പ് ഞാൻ വ്യാഖ്യാ നിച്ചതു്.

ഉന്മന്യവാപ്തയെശീഘ്രം ഭ്രൂധ്യാനം മമസംമതം
രാജയോഗപദം പ്രാപ്തും സുഖോപായോല്പ
ചേതസാം

എന്നു സ്വാത്മാരാമയോഗീന്ദ്രൻ പറഞ്ഞിരിക്കുന്നു.

അൎത്ഥം ;— വേഗത്തിൽ മനസ്സു ആനന്ദത്തിൽ ലയിപ്പാനായിക്കൊണ്ടു ഭ്രൂധ്യാനമാകുന്നു എനിക്കു സമ്മതമായിട്ടുള്ളതു്. അല്പബുദ്ധികൾക്ക് രാജ യോഗത്തെ ലഭിപ്പാൻ ഇതു എളുപ്പത്തിലുള്ള ഉപായ മാകുന്നു. (അല്പബുദ്ധികൾക്കുകൂടി ഈ മാൎഗ്ഗം എളു പ്പത്തിലുള്ള ഉപായമായിരിക്കുമ്പോൾ ബുദ്ധിമാൻ മാർക്ക് പിന്നെ പറയേണ്ടതുണ്ടോ ? ഇല്ല വളരെ എളുപ്പം എന്നു താല്പര്യം.)

ആലോക്യ സർവ്വശാസ്ത്രാണി വിചാര്യപുനഃപുനഃ
ഇദമേകം സുനിഷ്പന്നം യോഗശാസ്ത്രമതംതഥാ.

എന്നു ശിവസംഹിതയിൽ പറഞ്ഞിരിക്കുന്നു.

അർത്ഥം:- സർവ്വശാസ്ത്രങ്ങളേയും പരിശോധിച്ച ആലോചിച്ചതിൽ യോഗശാസ്ത്രം മാത്രമാകുന്നു യോഗ്യതയുള്ളതായിക്കണ്ടതു്.

മഥിത്വാ ചതുരോ വേദാൻ ശാസ്ത്രാണി
വിവിധാനിച സാരന്തുയോഗിനാ പീതം.

എന്നു്, ബ്രഹ്മജ്ഞാനതന്ത്രം.

അർത്ഥം:- നാലു വേദങ്ങളേയും വിവിധങ്ങളായ ശാസ്ത്രങ്ങളേയും കടഞ്ഞെടുത്ത സാരത്തെ യോഗി അനുഭവിക്കുന്നു. ഇതുവരെ ഞാൻ പറഞ്ഞിട്ടുള്ളതെല്ലാം ആലോചിച്ചാൽ എന്താ യോഗം യോഗം എന്നു ഇത്ര എടുത്തുപിടിച്ചു പറവാനുള്ളതു എന്നുള്ള ചോദ്യത്തിന്നു സംഗതി വരുന്നതല്ല. പഠിപ്പുള്ളവർക്കും പഠിപ്പില്ലാത്ത സ്ത്രീപുരുഷന്മാർക്കും ആബാലവൃദ്ധം ശാശ്വതാനന്ദത്തോടു ചേരേണ്ടതിന്നു ഉചിതമായും ഉത്തമമായും ഇരിക്കുന്ന ഉപായം യോഗം തന്നെ അല്ലാതെ മറെറാന്നും ഇല്ലെന്നും തെളിയും. യോഗത്തിൻെറ സർവ്വോൽകൃഷ്ടതയെ ഞാൻ എൻെറ മോക്ഷപ്രദീപത്തിൽ വിസ്തരിച്ചു തെളിയിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഇതിൽ ഇത്ര എഴുതിയതു പിഷ്ടപേഷണമായി എന്നോ മറെറാ ചിലർ പറയുമെന്നു ശങ്കിച്ചു ഇപ്പോഴം വിരമിക്കുന്നു

## ദുഃഖസൂത്രഖണ്ഡനപ്രകരണം

ആനന്ദത്തിന്റെ ആ മാഹാത്മ്യത്തേയും ആ ആനന്ദത്തോടു ചേർക്കുന്ന യോഗത്തിന്റെ ആ മാഹാത്മ്യത്തേയും പറഞ്ഞുവല്ലോ. എന്നാൽ അങ്ങനെ ഇരിക്കുന്ന യോഗത്തെ അഭ്യസിക്കാതെ അപ്രസിദ്ധമായി വരുവാൻ കാരണമെന്താകുന്നു എന്നറിഞ്ഞു ആ കാരണത്തെ സമൂലം ഛേദിക്കുകയാകുന്നു ഇനി വേണ്ടതു്. കപട ശാസ്ത്രങ്ങളാൽ ഘോഷിക്കപ്പെട്ട കർമ്മകാണ്ഡത്തിൽ (ദുഃഖസൂത്രത്തിൽ) പെട്ടു പരിഭ്രമിക്കുന്നതുകൊണ്ടാകുന്നു യോഗത്തിന്റെ അനഭ്യാസത്തിന്നും അപ്രസിദ്ധിക്കും കാരണം. ഇതു എന്തൊരത്ഭുതമാകുന്നു ? ശാസ്ത്രങ്ങൾ എന്നു കേട്ടിട്ടുണ്ടു്. കപട ശാസ്ത്രങ്ങൾ എന്നൊരുവക പ്രമാണങ്ങളും ഉണ്ടോ എന്നു ചോദിക്കുന്നു എങ്കിൽ പറയാം.

(1) നാനാകപടശാസ്ത്രാണി പ്രപഞ്ചകഥിതാനിവൈ
ദൃഷ്ട്വാ വിശ്വാസപൂർവ്വന്തുവിദ്വാനപിചലത്യഹോ

(2) പ്രപഞ്ചംകർമ്മസംഛന്നം തൽസംഗാൽ കർമ്മാജനാഃ
തസ്മാദ്യഃ പുരുഷോലോകെ കർമ്മത്യാഗീസ ഈശ്വരഃ

(3) ഇദംപാപമിദംപുണ്യംമിതിബിഭ്യതികർമ്മാഃ
ദൃഷ്ട്വാകൈതവശാസ്ത്രാണി വാഗ്ദംഭഘടിതാനിച

(4) തേഷാംഗത്യന്തരംസിദ്ധംജന്മമൃത്യുജരാസ്പദം

(5) ചിത്തക്ഷോഭകരൈരുഗ്രൈ സ്തപോഭിശ്ച
വ്രതൈസ്സദാ

മോഹയന്തിപ്രാണിനോദേവി വാഗ്ജ്ജാലേഷു
ണ്ഡജാഇവ

ശിവജ്ഞാന ദീപികയിൽ ഉള്ളവയാകുന്നു.

അത്ഥം :- 1. പലവിധത്തിലുള്ള കള്ള പ്രമാണങ്ങൾ പ്രപഞ്ചത്തിൽ ഘോഷിക്കപ്പെട്ടിരിക്കുന്നു. അവയെ കണ്ടു വിശ്വസിച്ചു വിഡ്ഢാന്മാം തെററിനടക്കുന്നു.

2. ജനങ്ങൾ കർമ്മങ്ങൾകൊണ്ടുഹതന്മാരായി അവരുടെ സംസർഗ്ഗംകൊണ്ടു എല്ലാവരും കർമ്മരതന്മാരായി. അതുകൊണ്ടു ഏവൻ കർമ്മത്തെ വിട്ടവനൊ അവൻ ഈശ്വരനാകുന്നു.

3 വാചാലന്മാരാൽ നിർമ്മിക്കപ്പെട്ട കപടശാസ്ത്രങ്ങളെ കണ്ടിട്ട് ഇതു പാപം ഇതു പുണ്യം എന്നിങ്ങനെ കർമ്മികൾ ഭയപ്പെടുന്നു.

4. അവർക്കു ഗതി ജനനമരണജരകൾതന്നെ വലയിൽ പക്ഷികളെന്നപോലെ ജനങ്ങൾ ദുഃഖത്തെ ഉണ്ടാക്കുന്ന ഉഗ്രങ്ങളായ തപസ്സുകൾകൊണ്ടും വ്രതങ്ങൾകൊണ്ടും എല്ലായ്പോഴും മോഹിക്കുന്നു. ഈ പ്രമാണങ്ങൾകൊണ്ടു കള്ളപ്രമാണങ്ങൾ ഉണ്ടെന്നും അവയെ വിശ്വസിച്ചു വിഢാന്മാർക്കുളി തെററിനടക്കുന്നു എന്നും ജനങ്ങളെല്ലാം കർമ്മാസക്തന്മാരായി എന്നും കർമ്മങ്ങളെ വിട്ടവൻ ഈശ്വരസദൃശനാകുന്നു എന്നും കപടശാസ്ത്രങ്ങളെ വിശ്വസിക്കുന്നവർക്കു് ജനനമരണാദി ദുഃഖംതന്നെ ഗതിയെന്നും

കർമ്മങ്ങൾ. ചിത്തരക്ഷകേന്ദ്രങ്ങളായിരിക്കുന്നതു കൊണ്ടാകുന്നു. കർമ്മങ്ങളെ വിധിക്കുന്ന ശാസ്ത്രങ്ങളെ കപടശാസ്ത്രങ്ങൾ എന്നു പറവാൻ കാരണമായതു എന്നും ആറു സംഗതികൾ തെളിയുന്നുണ്ട്. യുക്ത്യനുഭവങ്ങൾകൊണ്ടുകൂടി ഈ പറഞ്ഞ സംഗതികൾ ശരിതന്നെയൊ എന്നാലോചിക്കുകതന്നെ. സർവ്വജനങ്ങൾക്കും ദുഖത്തിൽനിന്നു വേർപ്പെട്ടു ആനന്ദത്തോടുകൂടി ഇരിക്കേണമെന്നാകുന്നു ആശ. അതിന്നു നേരെ വിപരീതമായി കർമ്മങ്ങൾ ആനന്ദത്തിൽനിന്നു വേർപ്പെടുത്തി നമ്മെ ദുഖത്തിൽ പെടുത്തുന്നവയാകുന്നു. അങ്ങിനെയല്ലെ ? ഏകാദശ്യാദവ്രതങ്ങളെ അനുഷ്ഠിക്കുമ്പോൾ പട്ടിണികൊണ്ടു ദുഖിക്കുന്നു, തപസ്സുചെയ്യുമ്പോൾ അതിലും മീതെയുള്ള ദുഖം. കാശി ഹരിദ്വാര രാമേശ്വരാദി തീൎത്ഥയാത്ര ചെയ്യുമ്പോൾ കാററും വെയിലും ഏററിട്ടു ശീലിച്ച സമയത്തു ഭക്ഷണം കിട്ടാഞ്ഞിട്ടും പട്ടിണി കിടന്നിട്ടും സഞ്ചാരംകൊണ്ടു തളൎന്നിട്ടും സുഖനിദ്രക്കു ഹാനിവന്നിട്ടും മററും പല വിധത്തിലും ദുഃഖംതന്നെ. ക്ഷേത്രനിൎമ്മാണം ബിംബാരാധനം യാഗംമുതലായവ കർമ്മങ്ങളിലും എന്തെല്ലാമാണ് ദുഖം? അവ‌യെല്ലാം പറവാൻ പണി. കർമ്മങ്ങൾ എല്ലാം ദുഃഖസ്വരൂപങ്ങൾ എന്നു മാത്രമെ പറവാൻ സാധിക്കു. അനുഭവത്തിന്നു യുക്തികളും പ്രമാണങ്ങളും ആവശ്യമില്ല. എങ്കിലും ഹിന്തുക്കൾക്കു പ്രമാണങ്ങളിലാകുന്നു അധികം വിശ്വാസം. പഞ്ചസാര മധുരപദാൎത്ഥമാകുന്നു എന്നു പറഞ്ഞുകൊടുത്തു തിന്നു മധുരിച്ചു കണ്ടാലും ഇതു മധുരപദാൎത്ഥമാകുന്നു എന്നതിന്നു ഒരു പ്രമാണംകൂടി പറഞ്ഞാലെ വിശ്വസിക്കു എന്നു പറയുന്ന കൂട്ടക്കാരും ഉണ്ട്. അതുകൊണ്ട് കർമ്മങ്ങളാൽ സുഖം സിദ്ധിക്കയില്ല ദുഃഖമെ സിദ്ധിക്കു എന്നു കാണിപ്പാൻ ചില പ്രമാണങ്ങളെ കൂടി ഇവിടെ ഉദാഹരിക്കുന്നു.

' കർത്തവ്യതൈവ പരമം ദുഃഖാനാം
ദുഃഖമുച്യതെ
തൽസമക്ഷ്യാതുകഥംതെസ്യാ ദുഖാറമവഃ
സുഖഞ്ചതൽ '

അർത്ഥം:— ദുഖങ്ങളിൽവെച്ച മഹാദുഖം എന്താകുന്നു എങ്കിൽ കർത്തവ്യതതന്നെ (എനിക്കു ഇന്നകർമ്മം ചെയ്യേണമെന്നു വരുന്നതുതന്നെ) അതു വന്നാൽ ദു;ഖനാശം വരികയില്ല. സുഖവും സിദ്ധി ക്കയില്ല.

സ്വസ്ഥനായിരിപ്പാൻ കർമ്മങ്ങൾ നിമിത്തം കഴിയാതെ വരുമ്പോൾ ദുഃഖംതന്നെ. സുഖവുംഇല്ല. വേഷംകെട്ടി രാത്രി ചാടിക്കളിക്കുന്ന സമയത്തു നിദ്രാസുഖം ഉണ്ടോ? തീയ്യിനെ പിടിച്ചിരിക്കുന്ന സമയത്തു താപമല്ലാതെ തണുപ്പുണ്ടോ ? ഇല്ല

'' യാവൽ കർത്തവ്യവേതാൽ ന ബിഭേതി
ദുഢംനരഃ
നതാവൽ സുഖമാപ്നോതി വേതാളാ
വിഷ്ടവൽസദാ''

അർത്ഥം :— മനുഷ്യൻ കർമ്മമാകുന്ന പിശാചി നെ എത്രകാലം ഭയപ്പെടാതെ ഇരിക്കുന്നുവോ അതു വരെ പിശാചുപിടിച്ചവനെപ്പോലെ സുഖത്തെ പ്രാ പിക്കയില്ല. പിശാചുബാധയുള്ളവർ ഒറഞ്ഞിട്ടും ഓ ടിയിട്ടും വിറച്ചിട്ടും പല്ലുകടിച്ചിട്ടും വെള്ളത്തിൽ ചാ ടിയിട്ടും മരത്തിൽ കയറിയിട്ടും ആഹാരനിദ്രാദികൾ

ക്രമംപോലെ ചെയ്യാതെ ഇരുന്നിട്ടും എന്തെല്ലാം ദുഃഖമനുഭവിക്കുന്നു. അതുപോലെതന്നെ കർമ്മഭ്രമം ഉള്ളവരും അതിശീതകാലത്തിലും പുലരുന്നതിന്നു മുമ്പ് എഴുനീററു കളിപ്പാൻ ഓടിച്ചെന്നു് വെള്ളത്തിൽ വീണിട്ടും തണുപ്പു സഹിക്കാതെ വിറച്ചിട്ടും പല്ലു കടിച്ചിട്ടും പൂ പറിപ്പാൻ വേണ്ടിമരത്തിന്മേൽ കയറിയിട്ടും താമരപ്പൊയ്കകളിലും വനങ്ങളിലും പ്രവേശിച്ചിട്ടും വ്രതങ്ങൾകൊണ്ടു ആഹാരനിദ്രകൾ വേണ്ടുംവണ്ണം ചെയ്യാതെ ഇരുന്നിട്ടും എന്തെല്ലാം ദുഃഖം അനുഭവിക്കുന്നു. അതുകൊണ്ടു് പിശാചികയെ ഭയപ്പെടുംപോലെ കർമ്മത്തെ ഭയപ്പെട്ടു തീരെ ത്യജിക്കേണം. കർമ്മത്തെ ത്യജിച്ചിട്ടില്ലെങ്കിൽ സുഖം കിട്ടില്ലാ എന്നഭിപ്രായം. എന്റെ പക്ഷം കർമ്മത്തെ പിശാചികയെപ്പോലെ ഭയപ്പെട്ടാൽ പോരാ എന്നാകുന്നു. എന്തുകൊണ്ടെന്നാൽ പിശാചിക പിടിപെട്ടവൻ അല്പസ്ഥലത്തിൽ മാത്രമേ ഓടിത്തിരിഞ്ഞുകൊള്ളുന്നുള്ളു. ബുദ്ധിഭ്രമം ഉള്ളതുകൊണ്ടു് അതു അത്ര ദുഃഖമായിട്ടും തോന്നുകയില്ല. അവനെ മാത്രമേ കെടുക്കുന്നതും ഉള്ളു. അതും മനപൂർവ്വമായിട്ടില്ല കർമ്മപിശാചാവിഷ്ടന്മാരാവട്ടെ കാശി,ഹരിദ്വാരം, രാമേശ്വരം, ഗോകർണ്ണം മുതലായ നാനാക്ഷേത്രതീർത്ഥങ്ങളിൽ ഓടിനടക്കുന്നു. ഭൂപ്രദിക്ഷണവുംകൂടി ചെയ്തു ദുഃഖിക്കുന്നു. ഓരോരോ കർമ്മങ്ങൾക്കുവേണ്ടി അനവധി ദ്രവ്യം നശിപ്പിക്കുന്നു. നഷ്ടകഷ്ടങ്ങളിലും പെടുന്നു. കർമ്മങ്ങളെ പ്രബലപ്പെടുത്തി ആചരിച്ചിട്ടും പ്രസംഗിച്ചിട്ടും മററുള്ളവരേയും കർമ്മാന്മാരാക്കികൊടുക്കുന്നു. ഇങ്ങിനെ തന്നെയും അന്യന്മാരേയും അതിദുഃഖത്തിൽ പെടുത്തുന്നു.

ഈ വക അനാവശ്യമെന്നു പറയുന്ന ജ്ഞാനികളെ കർമ്മികൾ അസഭ്യം പറയുന്നു,ഉപദ്രവിക്കുന്നു.

കാലഭയം ഇല്ലാത്ത ജ്ഞാനികൾകൂടി കർമ്മികളിൽ നിന്നുഭയപ്പെടുന്നു. ശാശ്വതാനന്ദപ്രദമായ യോഗജ്ഞാനബീജത്തെ ഭൂമിയിൽ വിതക്കുവാൻ നിർവ്വാഹമില്ല. കർമ്മികൾ കർമ്മങ്ങളാകുന്ന കള്ളിമുള്ളുകളും കല്ലുകളും എങ്ങും നിറച്ചുതുകൊണ്ടു ജ്ഞാനികൾക്കു കാലെടുത്തു വെക്കുവാൻ നിർവ്വാഹമില്ല. അതുകൊണ്ടാകുന്നു പണ്ടുപണ്ടേയുള്ള യോഗജ്ഞാനം ഹിന്തുക്കളുടെ ഇടയിൽ ക്ഷയിച്ചുപോയതു്. അതുകൊണ്ടുതന്നെ വിഷ്ണുവിൻെറ അവതാരമായിട്ടുംകൂടി ബുദ്ധൻെറ മതവും ഫലിക്കാത്തതു്. അതുകൊണ്ടുതന്നെ ഞാനും ഒരു കോണിൽതന്നെ വസിക്കുന്നതു്. ഭാവിയിലും ഹിന്തുക്കളുടെ ഇടയിൽ യോഗജ്ഞാന വഴിക്കു ആനന്ദവീട്ടിലേക്കു ചെല്ലുവാൻ നിർവ്വാഹമില്ലാതെ ദുഃഖിക്കുകതന്നെ ഗതി എന്നതു നിർവ്വിവാദമാകുന്നു. എന്തുകൊണ്ടെന്നാൽ യോഗജ്ഞാനശാസ്ത്രംകൊണ്ടു യോഗിയാലും ജ്ഞാനിയാലും ആരാലും ഭേദിക്കപ്പെടുവാൻ പാടില്ലാത്ത വിധത്തിൽ ആനന്ദദ്വാരത്തെ(മോക്ഷമാർഗ്ഗത്തെ കർമ്മഠന്മാർ കരിങ്കല്ലിട്ടടച്ചു വരുന്നു എന്നാൽ അജ്ഞാനകർമ്മങ്ങളെ വർദ്ധിപ്പിക്കുന്നവൻ കൃതികൾകൊണ്ടു് ലോകം നിറക്കുന്നു എന്നു സാരം.

മേല്പറഞ്ഞ ശാശ്വതദോഷത്തെ ലോകത്തിലേക്കു ഉണ്ടാക്കുവാൻ പിശാചുപിടിച്ചവൻ നിരൂപിച്ചാൽ കഴികയില്ല. അതുകൊണ്ടാകുന്നു കർമ്മങ്ങളെ പിശാചിനെ പേടിക്കുംപോലെ പേടിച്ചാൽ പോരാ എന്നു ഞാൻ അഭിപ്രായപ്പെട്ടതു്. മേല്പറഞ്ഞ രണ്ടു പ്രമാണ ശ്ലോകങ്ങളും ത്രിപുരാ രഹസ്യജ്ഞാനഖണ്ഡത്തിലുള്ളവയാകുന്നു. ഈ പ്രബലപ്പെട്ട പ്രമാണങ്ങൾകൊണ്ടും യുക്തികൾകൊണ്ടും അനുഭവങ്ങൾകൊണ്ടും കർമ്മകാണ്ഡം ആനന്ദത്തിൽനിന്നു

വേർപെടുത്തി കഷ്ടപെടുത്തി ദുഃഖിപ്പിക്കുന്നതിനുള്ള ദുഃഖസൂത്രംതന്നെ എന്നു തീർച്ചപ്പെട്ടു. ഇതിനെ കുള്ളപ്രമാണം എന്നു ഒരു പ്രാവശ്യം പറഞ്ഞാൽ പോരാ. ആയിരംപ്രാവശ്യം പറഞ്ഞാലുംപോരാ. അതുകൊണ്ട് ശിവജ്ഞാനദീപികയിൽ "നാനാകപട ശാസ്ത്രാണി" എന്നും മററും പറഞ്ഞതു ശിരസ്സിൽ എടുത്തുവെക്കേണ്ടതുതന്നെ. ഇരിക്കട്ടെ വസിഷ്ഠഭഗവാൻ ശ്രീരാമനുപദേശിച്ച വാസിഷ്ഠഃ ശ്ലോകമാകുന്നു ഇതു്.

'കാലംയജ്ഞതപോദാന തീർത്ഥദേവാർച്ചനഭ്രമൈ
ചിരമാധിശതോപേതാഃക്ഷപയന്തി മൃഗാഇവ'

അർത്ഥം:— യാഗം, തപസ്സ്, ദാനം, തീർത്ഥസ്നാനം, പലവിധ ദേവപൂജ ഇവയിൽ ഭ്രമിച്ചു അനേകകാലം വ്യസനത്തോടുകൂടി ജനങ്ങൾ മൃഗങ്ങളെപ്പോലെ കാലം കഴിച്ചുകൂട്ടുന്നു. യാഗം ചെയ്തവരെ ദീക്ഷിതർ എന്നു മാലോകർ സ്തുതിക്കുന്നു. അപ്പോലെ തന്നെ തീർത്ഥസ്നാനാദികളെ ചെയ്യുവരേയും തീർത്ഥസ്നാനത്തിന്നു സംഗതിവന്നുവല്ലോ മഹാപുണ്യവാൻ എന്നും മററും സ്തുതിക്കുന്നു. ഇങ്ങിനെയുള്ള കൂട്ടരെ കൂടി വസിഷ്ഠഭഗവാൻ മൃഗപ്രായമായി നിന്ദിച്ചതു ശരിയോ എന്നു ചോദിക്കുന്നുവെങ്കിൽ ശരിയെന്നു തൃപ്തിപ്പെടുവാൻ ശ്രുതിയുക്ത്യനുഭവപുരസ്സരം കർമ്മങ്ങൾ ദുഃഖസ്വരൂപങ്ങളാകുന്നു എന്നു ഞാൻ മുമ്പു തെളിയിച്ചിട്ടുള്ള സംഗതികൾതന്നെ മതി. എങ്കിലും കുറച്ചുകൂടി പറയാം. 'പാപം ഹിംസാസമം നഹി' എന്നുദേവീഭാഗവതം. ഹിംസയ്ക്കു തുല്യമായിട്ടു ഒരു പാപവും ഇല്ല എന്നാകുന്നു ആ പ്രമാണത്തിൻെറ അർത്ഥം. യാഗത്തിലൊ പശുഹിംസ ചെയ്യുകയും ചെയ്യുന്നു. ഹിംസിക്കുന്നതു മഹാപാപമായില്ലെ? ഇതാണൊ മനുഷ്യധർമ്മം? അല്ല, ഇതു

മൃഗധർമ്മമാകുന്നു. നോക്കുക വലിയ മത്സ്യം ചെറിയ മത്സ്യത്തെ പിടിച്ചുതിന്നുന്നു. സർപ്പം തവളയെ പിടിച്ചു തിന്നുന്നു. കുറുക്കൻ കോഴിയെ പിടിച്ചു തിന്നുന്നു. പൂച്ച എലിയെ പിടിച്ചു തിന്നുന്നു. പുലി പശുവിനെ പിടിച്ചു തിന്നുന്നു. അതുപോലെ ആട്ടിനെ ബലാൽക്കാരേണ പൊത്തിപ്പിടിച്ചു വായും മൂക്കും അടക്കിപ്പിടിച്ചു ശ്വാസം മുട്ടിച്ചു വൃഷണം തിരുമ്പി കൊന്നുതിന്നുന്നതു എങ്ങിനെ മനുഷ്യധർമ്മമായിട്ടിരിക്കും ? യജമാനൻ = യാഗകർത്താവ് നരിയൊ നരനൊ പുലിയോ കുറുക്കനൊ ആരാണ് ? ദുർബ്ബല പ്രാണികളെ പ്രബലപ്രാണികൾ ഹിംസിക്കുന്നതു മൃഗധർമ്മമാകുന്നു, അതുകൊണ്ടു യാഗം ചെയ്യുന്ന കൂട്ടരെ നിന്ദിച്ചതു യുക്തം തന്നെ 'എന്താ നിങ്ങൾ യാഗത്തിൽ പശുഹിംസചെയ്തു മാംസംവെച്ചാരാധിക്കുന്നതു് ? നിങ്ങളുടെ ദൈവമോ ദേവന്മാരോ മാംസപ്രിയന്മാരൊ ഇറച്ചിക്കു ആശപ്പെട്ടുകിടക്കുന്ന കുറുക്കന്റെ കൂട്ടത്തിലൊ അങ്ങിനെയാകുന്നു എന്നു നിങ്ങളുടെ ക്രിയകൊണ്ടു വരുന്നുവല്ലൊ' എന്നു ഇതര മതക്കാർ നമ്മോടു ചോദിച്ചാൽ നമുക്കു എന്തൊരു ഉത്തരമാകുന്നു പറവാനുള്ളതു് ? ഉത്തരം പറവാൻ ഒരു നിർവ്വാഹമില്ലാത്ത തരത്തിൽ അകൃത്യം പ്രവർത്തിക്കുന്ന യാഗകർത്താക്കന്മാരെ നിന്ദിച്ചതു വളരെ യുക്തംതന്നെ.

1. 'ഈശ്വരഃ സർവ്വഭൂതാനാംഹൃദ്ദേശേർജ്ജുന തിഷ്ഠതി'

എന്നു്, ഭഗവൽഗീത.

2 'ദേഹോ ദേവാലയ;പ്രോക്തഃ

എന്ന്, ശിവജ്ഞാനദീപിക

അർത്ഥം:- 1. ഈശ്വരൻ (ആനന്ദം) സർവ്വ പ്രാണികളുടേയും ഹൃദയത്തിൽ ഇരിക്കുന്നു. 2 അതിനാൽ ദേഹം ഈശ്വരൻെറ ക്ഷേത്രമാകുന്നു എന്നാകുന്നു മേൽപറഞ്ഞ പ്രമാണങ്ങളുടെ അർത്ഥം. അസ്മാദൃക്കുകളുടെ അനുഭവവും അങ്ങിനെതന്നെ ഇതിനെ ആലോചിക്കുമ്പോൾ ഹിംസകന്മാർ. ഈശ്വരൻെറ ക്ഷേത്രത്തെയാകുന്നു നശിപ്പിക്കുന്നതു എന്നുസിദ്ധിച്ചു അനേകായിരംഉറുപ്പിക ചിലവുചെയ്തു ക്ഷേത്രംപണിചെയ്തു കല്ലിനെ പ്രതിഷ്ഠിച്ചു പൂജിക്കുന്നതുകൊണ്ടു മഹാപുണ്യമുണ്ടെന്നും സ്വർഗ്ഗംകിട്ടുമെന്നുംമോക്ഷം കിട്ടുമെന്നും മററുംകരുതി ക്ഷേത്രത്തെ നിർമ്മിക്കുന്ന കർമ്മികൾക്കു പ്രാണിഹിംസചെയ്താൽ എത്രയോ മഹിമയുള്ള ഈ ഗാത്രക്ഷേത്രത്തെ തച്ചുടച്ചു മഹാപാപം സംഭവിക്കുമെന്നു ഒന്നു ആലോചിപ്പാൻ ജ്ഞാനമില്ലല്ലൊ. അങ്ങിനെയുള്ള യോഗകർത്താക്കന്മാരെ മൃഗപ്രായന്മാരായ 'വസിഷ്ഠഭഗവാൻ നിന്ദിച്ചതു ശരിയല്ലെന്നുപറവാൻലോകത്തിൽ ആർ?ആർ? 'ജ്ഞാനേന ഹീനാഃ പശുഭിഃസമാനാഃ' ജ്ഞാനമില്ലാത്തവർ പശുപ്രായന്മാരാകുന്നു എന്നല്ലയോ പ്രബല പ്രമാണവും നിഷ്കർഷിക്കുന്നതു്. മാംസം നിന്ദ്യമായതുകൊണ്ടും അതുതന്നെകിട്ടേണമെങ്കിൽ ഹിംസ എന്ന മഹാപാപം ചെയ്യേണ്ടി വരുന്നതുകൊണ്ടും മനുഷ്യരിൽതന്നെ ബഹുപേർ മാംസത്തെ തിന്നുന്നില്ല അങ്ങിനെയിരിക്കുന്ന മാംസം ദൈവത്തിന്നൊ ദേവന്മാൎക്കൊ പ്രിയമെന്നുകരുതി മാംസംകൊണ്ടാരാധിക്കുന്നവർ. ദേവന്മാർ മനുഷ്യരിലും താണ ഹീനബുദ്ധികളായ മാംസഭോജികളാകുന്നു എന്നു ദേവന്മാരെ അപമാനിക്കുന്നവരാകുന്നു അതുകൊണ്ടു് യാഗത്തിൽ പശുവധം ചെയ്യുന്ന കൂട്ടക്കാരെ നിന്ദിച്ചതു അത്യന്തം യുക്തമായിട്ടുതന്നെ ഇരിക്കുന്നു ദൈവം സർവ്വപിതാവായിരിക്കെ സർവ്വപ്രാണികളും തൻെറ സന്താനങ്ങളും ആയിരിക്കെ പുത്രനെ

കൊന്നുകൊടുത്താൽ പിതാവ് പുത്രശവമാംസം തിന്നു സന്തോഷിച്ചു അനുഗ്രഹിക്കുമെന്നു കരുതുന്നതു എന്തൊരു ബുദ്ധിഹീനതയാകുന്നു ? അങ്ങിനെ കരുതി യാഗത്തിൽ ഹിംസചെയ്യുന്ന കൂട്ടക്കാർ ദേവനിന്ദകന്മാരാകുന്നു. നരിനായ്ക്കളും കൂടി തങ്ങളുടെ കുട്ടിയെ കൊന്നുതിന്നുന്നില്ല. അപ്പോൾ നരിനായ്ക്കളെക്കാൾ ക്രൂരനും പുത്രശവമാംസത്തെ തിന്നുന്ന നിന്ദ്യനും ആകുന്നു. ദൈവം (ആനന്ദം) എന്നു ഇവരുടെ വ്യാപാരംകൊണ്ടു നിന്ദിക്കുന്നു. അതുകൊണ്ട് യാഗകർത്താക്കന്മാരെ നിന്ദിച്ചതു നന്നായി നന്ദിക്കേണ്ടതായിരിക്കുന്നു. നമ്മുടെ കാലിൽ ഒരു മുള്ളു കുത്തുകയോ മുറി ഏല്ക്കുകയൊ ചെയ്യുമ്പോഴേക്കു മർമ്മവലികൊണ്ടു നാം എത്ര വളരെ സങ്കടപ്പെടുന്നു. ഈ അനുഭവം മനുഷ്യർക്കുണ്ടായിട്ടും പ്രാണികളെ കൊല്ലുമ്പോൾ കൈകാലുകൾ പിടച്ചു കരയുന്ന പ്രാണവേദന കണ്ടിട്ടും നരികളെപ്പോലെ ദയയില്ലാതെ യാഗത്തിൽ ഹിംസിക്കുന്ന നരന്മാരെ വസിഷ്ഠഭഗവാൻ മൃഗപ്രായന്മാരായി നിന്ദിച്ചതു ശരിയല്ലെന്നുപറവാൻ ലോകത്തിൽ നിർദ്ദയനായ പാപിയല്ലാതെ ആർ ആർ?. ദൈവം പുണ്യം ചെയ്തവർക്കു സർവ്വാഭീഷ്ടവും കൊടുക്കും എന്നാകുന്നു കമ്മികളുടെ വിശ്വാസം 'ദയാസമം നാസ്തിപുണ്യം' ദയക്കുസമമായിട്ടു ഒരു പുണ്യവും ഇല്ലെന്നാകുന്നു ഈ ദേവീഭാഗവത പ്രമാണത്തിന്റെ അർത്ഥവും. അതുകൊണ്ട് ദയയെത്തന്നെയാകുന്നു ഇവർ അംഗീകരിപ്പാൻ അർഹന്മാർ. അങ്ങിനെ ചെയ്യാതെ അതിന്നു വിപരീതമായി യാഗത്തിൽ ഹിംസാപാപം ചെയ്യുന്ന കൂട്ടക്കാരെ വസിഷ്ഠഭഗവാൻ മൃഗപ്രായന്മാരായി നിന്ദിച്ചതു ശരിയല്ലെന്നു നിർദ്ദയനായ പാപിയല്ലാതെ ലോകത്തിൽ പറവാൻ ആർ? ആർ?

1. " ആത്മവൽസർവ്വഭൂതേഷു ചിന്തനീയം

2. ആത്മദേഹസ്യരക്ഷാർത്ഥം
പരദേഹനികൃന്തനം ന കർത്തവ്യം "

3. ജീവിതവ്യം പ്രിയം നൂനം സർവ്വേഷാം
എന്നു്, ദേവീഭാഗവതം

4. ' കർമ്മണാമനസാവാചാ സർവ്വഭൂതേഷു
സർവ്വദാ
ആക്ലേശജനനം പ്രോക്തം
അഹിംസാത്വാനയോഗിഭിഃ '

അർത്ഥം.— 1. തന്നെപ്പോലെ എല്ലാ പ്രാണികളേയും വിചാരിക്കണം.

2. തന്റെ ദേഹരക്ഷക്കുവേണ്ടി മറ്റൊന്നിനെ കൊല്ലരുതു്.

3. എല്ലാ പ്രാണികൾക്കും ജീവിച്ചിരിക്കുക എന്നതാകുന്നു പ്രിയം.

4. കർമ്മംകൊണ്ടോ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ഒരു പ്രാണിക്കും ഒരിക്കലും ദുഃഖത്തെ ഉണ്ടാക്കരുതു്. അതാകുന്നു അഹിംസ. ' അഹിംസാ പരമോധർമ്മഃ' — അഹിംസയാകുന്നു മുഖ്യധർമ്മവും. ഈ പ്രബലപ്പെട്ട അത്യുത്തമ പ്രമാണ സമൂഹം മൃഗങ്ങൾക്കു വിധിക്കപ്പെട്ടതൊ മനുഷ്യർക്കു വിധിക്കപ്പെട്ടതോ? മനസ്സുകൊണ്ടുകൂടി മറ്റൊരു പ്രാണിക്കു ദുഃഖം കൊടുപ്പാൻ സ്മരിച്ചുകൂടാ. എന്നാൽ ഹിംസിയായി എന്നു ഈ പ്രമാണംകൊണ്ടു സിദ്ധിക്കുന്നു.

അങ്ങിനെ ഇരിക്കെ കല്പിച്ചുകൂട്ടി മനോവാക്കായങ്ങളെകൊണ്ടു യാഗത്തിൽ ഹിംസചെയ്യുന്ന കൂട്ടരെ വസിഷ്ഠഭഗവാൻ മൃഗപ്രായന്മാരായി നിന്ദിച്ചതു ശരിയല്ലെന്നു പറവാൻ രാക്ഷസനല്ലാതെ ലോകത്തിൽ ആർ? ആർ? ധർമ്മാധർമ്മ കാര്യങ്ങളിൽ ഭിന്നാഭിപ്രായത്തോടു കൂടിയ സർവ്വമതക്കാരും ഹിംസയിൽമീതെ ഒരു സങ്കടം ഇല്ലെന്നു സമ്മതിക്കുന്നു. എന്തെങ്കിലും വിപരീതം പറയുക തന്നെ എന്നുവെച്ചു ഒരു വികൃതി ഹിംസ സങ്കടകരമല്ലെന്നു വാദിക്കുന്നു. എങ്കിൽ അവന്റെ ദേഹത്തിൽനിന്നു കുറെ മാംസം അരിഞ്ഞെടുക്കുവാൻ സമ്മതിക്കുമോ? ഇല്ല. ബലാല്ക്കാരമായി നാം അങ്ങനെ ചെയ്താൽ അവൻ നിലവിളിച്ചു തുടങ്ങും. വേദനകൊണ്ടല്ലേ ആ നിലവിളി? അതുകൊണ്ട് വിപരീതം പറയുന്നവൻകൂടി ഹിംസ മഹാസങ്കടമെന്നു സമ്മതിക്കുന്നു. അതിരിക്കട്ടെ. ധർമ്മാധർമ്മം അറിഞ്ഞുകൂടാത്ത വിശേഷബുദ്ധിയില്ലാത്ത ആട് കോഴി മുതലായ ജന്തുക്കൾകൂടി ഹിംസ അതിസങ്കടമെന്നു നമുക്കുപദേശിക്കുന്നു. നാം അറക്കുമ്പോൾ കൈകാലുകൾ പിടച്ചു അവ നിലവിളിക്കുന്നു. നാം മൃഗത്തിന്റെ അരികിൽചെന്നു അതിനെ ദുഷിച്ചു പറഞ്ഞാലും അസത്യം പറഞ്ഞാലും അതുകൊണ്ടു അതിന്നു വേദനയില്ല. അപ്പോൾ മൃഗങ്ങൾകൂടി അതിസങ്കടമെന്നു നമ്മെ അറിയിക്കുന്ന അധർമ്മകർമ്മം ഹിംസയല്ലാതെ വേറെ എന്താ ഉള്ളതു? അങ്ങിനെയുള്ള അധർമ്മകർമ്മത്തെ യാഗത്തിൽ ചെയ്യുന്നവരെ ദൂഷിക്കേണ്ടതു അത്യാവശ്യംതന്നെ. ചില മതക്കാർ ദയവേണം, കൊല്ലരുതു് എന്നു വിധിക്കുന്ന പ്രമാണങ്ങളുടെ അഭിപ്രായം 'മനുഷ്യരുടെ നേരെ ദയവേണം. മനുഷ്യരെ കൊല്ലരുതു്'' എന്നാകുന്നു എന്നു വാദിക്കുന്നുണ്ട്". അങ്ങിനെ വാദിക്കുന്നവർ. ആ പ്രമാണകർത്താക്കന്മാരായ മഹാന്മാർ അർത്ഥമില്ലാതെ ചില

ശബ്ദങ്ങളെ പുറപ്പെടുവിക്കുന്ന അസമദൃഷ്ടി കളായ അൽപ്പന്മാരെ എന്നു പറഞ്ഞു അവരെ അപമാനിക്കയാണു ചെയ്യുന്നതു്. അങ്ങിനെയല്ലെ? മനുഷ്യർക്കു തമ്മിൽ സ്വജാതി സ്നേഹം ഉള്ളതുകൊണ്ടും മനുഷ്യർ മനുഷ്യരെ പിടിച്ചു തിന്നുന്ന സമ്പ്രദായം ഇല്ലാത്തതുകൊണ്ടും സംഗതി വശാൽ ദ്വേഷ്യത്താലൊ ദ്രവ്യാശയാലൊ മററൊ ഒരു മനുഷ്യൻ മറെറാരു മനുഷ്യനെ കൊന്നാൽ ശിക്ഷിപ്പാൻ രാജാവുള്ളതുകൊണ്ടും മനുഷ്യൻ തനിയെയും പോരെങ്കിൽ മിത്രാദികളുടെ സഹായ ത്താലും രക്ഷപ്പെടുവാൻ ശക്തനായിരിക്കുന്നതു് കൊണ്ടും മനുഷ്യർക്കു മനുഷ്യരെ കൊല്ലുവാൻ സാധാ രണ കഴികയില്ല. മനുഷ്യർക്കു മനുഷ്യരെ കൊല്ലു വാനുള്ള അഭിരുചിയും സാധാരണ ഉണ്ടാകാത്തതാ കുന്നു. അതുകൊണ്ടു് ''ദയവേണം കൊല്ലരുതു്'' എന്നു വിധിച്ചിരിക്കുന്ന ദയാനിധികളുടെ വിധി യെ അവർ അനാഥപ്രാണികളിലാകുന്നു അധികം പ്രയോജനപ്പെടുത്തിയിരിക്കുന്നതു് എന്നു വ്യക്ത മായിട്ടിരിക്കുന്നു. അതു തഴെ പറയുന്ന സംഗതി കാംകൊണ്ടും വ്യക്തമായിരിക്കുന്നു. മനുഷ്യർക്കു അജാദികളുടെ മാംസം തിന്നു ശീലിച്ചു അത്യന്തം രുചി അകത്തു കടന്നുകൂടിയിരിക്കുന്നതുകൊണ്ടും അവ മനുഷ്യജാതി അല്ലാത്തതുകൊണ്ടും സ്വജാതി സ്നേഹം അവയിൽ ഉണ്ടാവാൻ തരമില്ലാത്തതുകൊ ണ്ടും മനുഷ്യരുടെ ഹിംസയിൽനിന്നു രക്ഷപ്പെടുവാൻ ബുദ്ധിവിശേഷവും ശക്തിയും അവക്കില്ലാത്തതു കൊണ്ടും അവയെ കൊല്ലുന്നതുകൊണ്ടു രാജാവു മനു ഷ്യരെ ശിക്ഷിക്കാത്തതുകൊണ്ടും ഒരു മുഹൂർത്തത്തിൽ തന്നെ അനവധി പ്രാണികളെ കൊല്ലുവാൻ അനായ സേന സംഗതിവരുന്നു. അതുകൊണ്ടു് 'ദയവേണം കൊല്ലരുതു്''എന്നു മഹാന്മാർ വിധിച്ചതിൽ അനാഥ പ്രാണിഹിംസയെ നിർത്തൽ ചെയ്‌വാൻ

വേണ്ടിയിട്ടുള്ളൊരു വിശേഷവിധി പ്രബലപ്പെട്ടിരിക്കുന്നു. അങ്ങിനെ ഇല്ലെങ്കിൽ അവരുടെ വിധിക്കു അധികം പ്രയോജനമില്ലാതെയും വരുന്നു. അധികം പ്രയോജനം ഇല്ലാതെയും സമഭാവനയില്ലാതെയും മനുഷ്യരിൽ മാത്രം ദയ മതി, മനുഷ്യരെ മാത്രം കൊല്ലരുതു് എന്നു സമദൃഷ്ടികളും ദയാനിധികളും ആയ മഹാന്മാർ വിധിക്കുമോ? ഇല്ല. അങ്ങിനെ വിധിക്കുന്നു എങ്കിൽ അവരെ സമദൃഷ്ടികളും സ്വജാതിസ്നേഹം മാത്രമുള്ള പക്ഷപാതികളും അല്പാത്ഥവാദികളും ആയ മൂഢന്മാർ എന്നെ പറഞ്ഞുകൂടു. അതിന്നു ഞാൻ ഒരുങ്ങുന്നില്ല. മാംസപ്രിയന്മാരും നിർദ്ദയന്മാരും ആയ കൂട്ടക്കാർ ആടു മുതലായ പ്രാണികളിൽ ദയ വേണ്ടാ. അവയെ കൊല്ലാം എന്നു മഹാത്മാക്കരും അനുവദിച്ചിട്ടുണ്ടെന്നു പറഞ്ഞു കൊണ്ടു അവരെ അപമാനിച്ചുകൊള്ളട്ടെ. ജലം മനുഷ്യരേയും മൃഗാദികളേയും തണുപ്പിക്കുന്നുണ്ടു്. മനുഷ്യരെ മാത്രം തണുപ്പിക്കുക, മൃഗാദികളെ ദഹിപ്പിക്കുക എന്ന ധർമ്മം ജലത്തിന്നില്ല. അപ്രകാരം ദയാനിധികളായ മഹാന്മാരുടെ ദയക്കും മൃഗാദികളെ കൊല്ലിക്കുക, മനുഷ്യരെമാത്രം രക്ഷിക്കുക, എന്ന സ്വഭാവം ഇല്ല. മനുഷ്യരേയും മൃഗാദികളേയും തപിപ്പിക്കാതെ രക്ഷപ്പെടുത്തുന്ന സ്വഭാവമെ ഉള്ളു. അതുകൊണ്ടു് അവരുടെ ദയയും അഹിംസയും സർവ്വത്ര വ്യാപിച്ചുകൊണ്ടിരിക്കുന്നു. അതിന്നു വിപരീതമായി അല്പസ്ഥലത്തു (മനുഷ്യനിൽ) മാത്രമെ സംബന്ധിക്കയുള്ളൂ എന്നു വാദിച്ചു മൃഗഗാദികളെ കൊന്നു തിന്നുന്നതു മാംസത്തിലുള്ള രുചികൊണ്ടുതന്നെ, സംശയമില്ല. ഒരു മനുഷ്യനെ പിടിച്ചു കഴുത്തറക്കുന്നതിനേക്കാൾ മഹാപാപമാകുന്നു മത്സ്യാദിഹിംസ എന്നാകുന്നു എന്റെ പക്ഷം. എന്തുകൊണ്ടെന്നാൽ മനുഷ്യരുടെ ഇടയിൽതന്നെ വിശ്വസിച്ചവനെ ചതിക്കയോ നാഥനില്ലാത്ത സാധുവെ ഉപദ്രവിക്കയോ

ചെയ്യുമ്പോഴേക്ക അങ്ങിനെ ചെയ്തവനെ 'വിശ്വാസപാതകം ചെയ്തവനല്ലോ. നാഥനില്ലാത്ത സാധുവിനെ ഇവൻ ദ്രോഹിച്ചുവല്ലൊ ഇവൻ മഹാ പാപി, മഹാ പാപി' എന്നു ലോകം മുഴുവനും നിന്ദിക്കുന്നു. ആ സ്ഥിതി ഓൎക്കുമ്പോൾ ആടു് മുതലായവ നമ്മെ വിശ്വസിച്ചു വളരുന്നു. നാം വിളിക്കുമ്പോൾ അവ അരികിൽ വരുന്നു. നമ്മെ അതിൻെറ യജമാനൻ എന്നാകുന്നു അതിൻെറ വിശ്വാസം. വിശ്വസിക്കപ്പെട്ട യജമാനൻ കഴുത്തറുത്തു കൊല്ലുകയാണോ ചെയ്യേണ്ടതു്? ചെന്നായോ, നരിയോ, കുറുക്കനോ, ആണൊ യജമാനൻ? വിശ്വാസപാതകമല്ലേ ചെയ്യുന്നതു്? ഈ പ്രാണികളെ എത്ര ഹിംസിച്ചാലും അതിനെപ്പററി ചോദിപ്പാൻ ആരെയുംകാണുന്നില്ല. അതുകൊണ്ടു് അവ നാഥനില്ലാത്തവയാകുന്നു. എന്നതും സ്പഷ്ടമല്ലെ? ഇങ്ങിനെ ഇരിക്കുന്നപ്രാണികളെ ഹിംസിക്കുന്നതല്ലെ മഹാ പാപം? മനുഷ്യന്നു സ്വശക്തിയും ബുദ്ധിയും ഉണ്ടു്. ആപത്തിൽനിന്നു രക്ഷിപ്പാൻ ജ്യേഷ്ഠകനിഷ്ഠ പുത്രമിത്ര ബന്ധുജനാദികളും നാഥന്മാരായിട്ടുണ്ടു്. പോരെങ്കിൽ മഹാനാഥനായിട്ടു രാജാവും ഉണ്ടു്. ഈ സ്ഥിതിക്കു ദയക്കു പാത്രം ആരാകുന്നു ഏതാകുന്നു വലിയ കുററം? അതുകൊണ്ടു് യാഗത്തിൽ പശുഹിംസ ചെയ്യുന്നവരെ മൃഗപ്രായന്മാരായി വസിഷ്ഠഭഗവാൻ നിന്ദിച്ചതു ശരിയല്ലെന്നു പറവാൻ ആർ? ആർ? ആർ? ഹിംസ നരിയുടെ വ്യാപാരം അല്ലയോ? അതിന്നു വിശേഷബുദ്ധിയില്ല. സസ്യങ്ങളെ അതു ഭക്ഷിക്കയും ഇല്ല, ഉപജീവിക്കേണമെങ്കിൽ ഹിംസതന്നെ ചെയ്യേണം. നരന്നു ഹിംസ കൂടാതെ ഉപജീവിപ്പാൻ അനേകപദാൎത്ഥങ്ങൾ ലോകത്തിൽ ഉണ്ടായിട്ടും വിശേഷബുദ്ധിഉണ്ടായിട്ടും അറിവില്ലെങ്കിൽ ഉപദേശിപ്പാൻ സത്തുക്കളും സച്ഛാസ്ത്രങ്ങളുംഉണ്ടായിട്ടും ഹിംസിക്കുന്ന

നരൻ നരിയെക്കാറം പെരിയ നരിയാകുന്നു. എന്നാകുന്നു വസിഷ്ഠഭഗവാൻ നിന്ദിക്കേണ്ടിയിരുന്നതു്. ചിലർ കൊല്ലുന്നവർക്കല്ലേ പാപം ഉള്ളു. കൊന്നവരോടു മത്സ്യാദിമാംസങ്ങളെ വിലക്കുവാങ്ങി തിന്നുന്നതിന്നു പാപമില്ലെന്നു വാദിക്കുന്നുണ്ടു്. അതും അയുക്തമാകുന്നു. കൊന്നതു ഒരുവനാകുന്നു എങ്കിലും കൊല്ലിച്ചവനെകൂടി രാജാവു പിടിച്ചു ശിക്ഷിക്കുന്നു. അപ്പോലെതന്നെ ആടു് മുതലായവയുടെ ഹന്താവു് മറ്റൊരുവനാണെങ്കിലും ആമാംസം വാങ്ങിതിന്നുന്നവരും ദണ്ഡനിയന്മാർ തന്നെ. എന്തുകൊണ്ടെന്നാൽ തിന്നാൻ ആരും ഇല്ലെങ്കിൽ കൊല്ലാനും ആറം ഉണ്ടാകയില്ല. അതുകൊണ്ടു് സൂക്ഷ്മത്തിൽ തിന്നുന്നവരാകുന്നു കൊല്ലിക്കുന്നതു് ഏതു കച്ചവടത്തെ കൊള്ളുവാൻ ആളില്ലാതെ വരുന്നുവോ ആ കച്ചവടക്കാരന്നു നഷ്ടം നേരിട്ടു് ആ കച്ചവടത്തിൽനിന്നും് പിൻവലിക്കും അപ്പോലെ മത്സ്യാദി മാംസങ്ങളേയും വാങ്ങുവാൻ ആളില്ലെങ്കിൽ ഹിംസകനും ഹിംസയിൽ നിന്നു പിൻവലിക്കും. ചിലർ മത്സ്യാദികറം മനുഷ്യർക്കു് രുചിക്കുന്നതുകൊണ്ടു അവയും ദൈവം തിന്നാൻ കല്പിച്ചിട്ടുള്ളതാകുന്നു. അല്ലെങ്കിൽ അവയിൽ രുചി വരികയില്ല എന്നു വാദിക്കുന്നുണ്ടു്. എന്നാൽ പരധനങ്ങളിലും പരസ്ത്രീകളിലും മററും രുചി ജനിക്കുന്നവർക്കു അവ കക്കാനും വ്യഭിചരിപ്പാനും നമുക്കു കല്പിച്ചുവെച്ചതാകുന്നു എന്നു സമാധാനിക്കാം. ഈ സ്ഥിതിക്കു് കളവു് മുതലായ കുററങ്ങറം ഒന്നും ശിക്ഷിപ്പാനും പാടില്ല. എന്തുകൊണ്ടെന്നാൽ കക്കുന്നതു് കള്ളന്നു രുചിച്ചിട്ടല്ലെ ? രുചിക്കുന്നതൊ ദൈവകല്പനകൊണ്ടാകുന്നു. ദൈവകല്പനപ്രകാരം രുചിച്ചിട്ടു ഒരുവൻ ചെയ്യുന്നു. എങ്കിൽ അതിന്നു ദണ്ഡിക്കുന്ന രാജാവു് കുററക്കാരനായി ആരും ദൈവകല്പനയെ ലംഘിക്കരുതല്ലൊ ? പിന്നെനരി നമ്മെയോ നമ്മുടെ കന്നുകാലികളെയോ

പിടിക്കുമ്പോൾ അതിനെ അനുസരിക്കേണം അതിനെ വെടിവെപ്പാനൊ ഉപദ്രവിപ്പാനൊ പാടില്ല അതിന്നു നമ്മുടേയും മററും മാംസം ഭുജിക്കുന്നതു ദൈവം കല്പിച്ചതുകൊണ്ടല്ലെ ? എന്നു സമാധാനിച്ചു കൊൾവാനെ നിർവ്വാഹമുള്ളു. മാംസത്തിലുള്ള അഭിരുചികൊണ്ടും വല്ലതും വാദിക്കുകതന്നെ. ഇതുവിനെയുള്ള കൂട്ടക്കാർ പണ്ടു പശുഹിംസയോടുകൂടിയ യാഗവും ഹിന്തുമതത്തിൽ കലർന്നതാകുന്നു. അതു വേദം പകുത്ത വേദവ്യാസമഹർഷിതന്നെ ദേവീഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. കേൾക്കുക.

''ദ്വിജൈർഭോഗരതൈർവ്വേദേ ദശിതം ഹിംസനം പശോഃ

ജിഹ്വാസ്വാദപരൈഃകാമം അഹിംസൈവ പരാമതാ

അത്ഥം :– ഭോഗതല്പരന്മാരും നാവിൻെറ രസത്തെമാത്രം നോക്കുന്നവരുമായ ദ്വിജന്മാർ പശുഹിംസ വേണമെന്നു വേദത്തിൽ കൂട്ടിച്ചേർത്തതാകുന്നു. അഹിംസതന്നെയാകുന്നു ശ്രേഷ്ഠമായ മതം.

ഈ ശ്രേഷ്ഠമതത്തിന്നു വിപരീതമായി പശുഹിംസ ചെയ്യുന്ന കൂട്ടരെ ശ്രീകൃഷ്ണഭഗവാനും ഭാഗവതത്തിൽ ഉദ്ധവരോടു ദൂഷിച്ചു പറഞ്ഞിരിക്കുന്നു കേൾക്കുക.

''തെ മേ മതമവിജ്ഞായ പരോക്ഷം വിഷയാത്മകാഃ

വൃഥാപശൂൻ വിഹിംസന്തി ഹിംസ്യന്തെപ്രേത്യ തൈസ്തുതേ''

അർത്ഥം;— വിഷയാസക്തന്മാർ ശുദ്ധമായിരിക്കുന്ന എന്റെ മതത്തെ അറിയാതെ വൃഥാ പശുക്കളെ ഹിംസിക്കുന്നു. മരിച്ചിട്ട ഇവരേയും പശുക്കൾ ഹിംസിക്കും. പശുവിനെ അറിയാതെ നിർദ്ദോഷിയായ പശുവിനെ കൊല്ലുന്നതുകൊണ്ടാകുന്നു ഭഗവാൻ ഇങ്ങിനെ ദൂഷിച്ചതു്. എന്നാൽ ശുദ്ധമായിരിക്കുന്ന മതത്തിൽ പറയപ്പെട്ട പശു ഏതാകുന്നു എങ്കിൽ കേൾക്കുക; ശിവജ്ഞാന ദീപികയിൽ പറഞ്ഞിട്ടുള്ളതു്.

''രാഗാദ്യവയവോപേതം അജ്ഞാനപശുപാതകം
അവശന്തുകമാർഗ്ഗസ്ഥം ഹത്വഹോതവ്യമാദരാൽ''

അർത്ഥം;— രാഗദ്വേഷ കാമക്രോധാദികളായ കരചരണാദ്യവയവങ്ങൾ ഉള്ളതുകൊണ്ടു ദുർമ്മാർഗ്ഗത്തിൽ പോയി സ്ഥിതിചെയ്യുന്നതും സ്വാധീനപ്പെടാത്തതും അജ്ഞാനിയും ആയ ദുഷ്ടപശുവിനെ (മനസ്സിനെ) വധിച്ചു ആദരവോടുകൂടി ഹോമിക്കേണ്ടതാകുന്നു. പശുഹിംസ അല്ലാതെ ആട്ടിന്റെ കയ്യും കാലും വായും മൂക്കും എല്ലാം അടക്കിപ്പിടിച്ചു കൊല്ലുന്നതല്ല പശുഹിംസ എന്നു സിദ്ധിച്ചു. അങ്ങിനെ നാട്ടിലുള്ള പശുക്കളെ ഒക്കെ ഹിംസിച്ചു ഹോമിച്ചാലും പാപവും ദുഃഖവും വർദ്ധിക്കുന്നതല്ലാതെ മനഃപശു ഒതുങ്ങുന്നതല്ല അതു ഒതുങ്ങിയാലെ. ദുഃഖം നശിക്കു. നോക്കുക. സുഷുപ്തിയിൽ മനസ്സുലയിച്ചപ്പോൾ ഒരു ദുഃഖവും ഒരുവനും ഇല്ല. ഇപ്രകാരം ആനന്ദത്തിൽ മനസ്സു ലയിച്ചാൽ ദുഃഖവും നശിച്ചു. ആനന്ദവും സിദ്ധിച്ചു. ഇതുതന്നെയോഗം. ഇതുതന്നെ യാഗത്തിലുള്ള പശുഹിംസ. കർമ്മികൾ ഇതറിയാതെ ഭ്രമിക്കുന്നു. ഇവരുടെ ഭ്രമത്തിനുള്ള സംഗതി ഗാരുഡത്തിൽ വിഷ്ണുഭഗവാനും പറഞ്ഞിരിക്കുന്നു. കേൾക്കുക.

"നാമമാത്രേണ സന്തുഷ്ടാഃ കർമ്മകാണ്ഡരതാനരാഃ

മന്ത്രോച്ചാരണഹോമാദ്യൈർഭ്രാമിതാഃ
ക്രതുവിസ്തരൈഃ"

അർത്ഥം:— നരന്മാർ കേവലം പേരുകേട്ടു സന്തോഷിച്ചു കർമ്മകാണ്ഡത്തിൽ ആസക്തന്മാരായി മന്ത്രോച്ചാരണം ഹോമം മുതലായവയോടുകൂടിയ പലവിധ യാഗങ്ങളാൽ ഭ്രമിക്കപ്പെട്ടുപോയി. ഈ ശ്ലോകത്തിൽ "നാമമാത്രേണ സന്തുഷ്ടാഃ കർമ്മകാണ്ഡരതാഃനരാഃ" കേവലം പേരുകേട്ടു സന്തോഷിച്ചു കർമ്മകാണ്ഡത്തിൽ ആസക്തന്മാരായി എന്നു പറഞ്ഞതു കൊണ്ടു വേദമാകുന്നു, സ്മൃതിയാകുന്നു, ഉപനിഷത്താകുന്നു, ഭഗവൽഗീതയാകുന്നു, ഭഗവാൻ കൃഷ്ണൻ പറഞ്ഞതാകുന്നു. ഈശ്വരൻ പറഞ്ഞതാകുന്നു, ഋഷിപ്രോക്തമാകുന്നു എന്നിങ്ങനെ ഗ്രന്ഥകർത്താക്കന്മാരുടേയും ഗ്രന്ഥങ്ങളുടേയും പ്രസിദ്ധപ്പെട്ട പേരിനെ മാത്രംകേട്ടു കർമ്മകാണ്ഡത്തിൽ ആസക്തന്മാരാകുന്നു അല്ലാതെ വാസ്തവത്തിൽ ആ കർത്താക്കന്മാരെഴുതിയതോ അവയിൽ പറയുന്ന യാഗാദികർമ്മങ്ങൾ ശരിയോ എന്നാലോചിച്ചു കർമ്മകാണ്ഡത്തെ സ്നേഹിച്ചതല്ലെന്നും അതുകൊണ്ടു ഭ്രമിച്ചു ചെയ്യുന്നതാകുന്നു എന്നും "ഭ്രമിതാഃ ക്രതുവിസ്തരൈഃ" എന്ന നാലാം പാദംകൊണ്ടും തെളിയുന്നു. തപസ്സും തീർത്ഥാടനവും ബിംബാരാധനയും ഇങ്ങിനെ പ്രമാണം കണ്ടുഭ്രമിച്ചു ചെയ്യുന്നതുതന്നെ അവദുഃഖസ്വരൂപങ്ങൾ തന്നെ. അവയെ വിട്ടാലെ സുഖം കിട്ടു എന്നതു് ഇതുവരെ പറഞ്ഞ പ്രമാണങ്ങൾകൊണ്ടും യുക്തികൾകൊണ്ടും അനുഭവങ്ങൾകൊണ്ടും നല്ലവണ്ണം തെളിയിച്ചിരിക്കുന്നു. എങ്കിലും ഇനിയും ആവിധം തെളിയിക്കുന്നതു അധികം നല്ലതാകയാൽ കുറച്ചുകൂടി പറഞ്ഞു കൊള്ളുന്നു തപസ്സ് എന്നുപറയുന്നതും ഹിംസതന്നെ

പട്ടിണി കിടക്കുക, ദാഹം ഉഷ്ണം, ശീതം ഇവയെ സഹിച്ചിരിക്കുക എന്നുള്ള കഠിന കർമ്മങ്ങൾ തപസ്സിൽ അടങ്ങിയിരിക്കുന്നു. ഇവകൊണ്ടു ശക്തി ക്ഷയവും ഉണ്ടായി ദേഹത്തിന്നു രോഗവും പിടി പെടുന്നു. സംസാരസമുദ്രത്തെ കടപ്പാൻ ദേഹം ഒരു തോണിയായിരിക്കെ ആതോണിക്കു കേടുതട്ടിയാൽ ആത്മസുഖത്തിനു ഹാനിവരുന്നു. ഇതൊരു ആത്മ ഹത്യാകുററമല്ലെ? ഈശ്വരൻ കുററത്തിനു തക്കശിക്ഷ കൊടുക്കുന്നുണ്ടെങ്കിൽ ആത്മഹത്യ ചെയ്‌വാൻ ഒരു ങ്ങിയവരെ രാജാവു് പിടിച്ചു് ശിക്ഷിക്കുംപോലെ തപോവ്രതങ്ങളെ അനുഷ്ഠിക്കുന്ന കൂട്ടരെ ശിക്ഷിപ്പാ നാകുന്നു അവകാശം. ഒരു പ്രാണിയേയും ഹിംസിച്ചു കൂടാ എന്ന വിധി ഇരിക്കുമ്പോൾ ആത്മഹിംസ ചെയ്‌വാൻ പാടുണ്ടോ? പാടില്ല ആ സംഗതി ഇരി ക്കട്ടെ. ഇവരുടെവ്യാപാരം ഈശ്വരക്ഷേത്രമായഗാത്ര ക്ഷേത്രത്തെ നശിപ്പിക്കുന്നതായിട്ടും ഇരിക്കുന്നു. ഈശ്വരനിന്ദയോടുകൂടി ഇരിക്കുന്നു. എങ്ങിനെ യെന്നാൽ ക്ഷുൽപിപാസാദികൾ സഹിക്കാതെ കിടന്നു തപിക്കുന്നതു കാണ്മാൻ സന്തോഷമുള്ളവനാ കുന്നു ഈശ്വരൻ എന്നുഇവർ കർമ്മംകൊണ്ടു വ്യാഖ്യാ നിക്കയാൽ ഇവർ ഈശ്വരനിന്ദകന്മാർതന്നെ. ഒരു ദയാലുവായ മനുഷ്യൻകൂടി മറെറാരുത്തൻ വലഞ്ഞു കാണുന്നതിൽ സന്തോഷിക്കുന്നില്ല. അപ്പോൾ നമ്മുടെ പിതാവായ ഈശ്വരന്നു (ആനന്ദത്തിന്നു) മക്കൾ തപിക്കുന്നതിൽ സന്തോഷമുണ്ടായിരി ക്കുമോ ? ശത്രുവിന്നല്ലെ വലഞ്ഞു കാണുന്നതിൽ സന്തോഷം?ഈശ്വരൻ നമ്മുടെ ശത്രുവാണെന്നുണ്ടോ? പട്ടിണി കിടന്നു തപിക്കുന്നതുകൊണ്ടു യോഗ ജ്ഞാനവും ഉണ്ടാകുന്നതല്ല. അതുകൊണ്ടു വസിഷ്ഠ ഭഗവാൻ തപസ്വികളേയും ദൂഷിച്ചതാകുന്നു. ഗരുഡത്തിൽ വിഷ്ണുഭഗവാനും ദൂഷിച്ചിരിക്കുന്നു. കേൾക്കുക.

''ഏകഭുക്തോപവാസാദ്യൈഃ നിയമൈഃ
കായശോഷണൈ
മൂഢാഃ പാരോക്ഷമിച്ഛന്തി മമ മായാവിമോഹിതാ''

അർത്ഥം:- അജ്ഞാനത്താൽ മോഹിതന്മാരായിട്ട മൂഢന്മാർ ഒരുനേരം ഉണ്ടിട്ടും തീരെ പട്ടിണി കിടന്നിട്ടും മററുമുള്ള ദേഹത്തെ ശോഷിപ്പിക്കുന്ന വ്രതങ്ങൾകൊണ്ട എന്റെ അപ്രത്യക്ഷത്തിലിരിക്കുന്ന ആനന്ദരൂപത്തെ കാണ്മാൻ ഇച്ഛിക്കുന്നു. ഭഗവൽഗീതയിൽ ശ്രീകൃഷ്ണഭഗവാനും തപസ്വികളെ ദൂഷിക്കുന്നു. കേൾക്കുക.

''കർശയന്തഃ ശരീരസ്ഥം ഭൂതഗ്രാമമശേഷതഃ
മാഞ്ചൈവാന്തഃ ശരീരസ്ഥം താൻവിദ്ധ്യാസുര
നിശ്ചയാൻ
അശാസ്ത്രവിഹിതംഘോരം തപ്യന്തേ യേ
തപോജനാഃ

അർത്ഥം:- ഏതുജനങ്ങൾ ഹൃദയത്തിലിരിക്കുന്ന എന്നെയും പഞ്ചഭൂതമയമായ ശരീരത്തേയും മുഴുവൻ ശോഷിപ്പിച്ച ജ്ഞാനശാസ്ത്രസമ്മതമല്ലാത്ത ഘോരതപസ്സിനെ ചെയ്യുന്നുവോ അവരെ അസുരസ്വഭാവികളായിട്ട് അറിയുക. അങ്ങിനെയല്ലെ? ഒരു കുടുംബത്തിലുള്ള കൂട്ടർക്ക ആഹാരം കൊടുക്കാതെ പട്ടിണിയിൽപെടുത്തി ഉപദ്രവിക്കുന്നതു ഹിംസയല്ലെ ? അങ്ങിനെ ഉപദ്രവിക്കുന്ന കുടുംബനാഥനെ നാട്ടുകാരെല്ലാം നിന്ദിക്കയില്ലയൊ? അപ്രകാരമല്ലെ, ദേഹമാകുന്നഗൃഹത്തിലെ പ്രാണേന്ദ്രിയാദികളാകുന്ന കുടുംബക്കാർക്ക ആഹാരാദികൾ കൊടുക്കാതെ തപിപ്പിക്കുന്നതു്. ഇങ്ങിനെ ചെയ്യുന്നവർ അസുരന്മാർ തന്നെ. അതുകൊണ്ടുതന്നെ ഭഗവാനും അങ്ങിനെ ദൂഷിച്ചതു്. എന്നാൽ ഇങ്ങിനെയുള്ള മഹാന്മാരാൽ

അങ്ങിനെ ദൂഷിക്കപ്പെടാത്തതും കായത്തെ ശോഷിപ്പിച്ചു ദുഃഖത്തിൽപെടുത്താത്തതും ആയ ഉപവാസവും തപസ്സും ഏതാകുന്നു എങ്കിൽ കേൾക്കുക.

വരാഹോപനിഷത്തിൽ പറഞ്ഞതു്.

1. ''ഉപസമീപേ യോ വാസോജീവാത്മ
പരമാത്മനോ
ഉപവാസഃസവിജ്ഞേയോ നതുകായസ്യ
ശോഷണം

2. കായശോഷണമാത്രേണ കാമുക്തിരവി
വേകിനാം''

അർത്ഥം:- 1 ഉപ എന്ന ഉപസർഗ്ഗത്തിന്നു സമീപം എന്നർത്ഥമാകുന്നു. അപ്പോൾ ഉപവാസം എന്ന പദത്തിന്നു സമീപത്തിലുള്ളവാസം എന്നർത്ഥം കിട്ടി. ജീവാത്മ പരമാത്മാക്കളുടെ സമീപവാസമാകുന്നു ഉപവാസം എന്നറിയേണ്ടതു്. പട്ടിണി കിടന്നു ദേഹത്തെ ശോഷിപ്പിക്കുന്നതല്ല ഉപവാസം. 2. കേവലം ദേഹത്തെ ശോഷിപ്പിച്ചതുകൊണ്ടു് അവിവേകികൾക്കു എന്തു മുക്തി? മുക്തി കിട്ടില്ല.

''മനസശ്ചേന്ദ്രിയാണാഞ്ച നിഗ്രഹഃപരമ തപഃ''

അർത്ഥം:- ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിഗ്രഹിക്കുന്നതുതന്നെ ശ്രേഷ്ഠമായ തപസ്സ്. മേൽ പറഞ്ഞ പ്രമാണങ്ങൾകൊണ്ടു മനസ്സിനെ നിഗ്രഹിക്കുന്നതാകുന്നു തപസ്സും ഉപവാസവും എന്നുസിദ്ധിച്ചു യോഗമാഹാത്മ്യത്തിൽ പറഞ്ഞപ്രകാരം മനസ്സിനെ പരമാത്മാവായ ആനന്ദത്തോടുചേർക്കുമ്പോൾ ഇന്ദ്രിയ മനസ്സുകളുടെ നിഗ്രഹവും സിദ്ധിക്കും.

ജീവാത്മപരമാത്മാക്കളുടെ സമീപവാസം എന്ന ഉപവാസവും സിദ്ധിക്കും. പ്രബല ശ്രുതികളുടെ അൎത്ഥം ആലോചിക്കുമ്പോൾ തപസ്സും ഉപവാസവും യോഗമായി കലാശിക്കുന്നു. മഹാത്മാക്കൾ അഖിലന്മാരേയും ആനന്ദത്തോടുകൂടി യോജിപ്പിക്കുന്ന യോഗത്തെ അല്ലാതെ പട്ടിണി കിടന്നും മററും ആത്മഹത്യ വരുത്തുന്ന ദുഃഖകർമ്മത്തിൽ ഏൎപ്പെട്ടുന്നുവോ? ഇല്ല. തീർത്ഥസ്നാനം ചെയ്യുന്നതിലും ദൂരയാത്രകൊണ്ടും അതാതുസമയത്തു ആഹാരനിദ്രകൾക്കവേണ്ടുംവണ്ണം തരം വരായ്കയാലും വെയിലും കാററും തണുപ്പും ഏൽക്കകയാലും അധികമായ ക്ലേശത്തിനു ഇടയുള്ളതുകൊണ്ടും തപസ്സിന്നുള്ള മേൽവിവരിക്കപ്പെട്ട ദോഷം ഉണ്ട്. തീർത്ഥസ്നാനം കൊണ്ടു ദേഹത്തിലെ ചളി നീങ്ങുന്നതല്ലാതെ മനസ്സിന്റെ മലിനത നീങ്ങുകയും ഇല്ല. അനേകംകൂട്ടർ തീൎത്ഥസ്നാനം ചെയ്തുവരുന്നുണ്ട്. തീൎത്ഥസ്നാനത്തിന്നു മുമ്പു അവർക്കുള്ള രാഗദ്വേഷാദി മനോമലിനത തീർത്ഥസ്നാനം കഴിച്ചതിന്നുശേഷവും കാണുന്നു. അല്പവും ശമിച്ചു കാണുന്നില്ല. തീർത്ഥസ്നാനത്താൽ വിവേകവും ഉണ്ടായികാണുന്നില്ല. ഒരുപദ്രവത്തിന്നു വേണ്ടി ഒരു ഔഷധം സേവിച്ചാൽ ആ ഉപദ്രവം നില്ക്കേണം. ഇല്ലെങ്കിൽ വേറെ വല്ല ഗുണമെങ്കിലും ഉണ്ടായിരുന്നാൽ കൊള്ളാം. അതുരണ്ടും ഇല്ലെങ്കിൽ ആ ഔഷധസേവക്കുവേണ്ടി അതികഠിനക്ലേശംചെയ്തു അധിക കഷ്ടനഷ്ടങ്ങളിൽ പെടുന്നതു് എന്തിന്നു്? നിത്യവും തീൎത്ഥസ്നാനംചെയ്തു തീൎത്ഥക്കരയിൽതന്നെ വസിക്കുന്ന കൂട്ടർക്കും രാഗദ്വേഷാദിദോഷങ്ങൾ ധാരാളം കാണുന്നു. വിവേകവും ഉണ്ടായിക്കാണുന്നില്ല. മേല്പറഞ്ഞ സംഗതികളാൽ തീർത്ഥസ്നാനത്താലും ദോഷമല്ലാതെ ഗുണം കാണുന്നില്ല. അതുകൊണ്ടു് അതിൽ ഭ്രമിച്ചു വൃഥാ കാലം കളയുന്നവരെ

വസിഷ്ഠഭഗവാൻ മൃഗപ്രായന്മാരായി നിന്ദിച്ചതാകുന്നു. വിഷ്ണുഭഗവാനും അപ്രകാരം ഗാരുഡത്തിൽ ദൂഷിച്ചിരിക്കുന്നു കേൾക്കുക.

'ആജന്മമരണാന്തഞ്ച ഗംഗാദിതടിനീസ്ഥിതാഃ
മണ്ഡൂകമത്സ്യപ്രമുഖാഃ യോഗിനസ്തേഭവന്തികിം'

അർത്ഥം:— ജനനംമുതൽ മരണംവരെ കാശീഗംഗാ മുതലായ തീർത്ഥങ്ങളിൽ തവള, മത്സ്യം മുതലായ ജന്തുക്കൾ കിടക്കുന്നു. അവ യോഗികളായിഭവിക്കുന്നുണ്ടോ? (അപ്പോൾ മനുഷ്യൻ ആ വെള്ളത്തിൽ ഒരിക്കൽ സ്നാനം ചെയ്യുമ്പോഴേക്ക എങ്ങിനെ ശുദ്ധനാകും ? മത്സ്യാദികളുടെ കൂട്ടത്തിൽതന്നെ വെള്ളത്തിൽ ഭ്രമിക്കുന്ന മനുഷ്യൻ എന്നു സാരം) ദേവീഭാഗവതത്തിൽ വേദവ്യാസ മഹർഷി പറഞ്ഞതും കേൾപ്പിൻ.

'ക്ഷാളയന്തിഹിതീർത്ഥാനി സർവ്വഥാദേഹജംമലം
മാനസംക്ഷാളിതും താനിനസമർത്ഥാനി വൈനൃപ'
'ശക്താനിയദിചേത്താനി ഗംഗാതീരനിവാസിനഃ
മനുജാദ്രോഹസംയുക്താഃ കഥംസ്യുഃപാവിതാശയഃ'

അർത്ഥം:_ ദേഹത്തിലുള്ള ചളിയെ തീർത്ഥങ്ങൾകൊണ്ടു കഴുകിക്കളയാം. മനസ്സിലുള്ള ചളിയെ നീക്കുവാൻ തീർത്ഥങ്ങൾക്ക സാമർത്ഥ്യമില്ല. തീർത്ഥങ്ങൾക്ക മനസ്സിലുള്ള മലിനതയേയും കളയാൻകഴിയും. ഗംഗാതീരനിവാസികളായ ജനങ്ങൾ പരിശുദ്ധഹൃദയന്മാരാകുന്നു എന്നു വാദിക്കുന്നുണ്ടെങ്കിൽ അവർദ്രോഹികളായി ഭവിക്കുമോ? (ഗംഗാതീരനിവാസികളും ദ്രോഹിക്കുന്നതുകൊണ്ടു മനഃശുദ്ധിയെ വരുത്തുവാൻ തീർത്ഥങ്ങൾക്ക് ശക്തിയില്ലെന്നു

അഭിപ്രായം) എന്നാൽ മഹാന്മാർ അഭിപ്രായപ്പെട്ട തീർത്ഥം ഏതാകുന്നു എങ്കിൽ കേൾക്കുക.

യോഗശിഖോപനിഷത്തിൽ പറഞ്ഞതാണിത്.

1. ഇഹനാഡീനദീപ്രോക്താ ശരീരെ
വർത്തതേസദാ
പവനസ്യഗതിസ്തത്ര സർവ്വതസ്ഥാനമുച്യതെ'
2. സുഷുമ്നൈവപരംതീർത്ഥ'

അർത്ഥം:-- 1 ഈ ശരീരത്തിൽ സുഷുമ്നാ നാഡി എന്ന ഒരു നദിയുണ്ട്. അതിൽ വായു പ്രവേശിക്കുന്നതുതന്നെ സർവ്വപ്രകാരത്തിലും ഉള്ള സ്നാനം.

2 സുഷുമ്നതന്നെ മുഖ്യതീർത്ഥം. ദേഹത്തിൽ ആനന്ദസ്ഥാനമായ സുഷുമ്നയിൽ മനസ്സിനെ നിർത്തുമ്പോൾ മനസ്സോടുകൂടി വായുവും അതിൽ പ്രവേശിക്കുന്നു. ഇത് അസ്മാദൃക്കുകൾക്ക് അനുഭവമാകുന്നു, അപ്പോൾ തീർത്ഥസ്നാനം എന്നു പറയുന്നതും ആനന്ദത്തോട് മനസ്സിനെ ചേർക്കുന്ന യോഗംതന്നെ എന്നു സിദ്ധിച്ചു. ഈശ്വരപൂജ എന്നു പറയുന്നതും മനസ്സിനെ ആനന്ദത്തിൽ നിർത്തുന്ന യോഗംതന്നെ അതിന്നു പ്രമാണം. വാസിഷ്ടത്തിൽ വസിഷ്ഠഭഗവാൻ പറഞ്ഞതാണിത്.

'ശമബോധാദിഭിഃപുഷ്പൈർദ്ദേവ
ആത്മായദർച്ച്യതെ
തത്ത്വദേവാർച്ചനംവിദ്ധി നാകാരാർച്ചമർച്ചനം

അർത്ഥം:— മനഃശാന്തി അറിവ് മുതലായ പുഷ്പങ്ങൾകൊണ്ട് ഗാത്രക്ഷേത്രത്തിലുള്ള ആനന്ദ

രൂപനായ ദേവനെ പൂജിക്കുന്നതാകുന്ന (മനസ്സി നെ ആനന്ദത്തിൽ നിർത്തുന്നതാകുന്ന) ദേവാർച്ചനം (ഈശ്വരപൂജ)കല്ലുകൊണ്ടോ മരംകൊണ്ടോ ലോഹം കൊണ്ടോ മററൊ പ്രതിമയുണ്ടാക്കി അതിൽ പൂജി ക്കുന്നതു ഈശ്വരപൂജയല്ല, ഇങ്ങിനെ നിഷേധിക്ക പ്പെട്ട പ്രതിമയിലാകുന്നു നാട്ടുകാർ പൂജ ചെയ്തു വരുന്നതു്. അതുകൊണ്ടാകുന്നു ദേവാർച്ചന ചെയ്യു ന്നവരേയും വസിഷ്ഠ ഭഗവാൻ മൃഗപ്രായന്മാരായി നിന്ദിച്ചതു്. ആ കൂട്ടരെ ശങ്കരാചാര്യസ്വാമി മുത ലായവരും നിന്ദിച്ചിരിക്കുന്നു. കേൾക്കുവിൻ.

'ഗഭീരെ കാസാരെ വിശതി വിജനെ
ഘോരവിപിനേ
വിശാലെ ശൈലെച ഭ്രമതികസുമാർത്ഥം
ജഡമതിഃ
സമർപ്പൈ്യകംചേതഃ സരസിജമുമാനാഥ ഭവതെ
സുഖേനാവസ്ഥാതും ജന ഇഹ നജാനാതികിമഹോ'

എന്നു്, ശിവാനന്ദലഹരി.

അർത്ഥം:— അഗാധമായിരിക്കുന്ന പൊയ്ക യിലും ജനമില്ലാത്ത ഭയങ്കരവനത്തിലും മഹാപർവ്വ തത്തിലും ഹീനബുദ്ധിയായവൻ പുഷ്പങ്ങൾക്കു് വേണ്ടി അലയുന്നു. ഹേ ദൈവമെ! മനസ്സാകുന്ന മുഖ്യമായ താമരപ്പൂവിനെ ഭവാനിൽ നിർത്തി ആന ന്ദത്തോടുകൂടി ഇരിപ്പാനായികൊണ്ടു ജനം അറിയു ന്നില്ലല്ലോ. എന്തൊരാശ്ചര്യമാകുന്നു. തമിഴിൽ ഒരു സിദ്ധൻ പറഞ്ഞതു കേൾപ്പിൻ.

'എത്തിനെതാൻ കല്ലുകളെപൂശിത്താലും
ഹീനർകളെ ഉങ്കളുക്കു മോക്ഷമുണ്ടോ.'

അർത്ഥം:— ഹേ ഹീനന്മാരെ അനവധി വിഗ്രഹങ്ങളെ പൂജിച്ചാലും ദുഃഖത്തിൽനിന്നു വേർപെട്ട ആനന്ദത്തെ പ്രാപിക്കുവാൻ നിങ്ങൾക്കു കഴികയില്ല

'നട്ടകല്ലുദൈവമെൻറു നാലുപുഷ്പം ചാത്തുറീർ ചുററി വന്തു മുണു മുണെൻറു ചൊല്ലും മന്ത്രമേതെടൊ, നട്ടകല്ലു പേശുമൊ നാഥനുള്ളിരുക്കയിൽ, ചുട്ടചട്ടി ചട്ടകം കറിച്ചുവൈ അറിയുമൊ? എന്നു ശിവവാക്യം ബിംബാരാധനയെ നിന്ദിച്ചിട്ടുള്ള പ്രമാണങ്ങളെ ഗ്രന്ഥവിസ്താര ഭയംകൊണ്ടു ഇനിയും ഇവിടെ ചേർക്കുന്നില്ല. ബിംബാരാധനയെ നിന്ദിപ്പാൻ കാരണങ്ങളായ ദോഷങ്ങളിൽ ചിലതു ഇവിടെ പറഞ്ഞുകൊള്ളുന്നു.

1. യാഗം, തപസ്സ്, തീർത്ഥാടനം എന്ന കർമ്മങ്ങൾ ദുഃഖത്തിൽ ചാടിക്കുന്നതുപോലെ ദേവാർച്ചനയും ദുഃഖത്തിൽ പെടുത്തുന്നു. അതുകൊണ്ടു യാഗാദികൾക്കു ഇതുവരെ ശ്രുതിയുക്ത്യനുഭവപൂർവ്വം സാധിച്ചിട്ടുള്ള ദോഷങ്ങൾ പൂജയിലും ഉണ്ടു. പൂജിക്കുംതോറും ഭേദഭ്രമം വർദ്ധിക്കുന്നു. ശിവനാകുന്നു മീതെ എന്ന പ്രമാണം കാണുമ്പോൾ ശിവനെ പൂജിക്കുന്നു. വിഷ്ണുവാകുന്നു മീതെ എന്നു പ്രമാണം കാണുമ്പോൾ മനസ്സു അങ്ങോട്ടും ചാടുന്നു വിഷ്ണുപൂജയും ചെയ്തുകളയാം. രണ്ടുസേവയും ഇരിക്കട്ടെ എന്നുവിചാരിച്ചു വിഷ്ണുവിനേയും പൂജിക്കുന്നു. വിഘ്നങ്ങളെ ഒക്കെ നീക്കുവാൻ വിഘ്നേശ്വരനെപ്പോലെ ആരും ഇല്ല. അതുകൊണ്ടാകുന്നു വിഘ്നേശ്വരൻ എന്ന പേർ സിദ്ധിച്ചതു എന്നു വർണ്ണിച്ചുകേൾക്കുമ്പോൾ അങ്ങോട്ടു മനസ്സു ചാടുന്നു. എന്നിട്ടു വിഘ്നേശ്വരപൂജയും ചെയ്യുന്നു. ശക്തിയില്ലെങ്കിൽ ശവംപോലെയാകുന്നു. ശിവാദി

ദേവന്മാർക്കും ഒന്നിനും കഴികയില്ല. അതുകൊണ്ട് ശക്തിയാകുന്ന എല്ലാററിലുംവെച്ച് വലിയത്. എന്നു കേൾക്കുമ്പോൾ മനസ്സ് അങ്ങോട്ടോടുന്നു. ശക്തിപൂജയും ചെയ്തുകൊള്ളുന്നു. ഇങ്ങിനെ ദേവന്മാരിൽ ഭ്രമിച്ചു ചിലർ അനേക വിഗ്രഹം വെച്ചു പൂജിച്ചുപൂജിച്ച് വേണ്ട സമയത്തു ക്ഷേണം കഴിപ്പാൻകൂടി നിർവ്വാഹമില്ലാതെ ബുദ്ധിമുട്ടുന്നു. ചിലർ ശിവനെ പൂജിക്കുമ്പോൾ വിഷ്ണുവിനെ പൂജിച്ചാൽ എൻെറ സേവ പോരെയൊ നിൻെറ അഭീഷ്ടം സാധിപ്പാൻ ഞാൻ ശക്തനല്ലെന്ന് വിചാരിച്ചിട്ടൊ വിഷ്ണുവിനെ സേവിക്കുന്നത് എന്നു വിചാരിച്ചു ശിവൻ കോപിക്കുമോ എന്ന് സംശയിച്ചു പരിഭ്രമിക്കുന്നു. ചിലർ ശിവനാകുന്നു വലിയത് എന്നിങ്ങനെ വാദിച്ചു കലഹിച്ചു പരസ്പരം ദ്വേഷിക്കുന്നു. എല്ലാടം നിറഞ്ഞിരിക്കുന്ന ആനന്ദവസ്തു ഒന്നാകുന്നു എന്ന ജ്ഞാനവും ആനന്ദവും അർച്ചകന്മാരെ അണയുന്നില്ല. അജ്ഞാനമാണ് അനുദിനം അണഞ്ഞുകാണുന്നത്. നോക്കുക.

കുളിച്ചിട്ടെ ക്ഷേത്രത്തിൽ കടന്നുകൂടു, പൂജിച്ചുകൂടൂ എന്ന വിധിയെ അനുസരിച്ചു നടക്കുന്നതുകൊണ്ടു കുളിച്ചാലെ ശുദ്ധം വരൂ, ശുദ്ധിക്കു മുഖ്യകാരണം കുളിയാകുന്നു എന്നു ഒരു അജ്ഞാനം ദൃഢമായി ഉറച്ചുപോകുന്നു. ഇതുകൊണ്ടുള്ള അനർത്ഥമെന്താകുന്നു എങ്കിൽ 'സ്നാനം മനോമലത്യാഗഃ — മനസ്സിലെ രാഗദ്വേഷാദി മലിനതയെ നീക്കുന്നതാകുന്നു സ്നാനം എങ്കിലെ ശുദ്ധനാകു. വെള്ളത്തിൽ മുങ്ങിയതു് കൊണ്ടു ശുദ്ധനാകയില്ല എന്നുള്ള ഉൽകൃഷ്ടജ്ഞാനപക്ഷത്തെ പറഞ്ഞാൽ സമ്മതിക്കയില്ല. ഇതു് അജ്ഞാനത്തിൻെറ ഒരു ക്ലാസ്സുകയററം ആകുന്നു.

2. ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം മുതലായവകൊണ്ടു പൂജിച്ചുപൂജിച്ചു ഈശ്വരപൂജക്കുള്ള സാധനങ്ങൾ അവയാകുന്നു. എന്നൊരു അജ്ഞാനം ദൃഢീകരിച്ചുപോകുന്നു. ഇതുകൊണ്ടുള്ള അനർത്ഥമെന്താകുന്നു എങ്കിൽ 'സമർപ്പൈകംചേതഃ സരസിജമുമാനാഥഭവതേ സുഖേനാവസ്ഥാതും ജനഇഹനജാനാതികിമഹോ'

അത്ഥം:— ഹേ ഈശ്വര! മനസ്സാകുന്ന താമരപുഷ്പത്തെ അങ്ങേക്കു അർപ്പിച്ചു സുഖത്തോടുകൂടി ഇരിപ്പാൻ ജനത്തിന്നു അറിവുണ്ടാകുന്നില്ലല്ലൊ. എന്തൊരാശ്ചര്യമാണ് എന്നു ശങ്കരാചാര്യസ്വാമികൾ കൽപിച്ചു ഉൽകൃഷ്ടപ്രമാണത്തെ ഉദാഹരിച്ചു മനസ്സാകുന്ന താമരപ്പൂവിനെ ഈശ്വരനിൽ (ആനന്ദത്തിൽ) ലയിപ്പിച്ചാലെ ശാശ്വതസുഖം ലഭിക്കയുള്ളു എന്നുള്ള തത്വത്തെ ഉപദേശിച്ചാൽ അതു് ചെകിട്ടിൽ പോകയില്ല. അതിന്നും ശണ്ഠക്കുവരും. തുളസി വില്വം താമരപ്പൂവ് ഇത്യാദികളെ സമ്പാദിപ്പാൻ കുളത്തിലും പൂവുള്ളേടത്തും ഓടി അലയുന്ന ദുഃഖത്തിൽനിന്നു പിൻവലിക്കയും ഇല്ല. ഇതും ബിംബാരാധനയിൽ സിദ്ധിച്ച അജ്ഞാനത്തിന്റെ ക്ലാസ്സുകയററം തന്നെ.

3. ക്ഷേത്രത്തിൽ ബിംബത്തിൽ പൂജിച്ചു പൂജിച്ചു പരിചയിച്ചുറച്ചുപോയതിനാൽ ഇതാകുന്നു ക്ഷേത്രം. ഇതിലാകുന്നു ഈശ്വരൻ എന്നുള്ള ദൃഢവിശ്വാസം വന്നുപോകുന്നു ഇതുകൊണ്ടുള്ള അനർത്ഥമെന്താകുന്നു എങ്കിൽ

ദേഹോദേവാലയഃപ്രോക്തഃ
'ഈശ്വരഃസർവ്വഭൂതാനാംഹൃദ്ദേശേജ്ജുനതിഷ്ഠതി'

അർത്ഥം:- ദേഹമാകുന്ന ഈശ്വരക്ഷേത്രം. ഈശ്വരൻ എല്ലാവരുടേയും ഹൃദയത്തിൽ ഉണ്ട്. എന്ന് ശിവജ്ഞാന ദീപികയേയും ഭഗവൽഗീതയേയുംകൂടി ഉദാഹരിച്ച 'ഈ ഹൃദയവാസിയായ ഈശ്വരനിൽ മനസ്സിനെ ലയിപ്പിച്ചാലെ പൂജയാകുകയുള്ളു. അതുകൊണ്ടേ ദുഃഖത്തിൽനിന്ന നിവത്തിച്ച ആനന്ദത്തെ പ്രാപിക്കയുള്ളു. നിങ്ങരം ഇപ്പോരം ചെയ്യുന്ന പൂജ ശരിയല്ല, തെററാകുന്നു' എന്നു എത്രതന്നെ യുക്തിയോടുകൂടി പ്രമാണസഹിതം പറഞ്ഞാലും എള്ളോളം വകവെക്കന്നില്ല എന്നു മാത്രമല്ല ശണ്ഠക്കം വരുന്നു. ഇതും ബിംബാരാധനാ പ്രസാദമായ അജ്ഞാനത്തിന്റെ ക്ലാസ്സുകയററം തന്നെ.

4. പ്രദോഷനോൻമ്പ് ഏകാദശീവ്രതം എന്നും മററുമുള്ള പല വ്രതങ്ങളെ അനുഷ്ഠിച്ച ക്ഷേത്രത്തിൽ ഉപവാസം ചെയ്യുന്നു. (പട്ടിണി കിടക്കന്നു) ഇതു ശരിയല്ല. ഉപവാസം എന്നതിനത്ഥം പട്ടിണി കിടക്കുക എന്നല്ല. ഉപ എന്നതിന്നു സമീപത്തിൽ എന്നർത്ഥമാകുന്നു. വാസം എന്നതിന്നു സ്ഥിതി എന്നത്ഥമാകുന്നു. അതുകൊണ്ട് ജീവാത്മാവിന്നു പരമാത്മാവിന്റെ അരികിൽ ഉള്ള വാസമാകുന്നു. അതാകുന്നു ഉപവാസം. ഇങ്ങിനെയാകുന്നു ഉപനിഷത്തിൽ പറഞ്ഞിട്ടുള്ളതു് എന്നു പറഞ്ഞു് ഉപനിഷത്തിനെ ഉദാഹരിച്ചാലും കേരംക്കുന്നില്ല, എന്നു മാത്രമല്ല 'നിങ്ങരം ക്രിസ്ത്യനാകുന്നു, നിങ്ങരം പാതിരിയാകുന്നു, നിങ്ങരം ബൌദ്ധനാകുന്നു ഹിന്തുമതത്തിനെ ദൂഷിക്കുകയാണ് ചെയ്യുന്നതു്. അനേക ബ്രാഹ്മണരും പ്രഭുക്കന്മാർ മുതലായവരുംകൂടി അനാദികാലമായും അസംഖ്യം ദ്രവ്യം ചിലവുചെയ്തു ക്ഷേത്രംകെട്ടി ആരാധിച്ചുവരുന്നു. അവരൊക്കെ അറിവില്ലാത്തവരാണൊ? കർമ്മകാണ്ഡത്തെ

ദൂഷിച്ചിരിക്കുന്ന നിങ്ങളുടെ മോക്ഷപ്രദീപത്തെയും മററും ഖണ്ഡിച്ചു ഉടനെ ഞങ്ങറം ഒരു പുസ്തകം പ്രസിദ്ധംചെയ്യും കാണിച്ചുതരാം' എന്നും മററും പറഞ്ഞു കോപിച്ചു കർമ്മികറം ശണ്ടക്കു വരുന്നു, ഇതു് ബിംബാരാധന വിശേഷത്താൽ സിദ്ധിച്ച അജ്ഞാനത്തിൻെറ വലിയ ക്ലാസ്സുകയററമാകുന്നു. അങ്ങിനെയല്ലെ? ഞാൻ പുതുതായി ഒരു മതത്തിനെ സ്ഥാപിച്ചു പറയുമ്പോഴല്ലെ എന്നെ അസഭ്യം പറവാൻ അവകാശമുള്ളൂ. ഇവരുടെ വസിഷ്ഠരേയും ഇവരുടെ വിഷ്ണുവിനേയും ഇവരുടെ ശിവനേയും ഇവരുടെ കൃഷ്ണനേയും ഇവരുടെ വേദവ്യാസരെയും ഇവരുടെ ശങ്കരാചാര്യരേയും ഇവരുടെ ദേവന്മാരെയും ഋഷിമാരെയും ഇവർ കൃസ്ത്യൻ എന്നും പാതിരിയെന്നും ബൌദ്ധൻ എന്നും മററും പറയട്ടെ, വസിഷ്ഠാദികളായ മേൽപറഞ്ഞ മഹാന്മാരുടെ ഗ്രന്ഥങ്ങളേയും വേദാദി പ്രമാണങ്ങളേയും ഖണ്ഡിച്ചു ഇവർ ഒരു പുസ്തകം എഴുതട്ടെ ഇങ്ങിനെ ചെയ്‌വാൻ കർമ്മികറംക്കു പണ്ടുപണ്ടെ അവകാശം സിദ്ധിച്ചിരിക്കുന്നു. കർമ്മികറം എന്തുകൊണ്ടു് അതിന്നു ഇതുവരെ ശ്രമിച്ചിട്ടില്ല? ഇപ്പോറം ശ്രമിക്കുന്നേതും ഇല്ല? വസിഷ്ഠാദികളുടെ പ്രമാണാദികളെ അനുസരിച്ചു പറയുന്ന എൻെറ നേരെമാത്രം വീര്യം നടിക്കുന്നതിൻെറ അർത്ഥമെന്താകുന്നു? ഞാൻ അവരെപ്പോലെ പ്രബലനല്ലെന്നു കരുതിയിട്ടൊ! വിശേഷം, പ്രബലന്മാരായ പൂർവ്വന്മാർ സമ്പാദിച്ചുവെച്ച ധനത്തിനെ ചില ദുർബ്ബലന്മാർ എടുത്തു് ദാനം ചെയ്യുമ്പോറം നമ്പൂതിരിയും പട്ടരും നായരും തീയനും സകലരും കൈകാട്ടി വാങ്ങുന്നു. പണം കെട്ടികൊടുക്കുന്നതു ഒരു ചണ്ഡാളനായാലും ശ്രേഷ്ഠന്മാർ വാങ്ങുന്നു. ഹിന്തുമതത്തെ അനുസരിക്കാത്ത ഇതരമതക്കാരിൽ ഒരു ക്രിസ്ത്യനൊ ഒരു മുഹമ്മദനൊ ബൌദ്ധനൊ

ആരായാലും വേണ്ടതില്ല പണം കൊടുത്താൽ ആര്യന്മാർ കൈകൊട്ടി വാങ്ങും. സർവ്വമതക്കാരും ഇങ്ങിനെ ചെയ്യുന്നുണ്ട്. ധനത്തെ ആരിങ്കൽ നിന്നും വാങ്ങാമെങ്കിൽ ജ്ഞാനധനത്തെ സർവ്വരിൽ നിന്നും സ്വീകരിക്കുന്നതിന്നു എന്തു വിരോധം? ജ്ഞാനധനത്തിന്നു ഹൃദയത്തെ പരിശുദ്ധമാക്കുവാനുള്ള ശക്തികൂട്ടിയുണ്ട്. ധനത്തിന്നു ആ യോഗ്യത ഇല്ല. ഈ സ്ഥിതിക്കു ജ്ഞാനം സർവ്വരിൽനിന്നും സ്വീകാര്യമല്ലെന്നൊ ജ്ഞാനി പ്രബലനല്ലെന്നോ വിചാരിച്ചു ധിക്കാരം പറയുന്നതു് മത്സരംകൊണ്ടും അസൂയകൊണ്ടും ഹിന്തുമത ഹൃദയത്തെ അറിയാത്തതുകൊണ്ടും കർമ്മകാണ്ഡത്തിൽ അനേകകാലം പരിചയിച്ചു വന്നതുകൊണ്ട് ആകുന്നു, അങ്ങിനെയല്ലെ? ആദിയിൽ ഒരുവിധം വിശ്വസിച്ചു അനുഷ്ഠിച്ചു പരിചയിച്ചവരോടു ആ മാർഗ്ഗത്തെ ദൂഷിച്ചുപറഞ്ഞാൽ അവർക്കു് അശേഷം രസിക്കയില്ല; ശണ്ഠക്കുംവരും. നോക്കുക മത്സ്യമാംസങ്ങരം ഭുജിക്കുന്നവരോടു അതിനെ ദൂഷിച്ചാൽ അവർ സമ്മതിക്കുന്നില്ല, "ദൈവം നമുക്കു് തിന്നാൻ വേണ്ടിയിട്ടാകുന്നു അവയെ സൃഷ്ടിച്ചതു്" എന്നുപറഞ്ഞു നിരാകരിക്കുന്നു. നിന്ദ്യമാംസത്തെ ആദ്യം തിന്നു ശീലിച്ചതുകൊണ്ടല്ലെ അതു വിടുവിക്കുവാൻ പ്രയാസമായിത്തീരുന്നതു് മാംസത്തെ ആദ്യം കുട്ടികരംക്കുകൊടുത്തു് പഴക്കാതെ വളർത്തിയാൽ അവക്കു അതിൽ രുചി വരില്ല സംശയമില്ല ബ്രാഹ്മണർ ബാല്യം മുതൽക്കു് മത്സ്യമാംസംതിന്നു പഴക്കാത്തതുകൊണ്ടു അവക്കു് അതു് ദുർഗ്ഗന്ധിനായും അരുചിയായും ഇരിക്കുന്നു. ഇവരോടു് മാംസ്യം നിന്ദ്യമാകുന്നുഎന്നപ്രസംഗം ഇവക്കു് അസഹ്യമായും ഇരിക്കുന്നില്ല. അപ്പോലെ ബിംബാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ ആദിയിൽ അനുഷ്ഠിക്കാതെ വന്നിരുന്നു എങ്കിൽ ആ കർമ്മങ്ങരംകൊണ്ടു്

മുക്തി കിട്ടില്ലെന്നും മററും പറഞ്ഞു അവയെ ദൂഷിക്കുന്ന ജ്ഞാനപ്രസംഗം കർമ്മികാംക്കും അസഹ്യമായി വരികയില്ല. അജ്ഞാന കർമ്മങ്ങളെ അനുഷ്ഠിച്ചു വന്നതുകൊണ്ടു ജ്ഞാനപ്രസംഗം കർമ്മികാംക്കും അസഹ്യമായിത്തീർന്നതാകുന്നു ഹിന്തുമതത്തെ ധിക്കരിക്കുന്ന ക്രിസ്ത്യ, മുഹമ്മദ മതക്കാരും കൂടി ഹിന്തുമതഹൃദയമായ യോഗജ്ഞാനത്തെ അസ്മാദൃക്കുകളുടെ മുഖത്തിൽ നിന്നു കേൾക്കുമ്പോൾ ആനന്ദിക്കുന്നു. അത്ര മഹിമയുള്ള പരിശുദ്ധജ്ഞാനപ്രസംഗം ഹിന്തുക്കളായ കർമ്മികാംക്ക ശ്രവണദുസ്സഹമായിത്തീർന്നതുകൊണ്ടും സമദൃഷ്ടിത്വം വിട്ടു ഞാൻ ഉൽകൃഷ്ടൻ നീ നികൃഷ്ടജാതി എന്നിങ്ങിനെ ഭേദദൃഷ്ടി വർദ്ധിച്ചുകാണുന്നതുകൊണ്ടും കർമ്മങ്ങാം അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയാകുന്നു എന്നും കർമ്മങ്ങാംകൊണ്ടു ചിത്തശുദ്ധിയുണ്ടാകയില്ലെന്നും കർമ്മങ്ങാം ബന്ധങ്ങളാകുന്നു എന്നും അതുകൊണ്ടു അവയെ ചെയ്യരുത് എന്നും അജ്ഞാനികളായ വഞ്ചകന്മാർ കർമ്മങ്ങളെ പ്രബലപ്പെടുത്തി ലോകത്തെ ചതിക്കുന്നു എന്നും കർമ്മങ്ങാം ആനന്ദപദവിക്കു വിഘ്നങ്ങളാകുന്നു എന്നും ഇന്നവനിന്ന കർമ്മമാകുന്നു, അതുചെയ്താൽ അവന്നു ആ കർമ്മഫലം കൊടുക്കും എന്നു ഒരു വിധിയെ ഈശ്വരൻ ലോകത്തിൽ ഏപ്പെടുത്തിയിട്ടില്ലെന്നും ജനങ്ങാം അവനവന്റെ സ്വഭാവത്തിന്നു ഒത്തവണ്ണം ഓരോ കർമ്മങ്ങാം ചെയ്യുന്നതാണെന്നും കുരുടനെ പിന്തുടർന്നു കുരുടനെപ്പോലെ ലോകങ്ങാം വട്ടത്തിൽ തിരിയുന്നു എന്നും അത്യുച്ചത്തിൽ നിലവിളിക്കുന്ന പ്രബലപ്രമാണങ്ങാം ഞാൻ മുമ്പിൽ ഞാൻ മുമ്പിൽ എന്നിങ്ങിനെ ഉന്തും തിരക്കുമായി ഞാൻ അടക്കീട്ടും അടങ്ങാതെ എന്റെ ഉള്ളിൽനിന്നു ഇതാ പുറത്തേക്കു ചാടുന്നു. ഹേ കുട്ടരെ!

കോംപ്പിൻ കർമ്മം അജ്ഞാനത്തെ വർദ്ധിപ്പിക്കുന്ന താകുന്നു എന്നതിന്നു പ്രമാണം ''യഥാമാവാ സ്യാന്ധകാരം മേഘാവരണം വദ്ധയതി തഥാകർമ്മ അജ്ഞാനം വദ്ധയതി'' എന്നു വേദാന്തഗ്രന്ഥമായ വാസുദേവമനനത്തിൽ പറഞ്ഞിരിക്കുന്നു.

അത്ഥം: കറുത്ത വാവിലുള്ള ഇരുട്ടിനെ മേഘം മൂടൽ എങ്ങിനെ വർദ്ധിപ്പിക്കുന്നുവോ അങ്ങിനെ കർമ്മം അജ്ഞാനത്തെ വദ്ധിപ്പിക്കുന്നു. ദേവന്മാരെ കൊണ്ടും യാഗാദികളെകൊണ്ടും ചിത്തശുദ്ധി വരുത്തുവാൻ കഴികയില്ലെന്നതിന്നു പ്രമാണം.

''നദേവാനചശാസ്ത്രാണി നവ്രതാനിതപാംസിന
ന മഖാ ന ച ദാനാനി ചിത്തശുദ്ധേസ്തു കാരണം''

എന്നു ദേവീഭാഗവതം.

അത്ഥം:— ദേവന്മാർ പ്രത്യക്ഷത്തിലായതു കൊണ്ടും വളരെ ശാസ്ത്രങ്ങൾ പഠിച്ചതുകൊണ്ടും പട്ടിണികിടന്നു തപോവ്രതങ്ങളെ അനുഷ്ഠിച്ചതു കൊണ്ടും അനേക യാഗങ്ങളും ദാനങ്ങളും ചെയ്തതു കൊണ്ടും മനസ്സിന്നു ശുദ്ധി വരുന്നതല്ല. ഈ ശ്ലോകാത്ഥം ഭഗവൽഗീതയിലെ കൃഷ്ണാർജ്ജുനസംവാദത്തെ സ്മരിപ്പിക്കുന്നു. അതുകൊണ്ടു് അതു് ഇവിടെ ചേക്കുന്നു. കൃഷ്ണൻ ഉപദേശിച്ചതാണിത്.

''യതോയതോനിശ്ചരതി മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത ദാത്മന്യേവവശംനയേൽ''

അർത്ഥം:-ചഞ്ചലമായും വ്യവസ്ഥയില്ലാത്തതുമായ മനസ്സ് ഏതേതു വിഷയത്തിൽ ഓടിപ്പോകുന്നുവോ അതാതു വിഷയത്തിൽ നിന്നു ഈ മനസ്സിനെ

മടക്കി എടുത്തു ആനന്ദസ്ഥാനത്തിൽതന്നെ നിർത്തണം എന്നിങ്ങിനെ കൃഷ്ണൻ യോഗത്തെ ഉപദേശിച്ചു അതിന്നുശേഷം അർജ്ജുനൻ പറഞ്ഞതാണിതു്.

"ചഞ്ചലം ഹി മനഃകൃഷ്ണ പ്രമാഥിബലവൽദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം"

അർത്ഥം:— ഹേ കൃഷ്ണ! മനസ്സു ചലനമുള്ളതും ദേഹത്തേയും ഇന്ദ്രിയങ്ങളേയും വല്ലാതെ വികാരപ്പെടുത്തുന്നതും വളരെ ബലമുള്ളതും ആകുന്നു. ആ മനസ്സിനെ ബന്ധിക്കുവാൻ വിചാരിക്കുന്നതു പോലെ ദുസ്സാദ്ധ്യമാണെന്നു ഞാൻ വിചാരിക്കുന്നു എന്നു അർജ്ജുനൻ പറഞ്ഞു. അപ്പോഠം ഹേ അർജ്ജുന! ഞാൻ അനുഗ്രഹിച്ചു നിന്റെ മനസ്സിനെ നന്നാക്കി സ്വാധീനപ്പെടുത്തിത്തരാം എന്നു ഒരുത്തരം ശ്രീകൃഷ്ണ ഭഗവാന്നു പറയരുതൊ? യുദ്ധത്തിൽ അതിശൂരന്മാരായ അനേക മഹാരഥന്മാരേയും കൊല്ലിച്ചു രാജ്യത്തെ കൈവശപ്പെടുത്തിക്കൊടുക്കാമെന്നു നെഞ്ഞൂക്കോടുകൂടി അർജ്ജുനനെ യുദ്ധത്തിന്നായി ക്കൊണ്ടു ഉത്സാഹിപ്പിച്ച കൃഷ്ണന്റെ ഊക്കു് എവിടെപ്പോയി? അർജ്ജുനന്റെ മനസ്സിനെ ഒന്നു ശുദ്ധമാക്കിക്കൊടുക്കരുതോ? അതിന്നു കഴിയുമെങ്കിൽ കൃഷ്ണൻ അർജ്ജുനനോടു ഇങ്ങിനെ ഉത്തരം പറയുമൊ? കേഠംപ്പിൻ

"അസംശയം മഹാബാഹോ മനോദുർനിഗ്രഹംചലം
അഭ്യാസേനതുകൌന്തേയ വൈരാഗ്യേണച
ഗൃഹ്യതേ"

അർത്ഥം:— ഹേ അർജ്ജുന! മനസ്സു നിഗ്രഹിക്കപ്പെടുവാൻ പ്രയാസമുള്ളതാകുന്നു. ചഞ്ചലമായിട്ടുള്ളതും ആകുന്നു. അതിന്നു സംശയമില്ല. എന്നാൽ

വിഷയത്തിലുള്ള ആശവിട്ട ഏകാഗ്രത്തിൽ നിറുത്തി അഭ്യസിക്ക. എന്നാൽ മനസ്സിനെ നിഗ്രഹിക്കാം. ഇങ്ങിനെയാകുന്നു പ്രാണപ്രിയനായ അജ്ജുനനോട് പ്രത്യക്ഷരൂപിയായ കൃഷ്ണ ഭഗവാൻ ഉത്തരം പറഞ്ഞതു്. ഇതുകൊണ്ടു് മനസ്സിനെ ശുദ്ധമാക്കേണ്ടതും സ്വാധീനപ്പെടുത്തേണ്ടതും ആനന്ദത്തോട് ചേർക്കേണ്ടതുമായ പ്രവൃത്തി അവനവൻെറ ഭാരമാണെന്നും അതു സംസാരവിഷയങ്ങളുടെദോഷത്തെ അറിഞ്ഞു അവയെ പരിത്യജിച്ചിട്ടും ഏകാഗ്രത്തിൽ മനസ്സിനെ നിറുത്തി അഭ്യസിച്ചിട്ടും സാധിക്കേണ്ടതാണെന്നും അല്ലാതെ ദേവന്മാരെക്കൊണ്ടും യാഗാദി കർമ്മങ്ങളെക്കൊണ്ടും സാധ്യമല്ലെന്നും തെളിയുന്നു. ഈ സ്ഥിതിക്ക ഭഗവൽഗീത നിത്യം വായിച്ചാൽ ഭഗവാൻ പ്രസാദിച്ച ചിത്തശുദ്ധി മുക്തികളെത്തരുമെന്നും യാഗാദികർമ്മങ്ങൾകൊണ്ടു് ദേവന്മാർ പ്രസാദിച്ചു ചിത്തശുദ്ധി വരുത്തിത്തരുമെന്നും മററും വിചാരിച്ച നാനാകർമ്മങ്ങളിൽ ഭ്രമിക്കുന്നതു എന്തൊരു അവിവേകമാകുന്നു? മറെറാരാളിൽനിന്നു ധനധാന്യങ്ങൾപോലെ വാങ്ങേണ്ടതാകുന്നു, ചിത്തശുദ്ധിയും ആനന്ദവും എന്നാണോ നമ്മുടെ കൂട്ടർ മനസ്സിലാക്കിയിട്ടുള്ളതു് ? ഇരിക്കട്ടെ കർമ്മങ്ങൾ ബന്ധങ്ങളാകുന്നു അവയെ ചെയ്യരുതു് എന്നതിന്നു പ്രമാണം—വ്യാസസ്മൃതി.

"കർമ്മണാബധ്യതെജന്തുർവിദ്യയാചവിമുച്യതെ
തസ്മാൽകർമ്മകർവ്വന്തി യതയഃപാരദർശിനഃ"

**അത്ഥം:—** മനുഷ്യൻ കർമ്മത്താൽ ബന്ധിക്കപ്പെടുന്നു. അറിവിനാൽ മോചിക്കപ്പെടുന്നു. ബന്ധത്തിൽനിന്നു വേർപ്പെടുന്നു. അതുകൊണ്ടു് ശാശ്വതാനന്ദത്തിൽ ദൃഷ്ടിയോടുകൂടി യതിക്കുന്നവർ കർമ്മത്തെ ചെയ്യുന്നില്ല. കർമ്മങ്ങൾ ദുഃഖങ്ങളാണെന്നു

അറിവുകൊണ്ടല്ലെ അറിഞ്ഞ ജ്ഞാനികൾ കർമ്മ ദുഃഖങ്ങളെ വിട്ടിരിക്കുന്നതു്. അപ്പോൾ അറിവിനാൽ മോചിക്കപ്പെടുന്നു എന്നു പറഞ്ഞ ഈ പ്രമാണം അനുഭവ പ്രമാണം തന്നെ. കർമ്മങ്ങളിൽ പരിചയിച്ചതുകൊണ്ടല്ലെ ജ്ഞാന ശാസ്ത്രങ്ങളെ വർഷിച്ചിട്ടും കർമ്മികൾ കേൾക്കാതെ പിന്നെയും പിന്നെയും കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു്. അതുകൊണ്ടു് കർമ്മത്താൽ ബന്ധിക്കപ്പെടുന്നു എന്നു പറഞ്ഞതും അനുഭവമായിട്ടിരിക്കുന്നു. വിശേഷിച്ചു് കർമ്മം ചെയ്യുന്തോറും കർമ്മഫലത്തെ അനുഭവിപ്പാൻ വേണ്ടി മേൽക്കുമേൽ ജന്മം ഉണ്ടാകും എന്നാകുന്നു ഹിന്തുമതം പറയുന്നതു്. അതിനെ കർമ്മികൾ ബലമായി വിശ്വസിച്ചിട്ടും ഉണ്ടു്. ആ സ്ഥിതിക്കു് കർമ്മികൾക്കു ഒരു കാലത്തും മുക്തി കിട്ടുവാൻ നിർവ്വാഹമില്ല. എങ്ങിനെ എന്നാൽ ഏതേതിൽ പരിചയിക്കുന്നുവോ അതാതിൽ വാസന വർദ്ധിക്കുന്നതുനമുക്കു അനുഭവമാകുന്നു മദ്യം, മാംസം, കഞ്ചാവു് കറുപ്പ് പലവിധ ഭോജ്യവസ്തുക്കൾ ഇവഅല്ലാപ്പലരായി ആദ്യം ചിലർ കഴിച്ചുതുടങ്ങുന്നു. പിന്നെ നിലയില്ലാതെ ആയിത്തീരുന്നു. കള്ളസാക്ഷി വ്യഭിചാരം മുതലായതും ആദിയിൽ ശങ്കിച്ചും ഭയപ്പെട്ടും ദുർല്ലഭമായിട്ടും ചെയ്തുകൊള്ളുന്നു. പിന്നെ അതിലും അരങ്ങേറു (ശങ്ക കൂടാതെ സ്പഷ്ടമായി) ചെയ്യുന്നു. ഇങ്ങിനെ സർവ്വജനങ്ങളാലും നിന്ദിക്കപ്പെടുന്നതും ലജ്ജിക്കത്തക്കതും ആയ വ്യാപാരത്തിൽക്കൂടി വാസന വദ്ധിക്കുന്ന അവസ്ഥക്കു യാഗാദി കർമ്മങ്ങളെ അനുഷ്ഠിച്ചാൽ സ്വർഗ്ഗം കിട്ടും. സർവ്വ സമ്പത്തും ഉണ്ടാകും. നിഷ്കാമമായി ചെയ്താൽ ചിത്തശുദ്ധിയുണ്ടാകും മുക്തികിട്ടും എന്നുംമററും. ആശയെ വദ്ധിപ്പിക്കുന്ന കർമ്മകാണ്ഡത്താലും പണ്ഡിതന്മാരാലും മററനേകം പേരാലും സ്തുതിക്കപ്പെടുന്നതും

ആചരിക്കപ്പെടുന്നതും ആയ യാഗവ്രത തീർത്ഥാടന പൂജാദി കർമ്മങ്ങളെ ചെയ്യുമ്പോൾ അവയിൽ വാസന വദ്ധിക്കം എന്നതു പറയേണമൊ? കർമ്മം ചെയ്യുന്തോറും കർമ്മവാസ്സനയല്ലെ തടിച്ചുകൂടുന്നതു? അല്ലാതെ ജ്ഞാനവാസന വരുമൊ ? നെല്ലു വിതക്കുന്തോറും നെല്ലല്ലെ പത്തിരട്ടിച്ചു വിളയുന്നതു് ? ആ സ്ഥിതിക്ക ഈ ജന്മത്തേക്കാൾ ഇനിയൊരു ജന്മത്തിലേക്ക അതിനേക്കാൾപിന്നത്തെ ജന്മത്തിലേക്ക ഇങ്ങിനെ കർമ്മവാസന തടിച്ചു തടിച്ചു കൂടുതലാകുന്നു, അപ്രകാരംതന്നെ ജ്ഞാനത്തിലും ജ്ഞാനികളിലും ദോഷവും വദ്ധിക്കുന്നു. അഗ്നിയിൽ വിറകു കൂട്ടുന്തോറും അഗ്നി വദ്ധിക്കുംപോലെ കർമ്മത്തിൽ വാസനവെച്ചു ജ്ഞാനമാഗ്ഗത്തെ ധിക്കരിക്കുംതോറും കർമ്മവാസനയും ജ്ഞാനദ്വേഷവാസനയും വർദ്ധിപ്പാനും ദുഃഖിക്കാനും മാത്രമെ പ്രമാണംകൊണ്ടും യുക്തികൊണ്ടും അനുഭവംകൊണ്ടും അവകാശം കാണുന്നുള്ളു. മുക്തിക്ക അവകാശം ലേശംപോലും കാണുന്നില്ല. "കർമ്മണാബദ്ധ്യതേ" കർമ്മത്താൽ ബന്ധിക്കപ്പെടുന്നു എന്ന പ്രമാണം സദാസ്മരണീയമായിരിക്കുന്നു. ഹൊ ആനന്ദജാതികളെ! ജാതിഭേദാചാര തല്പരന്മാർ അജ്ഞാനികളാകുന്നു എന്നും വഞ്ചകന്മാരാകുന്നു എന്നതിന്നും പ്രമാണം കേൾപ്പിൻ. ഗാരുഡത്തിൽ വിഷ്ണുഭഗവാൻ പറഞ്ഞതാണിതു്.

1. സ്വസ്വവർണ്ണാശ്രമാചാര നിരതാഃസർവ്വ മാനവാഃ
   നജാനന്തി പരം ധർമ്മം വൃഥാനശ്യന്തി
   ഡാംഭികാഃ

2. ക്രിയായാസപരാഃകേചിൽ വ്രതചര്യാദി
   സംയുതാഃ
   അജ്ഞാനസംവൃതാത്മാനഃ സഞ്ചരന്തി
   പ്രതാരകാഃ

1 അത്ഥം: — അവനവന്റെ ജാത്യാചാരങ്ങളിലും ആശ്രമാചാരങ്ങളിലും ആസക്തന്മാരായിരിക്കുന്ന നരന്മാരും മോക്ഷധർമ്മത്തെ അറിയുന്നില്ല. ഡാംഭികന്മാരായി വൃഥാ നശിച്ചുപോകുന്നു. ഹേ ജാത്യാചാരാഭിമാനികളെ! ജാതിഭേദം നടിക്കുന്നതിലും അതിനെ അനുസരിച്ചിട്ടുള്ള ആചാരങ്ങളിലും വല്ല ഗുണവും ഉണ്ടെങ്കിൽ ആ വക ആചാരങ്ങളിൽ ശ്രദ്ധയോടുകൂടിയവരെ വിഷ്ണുഭഗവാൻ "വൃഥാ നശ്യന്തി ഡാംഭികാ." പ്രയോജനമില്ലാതെ ഡാംഭികന്മാരായി നശിച്ചുപോകുന്നു എന്നു നിന്ദിക്കുമൊ? ഇല്ല. ജാതിഭേദാചാരങ്ങളിൽ ശ്രദ്ധവെക്കുന്തോറും നശിച്ചുപോകുവാനെ സംഗതിയുള്ളു. എങ്ങിനെയെങ്കിൽ ഞാൻ ബ്രാഹ്മണൻ ജാതിശ്രേഷ്ഠൻ നീ ജാതിഹീനൻ ദൂരെ നില്ക്കേണ്ടവൻ എന്നിങ്ങിനെ അതാതു ജാതിക്കാർ ആഭിജാത്യം നടിക്കുന്നു. അങ്ങിനെ നടിക്കുംതോറും ഭേദദൃഷ്ടി വർദ്ധിക്കുന്നു. ഭേദദൃഷ്ടി വർദ്ധിക്കുന്തോറും സമദൃഷ്ടിത്വവും ഐകമത്യവും പോകുന്നു. കലഹവും വർദ്ധിക്കുന്നു. ഇങ്ങനെയാകുന്നു ഹിന്തുക്കൾ കെട്ടതും ഇപ്പോൾ കെടുന്നതും. ഇതിനെ മോക്ഷപ്രദീപത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. 2—ാം ശ്ലോകത്തിന്റെ അത്ഥം:— ചിലർ യാഗം, ക്ഷേത്രനിർമ്മാണം മുതലായ ക്രിയകളിൽ ആസക്തന്മാരായിരിക്കുന്നു. ചിലർ വ്രതം തീത്ഥാടനം മുതലായവയോടുകൂടി ഇരിക്കുന്നു. ഇങ്ങിനെ അജ്ഞാനത്താൽ ആത്മാവിനെ അറിയാതെ വഞ്ചകന്മാരായി സഞ്ചരിക്കുന്നു. ഈ രണ്ടാം ശ്ലോകത്തിൽ "പ്രതാരകാഃ" = വഞ്ചകന്മാർ എന്നു പ്രയോഗിച്ചതിന്റെ അഭിപ്രായമെന്താകുന്നു എങ്കിൽ ജാത്യാചാരാദിസക്തന്മാരൊ മോക്ഷമാർഗ്ഗത്തെ അറിയാതെ അജ്ഞാനത്താൽ നശിച്ചുപോകുന്നു. കർമ്മകാണ്ഡത്തെ പ്രബലപ്പെടുത്തിപ്പറഞ്ഞു ഭ്രമിപ്പിച്ചു അന്യന്മാരായും യാഗം, വ്രതം, തീർത്ഥാടനം,

ക്ഷേത്രനിർമ്മാണംമുതലായ കർമ്മങ്ങളിൽ ഏർപ്പെടുത്തി ആനന്ദപദവിയിൽനിന്നു തെററിച്ചു തോല്പിക്കുന്നു എന്നാകുന്നു. അങ്ങിനെയല്ലെ? മുക്തി എന്ന വാക്കിൻെറ അർത്ഥം മോചനം (വേർപെടുക) എന്നാകുന്നു എന്തിങ്കൽനിന്നു എങ്കിൽ ദുഃഖത്തിൽനിന്നു എന്നാകുന്നു, അപ്പോൾ ദുഃഖത്തിൽനിന്നു വേർപെടുന്നതാകുന്നു മുക്തി എന്നു സിദ്ധിച്ചു. കർമ്മങ്ങളൊ ദുഃഖങ്ങളാകുന്നു. അപ്പോൾ കർമ്മകാണ്ഡപ്രവർത്തകന്മാർ ദുഃഖത്തിൽ പിടിച്ചു തള്ളിയിടുന്ന കൂട്ടരാകുന്നു യഥാർത്ഥ മാർഗ്ഗത്തിൽനിന്നു തെററിച്ചു ദുർഘടത്തിൽ ചാടിക്കുന്ന കൂട്ടരെ വിഷ്ണുഭഗവാൻ വഞ്ചകന്മാർ എന്നു അഭിപ്രായപ്പെട്ടതു ശിരസാ വന്ദിക്കേണ്ടതായിരിക്കുന്നു. ഇരിക്കട്ടെ ഹേ ആനന്ദകാംക്ഷികളെ! കർമ്മങ്ങൾ ആനന്ദത്തിന്നു വിഘ്നങ്ങളാകുന്നു എന്നു യോഗശാസ്ത്രത്തിലും പറഞ്ഞിരിക്കുന്നു.

''യജ്ഞശ്ചാന്ദ്രായണം കൃച്ഛ്റം തീർത്ഥാനി
വിഷയാണിച
ദൃശ്യന്തെചഇമെവിഘ്നാ ധർമ്മരൂപേണ
സംസ്ഥിതാഃ''

എന്നു്, ശിവസംഹിത

അർത്ഥം'— യാഗവും കൃച്ഛ്റചാന്ദ്രായണ വ്രതവും തീർത്ഥങ്ങളും വിഷയങ്ങളും ധർമ്മരൂപം ഹേതുവായിട്ടു് വിഘ്നങ്ങളാകുന്നു (ധർമ്മങ്ങൾ എന്നു് വിചാരിച്ചിട്ടാകുന്നു യാഗാദികളെ ചെയ്യുന്നതു സൂക്ഷ്മത്തിൽ അവ ആനന്ദപ്രാപ്തിക്കു വിഘ്നങ്ങളാകുന്നു എന്നു സാരം).

ഹഠയോഗ പ്രദീപികയിൽ പറഞ്ഞതാണിതു്

പ്രാതഃസ്നാനോപവാസാദി കായക്ലേശവിധിം
ത്യജേൽ

അത്ഥം: — പ്രാതഃസ്നാനം, പട്ടിണി മുതലായ ദേഹത്തെ ദുഃഖിപ്പിക്കുന്ന കർമ്മത്തെ ത്യജിക്കണം. ഭഗവൽ ഗീതയെ വിശ്വസിച്ചു കർമ്മംചെയ്യുന്ന കൂട്ടരെ! ഇന്നവന്നു ഇന്ന കർമ്മം എന്നു ഈശ്വരൻ വിധിച്ചിട്ടില്ലെന്നും അവനവൻെറ സ്വഭാവത്തിനെ അനുസരിച്ചു ഓരോ കർമ്മങ്ങൾ ചെയ്യുന്നതാകുന്നു എന്നും ഭഗവൽഗീതയിൽത്തന്നെ കൃഷ്ണഭഗവാൻ പറഞ്ഞിരിക്കുന്നു. കേൾപ്പിൻ.

5—ാം അദ്ധ്യായം 14_ാം ശ്ലോകം

"നകത്തൃത്വംനമ്മാണി ലോകസ്യ സൃജതിപ്രഭുഃ
നകർമ്മഫലസംയോഗം സ്വഭാവസ്തുപ്രവർത്തതെ"

അത്ഥം:— ഈ ശ്വ ര ൻ ജീവികൾക്കായി ക്കൊണ്ടു കർത്തൃത്വത്തെ സൃഷ്ടിക്കുന്നില്ല. കർമ്മ ങ്ങളേയും സൃഷ്ടിക്കുന്നില്ല, കർമ്മഫല സംബ ന്ധത്തെയും സൃഷ്ടിക്കുന്നില്ല. എന്നാൽ ജീവിക ളുടെ സ്വഭാവമാകുന്നു പ്രവൃത്തിക്കുന്നതു്. (നീ ബ്രാഹ്മണനാകുന്നു. നിനക്കു വിധിച്ചിരിക്കുന്ന കർമ്മങ്ങൾ യാഗാദി ആകുന്നു. അതു ചെയ്വാൻ കർത്താവു നീയാകുന്നു. അതു ചെയ്താൽ ഇന്ന ഫലം കിട്ടും. നീ ശൂദ്രനാകുന്നു. നിൻെറ കർമ്മം ബ്രാഹ്മണശുശ്രൂഷാദിയാകുന്നു. അതിന്നു കത്താവു നീയാകുന്നു. അതു ചെയ്താൽ ഇന്ന ഫലം നിനക്കു കിട്ടും. നീ ക്ഷത്രിയനാകുന്നു. നീ വൈശ്യനാകുന്നു. നിൻെറ കർമ്മം രാജ്യ പരിപാലനം നിൻെറ കമ്മം കച്ചവടം എന്നിങ്ങനെ ഇന്നവന്നു ഇന്ന കർമ്മം ഇന്ന വൻ ഇന്ന കർമ്മത്തിന്നു കർത്താവു അതാതുചെയ്താൽ അതാതിൻെറ ഫലത്തെ ഈശ്വരൻ കൊടുക്കുക എന്നു ഈശ്വരൻ നിയമിച്ചു സൃഷ്ടിച്ചിട്ടില്ല. എന്നാൽ

അവനവൻെറ സ്വഭാവംപോലെ അവനവർ പ്രവൃത്തിക്കന്നു എന്നഭിപ്രായം) ദുസ്വഭാവമുള്ളവൻ ദുഷ്പ്രവൃത്തി ചെയ്യുന്നു. സൽസ്വഭാവമുള്ളവൻ സൽപ്രവൃത്തിചെയ്യുന്നു. ഇങ്ങിനെ സ്വഭാവത്തെ അനുസരിച്ചുകൊണ്ടാകുന്നു ഹിന്തുക്കളുടേയും ക്രിസ്ത്യാദി ഭിന്നമതക്കാരുടേയും സർവ്വന്മാരുടേയും വ്യാപാരം. ഇതു നമുക്ക അനുഭവമല്ലെ. ഇങ്ങിനെ ഇരിക്കെ ഞാൻ ബ്രാഹ്മണനാകുന്നു. ഈശ്വരൻ ബ്രാഹ്മണന്നു വെച്ച കർമ്മമാകുന്നു അധ്യയനം അതു ശൂദ്രന്നു ചെയ്യുകൂട കേൾപ്പാൻകൂടി പാടില്ല. എന്നിങ്ങനെ ഓരോ സംഗതി നിമിത്തം അന്നും ഇന്നും തമ്മിൽ തല്ലുന്നതിന്നും ദ്വേഷിക്കുന്നതിന്നും അവകാശമുണ്ടൊ? ഇന്നവന്നു ഇന്ന കർമ്മം എന്നു ദൈവം സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ അവൻ അതിനെ ലംഘിച്ചു മറ്റൊന്നു ചെയ്‌വാൻ ശക്തനാകുമൊ? ഇല്ല. അതിന്നു പ്രമാണം ഈ ലോകംതന്നെ. ഹേ വാദികളെ! നിങ്ങൾ വേപ്പിൻെറ കയ്പിനെ മാററുവിൻ, കാക്കകളെ വെളുപ്പിക്കുവിൻ, കരുമ്പിനെ കയ്പാക്കുവിൻ, തീയിൻെറ ചൂടിനെ മാററുവിൻ, സൂര്യൻെറ പ്രകാശത്തെ കെടുപ്പിൻ, നിങ്ങളുടെ മരണത്തെ തടുത്തു എന്നെന്നും ജീവിച്ചിരിപ്പിൻ കാണട്ടെ. ലോകത്തിലുള്ള ഈശ്വരനിയതിയെ ഒന്നിനെയെങ്കിലും മാററുവാൻ ആ വസ്തുക്കൾക്കും കഴികയില്ല. മനുഷ്യക്കും കഴികയില്ല. അങ്ങിനെ ഇരിക്കെ വേദങ്ങളും തത്തൽ ജാതിഭേദങ്ങളും തത്തൽകർമ്മങ്ങളും ഈശ്വര നിയമത്തിൽ പെട്ടതാണെങ്കിൽ അവയെ മാററി ശൂദ്രകർമ്മം ബ്രാഹ്മണന്നു ചെയ്‌വാനും ബ്രാഹ്മണകർമ്മം ശൂദ്രന്നു ചെയ്‌വാനും, ബ്രാഹ്മണ ശൂദ്രാദികളിൽ ചിലർ ക്രിസ്ത്യന്മാരാകുവാനും ഒരിക്കലും കഴികയില്ല. ഈശ്വരൻ ബ്രാഹ്മണന്നു കല്പിച്ചു എന്നു അഭിമാനിക്കപ്പെടുന്ന വേദാധ്യയനയാഗാദികൾ വിട്ടു ഇംഗ്ലീഷു പഠിപ്പാനും

ഇംഗ്ലീഷ്ഭാഷ ഉച്ചരിപ്പാനും നാക്ക തിരിയുകയില്ല. ആനക്ക ആടാകുവാനും ആട്ടിന്റെ ശബ്ദം പുറപ്പെടുവിക്കവാനും കഴികയില്ല. ആട്ടിന്ന ആനയാകുവാനും ആനയുടെ ശബ്ദം പുറപ്പെടുവിക്കാനും കഴികയില്ല. ഇങ്ങിനെ ആലോചിച്ചു നോക്കുമ്പോറം അഭിമാനികളും സമദൃഷ്ടിയില്ലാത്തവരും നിർദ്ദയന്മാരും ആലോചനയും ജ്ഞാനവും വേണ്ടുംവണ്ണം ഇല്ലാത്തവരും ആയ കൂട്ടക്കാർ കല്പിച്ചതാകുന്നു. തത്തൽജാതിഭേദങ്ങളും ഓരോ കർമ്മങ്ങളെ വിധിക്കുന്ന കർമ്മകാണ്ഡവും എന്നു തെളിയുന്നു. ഇതെല്ലാം വിശ്വസിച്ചു യാഗാദി കർമ്മങ്ങറം ചെയ്തിട്ടാകുന്നു ബ്രാഹ്മണക്കും കൃഷി ചെയ്തിട്ടും കച്ചവടം ചെയ്തിട്ടും ഇതരജാതി ശുശ്രൂഷ ചെയ്തിട്ടും ഇംഗ്ലീഷ് പഠിച്ചു ഉദ്യോഗം ഭരിച്ചിട്ടും മററു പല വ്യാപാരം ചെയ്തിട്ടും ഉപജീവിക്കേണ്ടിവന്നതു് ഈശ്വര വിധിയാകുന്നു. തത്തൽജാതിഭേദങ്ങളും അതാതു കമ്മങ്ങളും എങ്കിൽ സർവ്വസമ്പൽ പുഷ്ടിയോടുകൂടി ചക്രവർത്തിയായി ഇന്നു വാഴേണ്ടതു ഹിന്തുക്കളുടെ ഇടയിലുള്ള ഒരു കമ്മാനായിരുന്നു കമ്മത്തിന്റെ ഫലം അത്ര കേമമാകുന്നു. കേറംക്കുവിൻ, ദത്താത്രേയ തന്ത്രത്തിൽ പറഞ്ഞതു്.

''അങ്കോലവൃക്ഷമാരൂഢോ ജപേദേകാഗ്രമാനസഃ
രാജാധിരാജോഭവതി നാന്യഥാശിവഭാഷിതം.''

അത്ഥം:- അങ്കോലവൃക്ഷത്തിൽ കയറി ഏകാഗ്രമാനസനായിട്ടു ജപിച്ചാൽചക്രവത്തിയായിത്തീരും. ഇതിന്നിളക്കമില്ല ഇങ്ങിനെ ജപിച്ചു ഒരു ഹിന്തുവിന്നു ചക്രവത്തിയായിട്ടിരിക്കരുതോ? ഞങ്ങറംക്കു രാജ്യഭരണം തരേണമെന്നു പറഞ്ഞു നീതിമാനായ ഇന്ത്യാചക്രവർത്തിയോടു് എന്തിന്നു മത്സരിപ്പാൻ

പോകുന്നു? മത്സരിക്കാതെ തന്നെ ലഘുവായി രാജാവിനെ വശീകരിപ്പാനുള്ള പ്രയോഗവും ഹിന്ദുമതത്തിൽ ഉണ്ട്, കേരംപ്പിൻ ദത്താത്രേയതന്ത്രത്തിൽ പറഞ്ഞതു്.

''കുങ്കുമം ചന്ദനം ചൈവ കർപ്പൂരം തുളസീദളം
ഗവാം ക്ഷീരേണ തിലകം രാജവശ്യകരം പരം''

അർത്ഥം:— കുങ്കുമം, ചന്ദനം, കപ്പൂരം, തുളസി ഇല ഇവ പശുവിൻപാലിൽ അരച്ചു നെററിയിൽ തിലകം തൊടുക രാജാവു് സ്വാധീനത്തിലാകും. ഇങ്ങിനെ ഒരു തിലകം തൊട്ടു ഇംഗ്ലീഷു രാജാവിനെ സ്വാധീനത്തിലാക്കി രാജ്യഭാരം വാങ്ങരുതോ? നീതിമാനായ ഇന്ത്യാചക്രവർത്തിയോടു് എന്തിന്നു മത്സരത്തിന്നു പോകുന്നു? ഭഗവൽഗീതയിൽ പറഞ്ഞതാണിതു്. 'ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ ദാസ്യന്തെ യജ്ഞഭാവിതാഃ' അർത്ഥം:- യാഗത്തിൽ പൂജിക്കപ്പെട്ട ദേവന്മാർ അഭീഷ്ടങ്ങളായ സുഖങ്ങളെ നിങ്ങൾക്കുതരും എന്നും പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു രാജാധിപത്യമോ എന്താ ഇഷ്ടമെങ്കിൽ അതെല്ലാം യാഗംകൊണ്ടു സമ്പാദിക്കാം. പിന്നെന്തിന്നു നീതിമാനായ ഇന്ത്യാചക്രവർത്തിയോടു് മത്സരത്തിന്നു പോകുന്നു? ഹേ കൂട്ടരെ! രാജാധിപത്യം പോട്ടെ സ്വദേഹഭരണത്തിനുള്ള ദ്രവ്യമെങ്കിലും യാഗാദി കർമ്മങ്ങളാൽ ദേവന്മാരെ പ്രസാദിപ്പിച്ചു വാങ്ങരുതോ? എന്നാൽ വേദപാരായണയാഗാദിയായ സ്വധർമ്മം വിട്ടു കച്ചവടാദികൾക്കു പോയി കഷ്ടപ്പെടണമോ? സ്വധർമ്മത്തെ വിടുന്നതു് നിന്ദ്യമല്ലെ? ഹേ ശൂദ്രാദികളെ, നിങ്ങളും ചിലർ ജ്ഞാനപ്രവർത്തകനായ എന്നെയും എന്റെ ഗ്രന്ഥത്തെയും ദ്വേഷിക്കുന്നുണ്ടു്.

ഇതിന്നു കാരണം അനാദിയായി ആചരിച്ചു വരുന്ന ജാത്യാചാരകർമ്മങ്ങൾ ഈശ്വര കല്പിതങ്ങളാകുന്നു എന്ന വിശ്വാസംതന്നെ. ആ വിശ്വാസം ഉള്ള നിങ്ങൾ എന്തുകൊണ്ടു ബ്രാഹ്മണശുശ്രൂഷ വിട്ടു നടക്കുന്നു? നിങ്ങളുടെ ധർമ്മം "ശുശ്രൂഷൈവഹി ശൂദ്രസ്യ" ബ്രാഹ്മണശുശ്രൂഷതന്നെ ശൂദ്രൻെറ ധർമ്മം എന്നു മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു. "പരിചര്യാത്മകം കർമ്മ" (ശൂദ്രൻെറ കർമ്മം ശുശ്രൂഷയാകുന്നു)എന്നു ഭഗവൽഗീതയിലും പറഞ്ഞിരിക്കുന്നു അതുകൊണ്ടു നിങ്ങൾ നമ്പൂരിമാരുടേയും പട്ടന്മാരുടേയും വാലിയക്കാരായിക്കിടക്കുന്നതും അവർ കല്പിക്കുന്ന പണികേൾക്കുന്നതുമാകുന്നു നിങ്ങളുടെ ധർമ്മം. നിങ്ങൾ അവർ കല്പിക്കുംപ്രകാരം അവരുടെ തൊടികളിലൊ തോട്ടത്തിലോ കൃഷിയിലോ പണിയെടുത്തിട്ടോ അവരുടെ മാടുമേച്ചിട്ടോ അവരുടെ കീഴിൽ ഉപജീവിക്കാതെ യജമാനത്വം നടിക്കുന്നതു ശരിയൊ? അത്ഭുതംതന്നെ. നിങ്ങളും ബ്രാഹ്മണരും ജ്ഞാനികളോടു മത്സരിപ്പാൻവേണ്ടി മാത്രം കർമ്മകാണ്ഡത്തെ പ്രബലമായിപ്പിടിക്കുകയും നിങ്ങളുടെ ഇഷ്ടംപോലെ നടക്കേണ്ടുന്ന സംഗതികളിൽ ഈശ്വരകല്പിതമാംെന്നും നിങ്ങളാൽ ബഹുമാനിക്കപ്പെടുന്ന കർമ്മകാണ്ഡത്തെ തൃണംപോലെ ധിക്കരിക്കയും ചെയ്യുന്നു. ഈശ്വരകല്പിതമാണെങ്കിൽ നിങ്ങൾക്ക് ഇഷ്ടംപോലെ ധിക്കരിപ്പാൻ കഴികയില്ല. ധിക്കരിപ്പാൻ കഴിയുന്നതുകൊണ്ടുതന്നെ ഈശ്വരകല്പിതമല്ലെന്നു സിദ്ധിച്ചു. ആലോചിക്കുമ്പോൾ ഈശ്വരന്നു അങ്ങിനെ കല്പിക്കേണ്ടുന്ന ആവശ്യവും കാണുന്നില്ല. ഈശ്വരന്നു ഇന്നവൻ ഇന്നജാതി ഇന്നവന്നു ഇന്ന കർമ്മം എന്നൊരു മതത്തെ സ്ഥാപിച്ചു അതുപ്രകാരം ഓരോ കർമ്മങ്ങളെ ചെയ്യിപ്പിക്കേണമെന്ന ഇച്ഛയുണ്ടെങ്കിൽ താൻ സർവ്വശക്തനായതുകൊണ്ടും

സർവ്വരെകൊണ്ടും അവയെ ശരിയായി എന്നെന്നും ചെയ്യിപ്പിക്കാൻ കഴിയും. ഈശ്വരൻ സർവ്വജ്ഞ നായതുകൊണ്ടു ഇന്നതാകുന്ന നമുക്കു വേണ്ടതു എന്നും മുൻകൂട്ടി അറിയാം. അതുകൊണ്ട് സർവ്വജ്ഞന്മാര ല്ലാത്ത രാജാക്കന്മാർ കൂടെക്കൂടെ നിയമങ്ങളെ മാററി ഉണ്ടാക്കുംപോലെയും പഴയനിയമങ്ങളിൽ ഭേദഗതി വരുത്തുംപോലെയും ആദിയിൽ കല്പിച്ചതു ശരിയ ല്ലെന്നു തോന്നി കൂടക്കൂടെ പണ്ഡിതന്മാർ മുഖേന വേദശാസ്ത്രാദികളിൽ ഭേദപ്പെടുത്തേണ്ട ആവശ്യവും ഈശ്വരനില്ല. നെല്ല് മുതലായ ധാന്യങ്ങളും വെള്ള വും വായുവും അഗ്നിയും മററും ആദിയിൽ സൃഷ്ടി ച്ചതു ശരിയല്ലെന്നുകണ്ട് കൂടക്കൂടെ ഭേദഗതി വരുത്തു ന്നുണ്ടോ? ഇല്ല. മതവിഷയത്തിൽമാത്രം ഈശ്വരൻ അറിവില്ലാത്തവനായി അപ്പപ്പോൾ മതത്തിൽ ഭേദ ഗതിവരുത്തുന്നുണ്ടെന്നു ഗ്രന്ഥങ്ങളിലെ പേരുകൊണ്ടു മാത്രം വിശ്വസിക്കുന്നതു ഈശ്വരനിൽ ഒരു ദോഷാ രോപണമാകുന്നു. ഇങ്ങിനെ വരുന്നതും ഓരോ കർമ്മ ങ്ങളെ അനുഷ്ഠിച്ച് ദുഃഖത്തിൽ പെടുന്നതും ജനങ്ങൾ ജ്ഞാനമാർഗ്ഗത്തിൽ വിമുഖന്മാരായി തീരുന്നതും തീരു ന്നതും കപടപ്രമാണങ്ങളെ വിശ്വസിച്ചിട്ടാകുന്നു അതുകൊണ്ടുതന്നെയാകുന്നു ത്രിപുരാരഹസ്യ ജ്ഞാന കാണ്ഡത്തിൽ ഇങ്ങിനെ പറഞ്ഞിട്ടുള്ളതും കേൾക്കുവിൻ.

"അഹോയഥാന്ധാനുഗതൊ ഹ്യന്ധശ്ചേഷ്ടതി താദൃശഃ
ലോകസ്യവ്യവഹാരോവൈ സർവ്വസ്യാപ്യഭി ലക്ഷിതഃ

അർത്ഥ.:— കുരുടനെ പിന്തുടർന്നു നടക്കുന്ന കുരു ടന്റെ മാതിരിയാകുന്നു സർവ്വജനത്തിന്റെയും നട വടി ആശ്ചര്യം! (എന്നാൽ കുരുടനു കണ്ണില്ലായ്ക

യാൽ മറ്റൊരു കുരുടൻ കണ്ണില്ലാത്തവനും വഴി കാണിക്കുവാൻ കഴിയാത്തവനും ആകുന്നു എന്നറിയാതെ കുരുടൻ കുരുടനെ പിന്തുടർന്നു ഇഷ്ടസ്ഥലത്തെത്തുവാൻ കഴിയാതെ വഴിതെററിപ്പതിച്ചു ദുഃഖിക്കുന്നു. അപ്പോലെ ജനങ്ങൾക്കു അറിവില്ലായ്കയാൽ കർമ്മകാണ്ഡ പ്രവർത്തകനായ ഗുരുവെ യോഗജ്ഞാനമില്ലാത്തവനും, ആനന്ദമാർഗ്ഗത്തെ കാണിച്ചുതരുവാൻ കഴിയാത്തവനും ആകുന്നുവെന്നു തീർച്ചപ്പെടുത്തുവാൻ ശക്തിയില്ലാതെ ജനങ്ങൾ ആ ഗുരുവെ അനുസരിച്ചുനടന്നു ശാശ്വതാനന്ദത്തെ പ്രാപിപ്പാൻ കഴിയാതെ സംസാര സമുദ്രത്തിൽ പതിച്ചു ദുഃഖിക്കുന്നു എന്നഭിപ്രായം) ഹേ സാരഗ്രാഹികളെ! യാഗം, വ്രതം, തീർത്ഥാടനം, ബിംബാരാധന മുതലായ കർമ്മങ്ങൾ ചിത്തശുദ്ധികരങ്ങളൊ ആദ്യത്തെപ്പടവൊ മോക്ഷസഹായികളൊ ആകുന്നു എങ്കിൽ ത്രിപുരാ രഹസ്യ കാണ്ഡത്തിൽ കർമ്മകാണ്ഡത്തെയും കർമ്മകാണ്ഡപ്രവർത്തകന്മാരെയും അനുസരിച്ചു കർമ്മംചെയ്യുന്ന ലോകം കുരുടനെ പിന്തുടർന്ന കുരുടൻെറ മാതിരിയായി ദുഃഖിക്കുന്നു എന്നു ശബ്ദിക്കുമൊ? കർമ്മങ്ങളെ മഹാപിശാചിനെപ്പേടിച്ചു വിലങ്ങുംപോലെ പേടിച്ചു വിലങ്ങിയിട്ടില്ലെങ്കിൽ സുഖം കിട്ടില്ല ദുഃഖംതന്നെ ഗതി എന്നു പറയുമോ? കർമ്മങ്ങൾ അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയാകുന്നു എന്നു വാസുദേവമനനത്തിൽ വദിക്കുമോ? കർമ്മങ്ങൾകൊണ്ടു ചിത്തശുദ്ധി ഉണ്ടാകയില്ലെന്നു ദേവീ ഭാഗവതത്തിൽ ഘോഷിക്കുമോ? കർമ്മങ്ങൾ ബന്ധങ്ങളാകുന്നു അതുകൊണ്ടു അവയെ ആനന്ദകാംക്ഷികൾ ചെയ്യുന്നില്ലാ എന്നു വ്യാസസ്മൃതിയിൽ പറയുമോ? കർമ്മങ്ങൾ യോഗജ്ഞാന പദവിക്കു വിഘ്നങ്ങളാകുന്നു എന്നു ശിവസംഹിതയിൽ വിവരിക്കുമോ? കർമ്മങ്ങളെ ചെയ്യിപ്പിക്കുന്നവരെയും

ചെയ്യുന്നവരെയും അജ്ഞാനികരം എന്നും അഭിമാനികരം എന്നും വഞ്ചകന്മാർ എന്നും കിഞ്ചന സംശയം കൂടാതെ ഗാരുഡത്തിൽ ദൂഷിക്കു മോ? കർമ്മങ്ങളെ വിധിക്കുന്ന ശാസ്ത്രങ്ങരം പണ്ഡിതമാനികളാൽ ഉണ്ടാക്കപ്പെട്ട കപടശാസ്ത്രങ്ങളാകുന്നു എന്നും അവയെ വിശ്വസിക്കുന്ന കർമ്മഠന്മാക്ക് ജനന മരണജരാദുഃഖം തന്നെ ഗതിയെന്നും ശിവജ്ഞാന ദീപികയിൽ നിന്ദിക്കുമോ പണ്ഡിതന്മാരും ആ കപടശാസ്ത്രങ്ങളെ വിശ്വസിച്ചു തെററി നടക്കുന്നു. എന്നു് അതിൽ പറയുമോ? കർമ്മത്താൽ ലോകം കെട്ടുപോയി. അതിനാൽ കർമ്മത്തെ വിട്ടവൻ ഈശ്വരനാകുന്നു എന്നു് അതിൽ സ്തുതിക്കുമോ ? കർമ്മത്തെ അനുഷ്ഠിക്കുന്നവരെ മൃഗപ്രായന്മാരായി വസിഷ്ഠർ വാസിഷ്ഠത്തിൽ നിന്ദിക്കുമോ? ഫലങ്ങരംക്കു് പുഷ്പങ്ങരം കാരണമായിരിക്കുന്നതുപോലെ ചിത്തശുദ്ധി ദ്വാരാ യോഗജ്ഞാന മോക്ഷങ്ങരംക്കു യാഗാദി കർമ്മങ്ങരം കാരണമായിരിക്കുന്നു എങ്കിൽ ആ വക ചെയ്യുന്നവരെ സ്തുതിക്കുകയെ ഉള്ളൂ. ഫല കാരണമായ പുഷ്പത്തെ എന്തിന്നു ദൂഷിക്കുന്നു? അപ്പോലെ ജ്ഞാനകാരണമാകുന്നുവെങ്കിൽ യാഗാദിയെ എന്തിന്നു നിന്ദിക്കുന്നു? ആദിയിൽ അക്ഷരം പഠിക്കുന്നതു പാണ്ഡിത്യമുണ്ടാവാൻ കാരണമായിരിക്കുന്നതുപോലെ യാഗാദ്യനുഷ്ഠാനം മോക്ഷത്തിന്നു ആദിപടവാണെങ്കിൽ അതിനെ സ്തുതിക്കയേ ഉള്ളൂ. പണ്ഡിതന്മാർ ശിശുപാഠത്തെയും കുട്ടികളേയും നിന്ദിക്കയില്ല. അക്ഷരാഭ്യാസം ചെയ്താലെ പാണ്ഡിത്യം ഉണ്ടാകൂ. അതു് ആദിയിൽ വേണ്ടതാകുന്നു എന്നു ആ പണ്ഡിതന്മാർക്കറിയാം. അപ്പോലെ യാഗാദികളാലാകുന്നു യോഗജ്ഞാന വഴിയിൽ എത്തിയതു എങ്കിൽ ആദിയിൽ അവ വേണ്ടതാകുന്നു എന്നു ജ്ഞാനികരംക്കു അറിയാം. അതിനാൽ ദൂഷിക്കയില്ല. പുഴ കടന്നു വന്നു തോണി ആവശ്യമില്ല.

അപ്രകാരം ജ്ഞാനിക്ക യാഗബിംബാരാധനാദികൾ ആവശ്യമില്ല. പുഴ കടക്കാത്ത ഇക്കരെയിലുള്ള വൎക്ക തോണി ആവശ്യമാകുന്നു. അപ്രകാരം ജ്ഞാനം ഇല്ലാത്തവർക്ക ബിംബാരാധനാദികൾ ആവശ്യമാകുന്നു എന്നു ചിലർ പറയുന്നു. അതു ശരിയല്ല. പുഴ കടക്കവാൻ വേണ്ടി തോണിയിൽ കയറുന്ന ജനത്തെ പുഴ കടന്നു അക്കരെയിൽ നിൽക്കുന്നവർ നിന്ദിക്കുന്ന സമ്പ്രദായം ഇല്ല. തോണിയിൽ കൂടിയാകുന്നു പുഴ കടന്നതു എന്നവൎക്ക അറിയാം. അപ്രകാരം ബിംബാരാധനാദി വഴിയായിട്ടാകുന്നു ജ്ഞാനത്തിലെത്തിയതും എത്തേണ്ടതും എങ്കിൽ ജ്ഞാനികൾക്ക് അതറിയാം. അതിനാൽ കർമ്മാന്മാരെ നിന്ദിക്കയില്ല. നിന്ദിച്ചതുകൊണ്ടു കർമ്മകാണ്ഡ തോണിവഴിക്കല്ല ജ്ഞാനികൾ ആനന്ദക്കരയെ പ്രാപിച്ചതു്. ആ തോണിയിൽ കയറിയാൽ ദുഃഖസമുദ്രത്തിൽപെട്ടു വലയുകയേ ഉള്ളൂ. അതിനാൽ അതിൽ ആരും കയറാതെ ഇരിപ്പാൻവേണ്ടി കർമ്മങ്ങളെ ജ്ഞാനികൾ തീരെ ഖണ്ഡിച്ചതും കർമ്മാന്മാരെ നിന്ദിച്ചതും ആകുന്നു. നിന്ദിക്കേണ്ടതു അത്യാവശ്യവുമാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലാവരും ആനന്ദക്കുട്ടികളാകുന്നു എല്ലാവരും ആനന്ദത്തെതന്നെ ആഗ്രഹിക്കുകയും ചെയ്യുന്നു. ആ സ്ഥിതിക്ക് ആനന്ദത്തോടു ചേരാനുള്ള യോഗജ്ഞാനവഴിയിലല്ലെ യത്നിക്കേണ്ടതു! അങ്ങിനെ ചെയ്യാതെ കർമ്മികൾ, അതിബാലന്മാർ മോഹിച്ചു തീകട്ടയെ കൈകൊണ്ടുവാരും പോലെയും പാററകൾ അഗ്നിയിൽ പതിക്കുന്നതു പോലെയും യാഗാദി ദുഃഖകർമ്മങ്ങളെ പൊത്തിപ്പിടിച്ചു പതിച്ചു തപിക്കുന്നു. നിന്ദിക്കുമ്പോൾ എന്താ നിന്ദിപ്പാൻ കാരണം എന്നുള്ള ആലോചന തുടങ്ങും. ആലോചിക്കുമ്പോൾ ജാതിഭേദങ്ങളുടെയും

തത്തൽകർമ്മങ്ങളുടേയും അസംബന്ധവും ദുഃഖസ്വരൂപവും മനസ്സിലായിത്തുടങ്ങും. മനസ്സിലായിത്തുടങ്ങുമ്പോഠം അവയെ വിട്ടു ആനന്ദമാർഗ്ഗത്തിൽ പ്രവേശിച്ചുതുടങ്ങും. അങ്ങിനെ എല്ലാവരേയും ആനന്ദത്തോടുകൂടി ചേർക്കുവാൻവേണ്ടി ജ്ഞാനികഠം കമ്മങ്ങളെ ഖണ്ഡിച്ചതും നിന്ദിച്ചതും ആകുന്നു. അങ്ങിനെ ചെയ്തിട്ടുംകൂടി ''ആഢ്യന്മാരായ നമ്മെ കേവലം മൃഗപ്രായന്മാരായി നിന്ദിപ്പാനും ആര്യകർമ്മങ്ങളായി നാം ആചരിച്ചുവരുന്ന ആരാധനാദികളെ ഖണ്ഡിപ്പാനും കാരണമെന്താകുന്നു'' എന്നു ഒരാലോചന അകത്തു കടക്കുന്നില്ലല്ലോ ഹാ കഷ്ടം! കഷ്ടം! ആലോചന അകത്തു കടന്നിട്ടുണ്ടെങ്കിൽ ആനന്ദത്തോടു ചേരുവാനുള്ള ജ്ഞാനയോഗശാലകളെ അവിടവിടെ സ്ഥാപിച്ചു അഭ്യസിപ്പിച്ചു ദിശി ദിശി പ്രസംഗിക്കുകയല്ലെ വേണ്ടതു്? എന്നാൽ ഹിന്തുമതഹൃദയം എല്ലാവക്കും മനസ്സിലാകും. അറിവു്, അഹിംസ, സത്യം, ദയ, സന്തോഷം, തൃപ്തി, ശാന്തി സമദൃഷ്ടിത്വം മുതലായ ഗുണങ്ങഠം വദ്ധിക്കും. ജാത്യാവിരുദ്ധ ജന്തുക്കളായ ശ്വാക്കളെപ്പോലെ വൃഥാ കലഹിക്കുകയില്ല. അകന്നുപോയ ഐക്യമത്യവും അരികിൽ അണയും. ഐഹികാനന്ദത്തേയും ശാശ്വതാനന്ദത്തേയും പ്രാപിക്കയും ചെയ്യാം. ഹേ സാരഗ്രാഹികളെ! നാം ആനന്ദത്തെ ആഗ്രഹിക്കുന്ന അവസ്ഥക്കും ആദിശങ്കരാചാര്യസ്വാമികഠം യോഗജ്ഞാനാനന്ദിയായിരുന്ന സ്ഥിതിക്കും അദ്ദേഹത്തിൻെറ ഓർമ്മക്കു് കാലടിയിൽ സർവ്വജനസാധാരണിയായ ആനന്ദ യോഗജ്ഞാനാഭ്യാസശാലയായിരുന്നു സ്ഥാപിച്ചു എങ്കിൽ അതുകണ്ടു് പലരും യോഗജ്ഞാന ശാലകളെ ഏർപ്പെടുത്തിത്തുടങ്ങും, മുൻചൊല്ലിയ സൽഗുണങ്ങഠം ജനസമുദായത്തിനു സിദ്ധിക്കുകയുംചെയ്യും.

''യദ്യദാചരതിശ്രേഷ്ഠ സ്തത്തദേവേതരോജനഃ

(ശ്രേഷ്ഠനായ പുരുഷൻ ഏതേതിനെ ആചരിക്കുന്നുവോ അതാതിനെ മററുള്ളവരും ആചരിക്കും) എന്നല്ലെ ഭഗവൽഗീതയിൽ പറഞ്ഞിരിക്കുന്നതു്. അതു് അനുഭവമായിട്ടും ഇരിക്കുന്നു. ആ സ്ഥിതിക്കു് കാലടിയിൽ യോഗജ്ഞാന കലാശാലയെ സ്ഥാപിച്ചതാണെങ്കിൽ ലോകത്തിനുള്ള യോഗക്ഷേമങ്ങൾ പറയേണ്ടതുണ്ടോ? എന്തും നടത്തിയാൽ നടക്കുന്ന ശക്തന്മാരായ ആചാര്യന്മാരും പ്രഭുക്കന്മാരും പണ്ഡിതന്മാരുമാകുന്നു. അങ്ങിനെ ഒരു ഏർപ്പാടു ആദിയിൽ ചെയ്യേണ്ടതു എന്നാൽ ഹിന്തുക്കളെല്ലാം അനുസരിക്കും. എൻ കൂട്ടാളികൾ പറഞ്ഞാൽ അനുസരിപ്പാൻ ആർ! ആർ! എനിക്കു ഐശ്വര്യപുഷ്ടിയില്ല, ആചാര്യസ്ഥാനം ഇല്ല. പ്രഭുത്വം ഇല്ല, ഉദ്യോഗവലിപ്പവും ഇല്ല, യാതൊരു സ്ഥാനമാനാദിയും അകമ്പടിയും ഇല്ല. ആ വക യോഗ്യതയുള്ളവർ പറയുന്നതേ അധികജനം അനുസരിക്കയുള്ളു. അതുകൊണ്ടു പ്രബലന്മാർ ക്ഷേത്രാദികാര്യങ്ങളിൽ കൊണ്ടുപിടിക്കുന്നതു നിർത്തൽചെയ്തു യോഗജ്ഞാനരത്നത്തെ പ്രബലപ്പെടുത്തുവാൻ ശ്രമിക്കാത്തതു എന്താകുന്നു! ആ യോഗജ്ഞാനരത്നം കൊണ്ടു മാത്രമെ ഹിന്തുക്കൾക്കു ആര്യന്മാർ (ശ്രേഷ്ഠന്മാർ) എന്ന ഒരു പേരിന്നു അർഹതയുള്ളു, ആ പേരിനെ കളഞ്ഞു കുളിച്ചുംകൊണ്ടു അനാചാര കർമ്മങ്ങളെ പ്രബലപ്പെടുത്തുന്നതു എന്താകുന്നു? കാലടിയിലെ പ്രതിഷ്ഠ അനാദിയായ അജ്ഞാനത്തിന്നു കാലഹരണദോഷം നേരിടാതെ ഇരിപ്പാനുള്ള ഒരു പൊളിച്ചെഴുത്തായിട്ടാകുന്നു വാസ്തവത്തിൽ കലാശിച്ചിട്ടുള്ളതു്. അനേകം ജനം അതിഭക്തിയോടു കൂടി ഉറുപ്പികകൊണ്ടും പവൻകൊണ്ടും മററു ദ്രവ്യങ്ങൾകൊണ്ടും പ്രതിഷ്ഠാകർത്താവായ സ്വാമിയെ

പൂജിക്കയാൽ അനവധി ദ്രവ്യം മലയാളത്തിൽനിന്നു കിട്ടി. ആ സ്ഥിതിക്ക മലയാളത്തിൽ നിന്നുകിട്ടിയ ധനത്തിൽ ഒരു ചെറിയ ഭാഗമെങ്കിലും മലയാളത്തിൽ ഉപയോഗിച്ചു അജ്ഞാനാചാര കമ്മങ്ങളിൽ പെട്ടു വലയുന്ന മലയാളികളെ ഒന്നു നന്നാക്കവാനുള്ള ഏർപ്പാടു ചെയ്യാഞ്ഞതു മഹാ കഷ്ടമായിപ്പോയി. തീൎത്ഥവും പ്രസാദവും കൊടുത്തുകൊണ്ടു് അജ്ഞാനം നീങ്ങുന്നതല്ല. കൊടുത്തവക്ക നീങ്ങിക്കാണുന്നതും ഇല്ല. ഹിന്തുക്കരം അനേകകാലമായി ആരംഭിച്ചിട്ടുള്ള തീർത്ഥപാനം അജ്ഞാന വിഷ പാനമായി പരിണമിച്ചിരിക്കുന്നു. ബിംബപ്രതിഷ്ഠ അജ്ഞാന പ്രതിഷ്ഠയായിട്ടും തീർന്നിരിക്കുന്നു. ഹാ ദൈവമേ! ജ്ഞാനപ്രതിഷ്ഠയെ ചെയ്‌വാനും ജ്ഞാനാമൃത തീർത്ഥം കൊടുപ്പാനും ആരേയും കാണുന്നില്ലല്ലോ. മറ്റൊരു സ്വാമികരം വടക്ക വഴിക്ക പോയി. അദ്ദേഹം പൂണനൂൽ ഇല്ലാത്ത ചില കൂട്ടർക്ക പൂണനൂലും ധരിപ്പിച്ചു. ബ്രാഹ്മണർ പൂണനൂൽ ധരിക്കുന്നതുകൊണ്ടും ബിംബാരാധന ചെയ്തുവരുന്നതുകൊണ്ടും അവർക്ക ഒരു ആഭിജാത്യം ഉണ്ടെന്നും അപ്രകാരം നാം ചെയ്താൽ നമുക്ക ഒരു ക്ലാസ്സുകയററമായി എന്നും ഭ്രമിച്ചു പലരും ഇക്കാലത്തു പൂണനൂൽ ധരിച്ചു ബിംബാരാധന ചെയ്യുന്നു. ഇതു് ഒരു അജ്ഞാന സൂത്രധാരണമാകുന്നു. എന്നാൽ ജ്ഞാനസൂത്രമായ പൂണനൂൽ ഏതാകുന്നു എങ്കിൽ ബ്രഹ്മോപനിഷത്തിൽ പറഞ്ഞതു കേൾപ്പിൻ.

1 യദക്ഷരം പരംബ്രഹ്മ തൽസൂത്രമിതിധാരയേൽ

2 യസ്മിൻ സർവ്വമിദം പ്രോതം സൂത്രേമണി
ഗണാഇവ

3. തൽസൂത്രം വിദിതം യേന സവിപ്രോവേദ
പാരഗഃ

4. ശിഖായജ്ഞോപവീതാഭ്യാം ബ്രാഹ്മണോ
നൈവ നൈവച

ശിവജ്ഞാന ദീപിക

5. ബഹിഃസൂത്രം ത്യജേൽബുധഃ ഇതും ബ്രഹ്മോ
പനിഷത്തുതന്നെ.

അത്ഥം:— 1. നാശമില്ലാത്ത പരബ്രഹ്മത്തെ (ആന ന്ദത്തെ)സൂത്രമെന്നു ധരിക്കേണം. എന്നാൽ അതിനെ സൂത്രമെന്നു പറവാൻ കാരണമെന്തെങ്കിൽ. 2 സൂത്ര ത്തിൽ (ചരടിൽ) മണികൾ എന്നപോലെ യാതൊ ന്നിൽ ഈ ലോകങ്ങൾ കോൎത്തുകിടക്കുന്നു അതുതന്നെ കാരണം. 3. ആ സൂത്രത്തെ അറിഞ്ഞവനാകുന്നു വേദ പാരായണത്തോടുകൂടിയ ബ്രാഹ്മണൻ. 4. പൂണുനൂൽ കൊണ്ടും കുടുമകൊണ്ടും ബ്രാഹ്മണനാകയില്ല തീർച്ച തന്നെ. 5. അറിവുള്ളവൻ ബഹിഃസൂത്രത്തിനെ— പൂണുനൂലിനെ ത്യജിക്കേണം. ഇങ്ങിനെയിരിക്കെ ജാതികയററമോ ശ്രേഷ്ഠതയോ പരിശുദ്ധിയോ ജ്ഞാനവിശേഷമോ ഉണ്ടാകുമെന്നു വിചാരിച്ചു പണ്ടാരങ്ങളും ചക്കാന്മാരും ആശാരിമാരും ഈഴവരും മററും പൂൺനൂൽധരിച്ചു ബിംബത്തെ ആരാധിക്കുന്നു. പുരാതനമായിട്ടേ പൂണുനൂൽ ധരിച്ചു ബിംബത്തെ ആരാധിക്കുന്ന കൂട്ടക്ക ഇത്രകാലം ചെന്നിട്ടും ഹൃദയ ശുദ്ധിയോ ജ്ഞാനവിശേഷമോ ഉണ്ടായിക്കാണു ന്നില്ല. ഉണ്ടായിട്ടുണ്ടെങ്കിൽ ഇന്നും അവർ നീ ശൂദ്രൻ നികൃഷ്ടൻ എന്നു വാദിച്ചു കലഹിക്കുമോ? ഇല്ല. അങ്ങിനെ ഇരിക്കെ ഇപ്പോൾ പുതുതായി പൂണുനൂൽ

ധരിച്ചു പൂജിക്കുന്നവൎക്കു എങ്ങിനെ ക്ലാസ്സുകയററം കിട്ടി? അജ്ഞാനവിലാസം അത്ഭുതം എന്നേ പറയേണ്ടതുള്ളു.

'ജ്ഞാനിനോദുർല്ലഭാലോകേ കൎമ്മിണഃ
കോടികോടയഃ'

(ജ്ഞാനികൾ ലോകത്തിൽ ദുർല്ലഭം കർമ്മികൾ കോടി കോടി) എന്നു ശിവജ്ഞാനദീപികയിൽ പറഞ്ഞതിനെ വിസ്മരിക്കുവാൻ നിർവ്വാഹമില്ലാതെ വന്നിരിക്കുന്നു. എന്തു ചെയ്യാം. മേൽ കാണിച്ച 4-ാമത്തെ പ്രമാണത്തിൽ കുടുമയെക്കൂടി നിഷേധിക്കയുണ്ടായിട്ടുണ്ടല്ലൊ. എന്നാൽ വാസ്തവത്തിലുള്ള കുടുമ ഏതാകുന്നു എങ്കിൽ ബ്രഹ്മോപനിഷത്തിൽ പറഞ്ഞതു കേൾപ്പിൻ.

''അഗ്നേരിവശിഖാനാന്യായസ്യജ്ഞാനമയീശിഖാ
സശിഖീത്യുച്യതേവിദ്വാൻ നേതരകേശ
ധാരിണഃ''

അൎത്ഥം:—അഗ്നിക്കു തന്റെ ജ്വാലതന്നെ ശിഖ (കുടുമ) അപ്രകാരം ഏവന്നു ജ്ഞാനശിഖയുണ്ടോ അവനാകുന്നു കുടുമക്കാരൻ, അവനാകുന്നു വിദ്വാൻ. കേശധാരികൾ കുടുമക്കാരല്ല ഇങ്ങിനെ ഇരിക്കുന്ന അവസ്ഥക്കു കുടുമ മറിച്ചു പുതിയ പരിഷ്കാരത്തോടുകൂടി നടക്കുന്ന ചെറുപ്പക്കാരുടെ നേരെ പൂർവ്വാചാരത്തിന്നു വിരോധമായി നടക്കുന്നു എന്നു പറഞ്ഞു കാരണവന്മാർ ശണ്ഠ പിടിക്കുന്നതും കുടുമക്കല്ല്യാണത്തിലും കുടുമയിലും ഭ്രമിക്കുന്നതും അജ്ഞാന വിലാസം തന്നെ. ചിലർ ഹഠയോഗം കൂടാതെ രാജയോഗം സിദ്ധിക്കുന്നതല്ല എന്നു പറഞ്ഞു ധരിപ്പിച്ചു

പലരേയും ഭ്രമിപ്പിക്കുന്നു. അതുകൊണ്ടു ആ ദുർവ്വാദത്തേയും ഈ ഘട്ടത്തിൽ തന്നെ സംക്ഷേപിച്ചു ഖണ്ഡിക്കുന്നു.

ശിവജ്ഞാനദീപികയിൽ പറഞ്ഞതാണിതു്.

''ദേഹക്ഷോഭകരൈർദുഃഖൈ രാസനൈഃ
കുക്കുടാദിഭിഃ
കർശയന്തൊവൃഥാത്മാന മീശ്വരം കർമ്മയോഗിനഃ''

അർത്ഥം:— ദേഹക്ഷോഭത്തെ ഉണ്ടാക്കി ദുഃഖത്തെ നൽകുന്ന കുക്കുടാസനം മയൂരാസനം മുതലായ ആസനങ്ങൾകൊണ്ടു കർമ്മയോഗികൾ ഈശ്വരകലയായ തന്നെ ക്ഷീണിപ്പിക്കുന്നു. ഹേ സാരഗ്രാഹികളെ! കണ്ണുകൊണ്ടു് സൂര്യനെ കാണ്മാൻ ദുർഘടാസനം വേണ്ട അപ്രകാരം മനസ്സുകൊണ്ടു് ആത്മസൂര്യനെ കണ്ടു ആനന്ദിക്കുന്ന രാജയോഗത്തിന്നു ഹഠയോഗം വേണ്ട കുക്കുടാദ്യാസനത്തിൽ കുറേനേരം ഇരിക്കുമ്പോൾ കാലിന്നും മറ്റും വേദന തുടങ്ങും. അപ്പോൾ മനസ്സു ആ വേദനയിൽ ചെല്ലും. അപ്പോൾ മനസ്സു ലക്ഷ്യത്തിൽനിന്നു പതിച്ചുപോകുന്നു. എന്നാൽ ഏതാസനമാകുന്നു വേണ്ടതു് എങ്കിൽ കേൾപ്പിൻ.

തേജോബിന്ദൂപനിഷത്തിൽ പറഞ്ഞതാകുന്നു ഇതു്.

''സുഖേനൈവഭവേദ്യസ്മിൻ അജസ്രംബ്രഹ്മചിന്തനം
ആസനംതദ്വിജാനീയാൽ അന്യൽസുഖവിനാശനം''

അർത്ഥം:— ഇടവിടാതെയുള്ള ആനന്ദധ്യാനം ഏതിൽ സുഖമായി സിദ്ധിക്കുമോ അതാകുന്നു ആസനം. (എന്നാൽ ഇഷ്ടംപോലെ ഇരുന്നു ധ്യാനിക്കാം. ദേഹത്തെ പീഡിപ്പിക്കരുതു് എന്നു

സാരം) മററുള്ള ആസനം സുഖത്തെ നശിപ്പിക്കുന്നതാകുന്നു. യാഗാദി കർമ്മങ്ങളുടെ കൂട്ടത്തിൽ ഹഠയോഗത്തെഖണ്ഡിച്ചതുകൊണ്ടു യാഗാദികളെപ്പോലെ ഹഠയോഗം നിന്ദ്യമെന്നൊ നിഷ്ഫലമെന്നൊ കരുതരുതു്. രാജയോഗത്തിന്നു ഹഠയോഗം ആവശ്യമില്ലെന്നു കാണിപ്പാൻവേണ്ടിമാത്രം ഖണ്ഡിച്ചതാകുന്നു. 'ഹഠയോഗം കൂടാതെ രാജയോഗം സിദ്ധിക്കയില്ലെന്നു വാദിക്കുന്നവർ രാജയോഗാനന്ദത്തെ അനുഭവിക്കാത്തവർതന്നെ സംശയമില്ല'. എന്നു് ഒരു പർവ്വതത്തിന്റെ മുകളിൽ കയറി കയ്യുയർത്തി പറവാനുള്ള ധൈര്യം എന്റെ അനുഭവംകൊണ്ടു തന്നെ എനിക്കു സിദ്ധിച്ചിട്ടുണ്ടു്. പോരെങ്കിൽ യുക്തികളും ഉണ്ടു്. പ്രമാണങ്ങളും വേണ്ടുവോളം ഉണ്ടു്. അവയെല്ലാം ഗ്രന്ഥവിസ്താര ഭയംകൊണ്ടു ഇവിടെ ചേക്കുന്നില്ല. ഈ സംഗതി ഇരിക്കട്ടെ. പ്രകൃതത്തെ സംക്ഷേപിച്ചു സമാപിക്കുകതന്നെ.

ഹേ സാരഗ്രാഹികളെ!

'ചിത്തേ ചലതിസംസാരോ നിശ്ചലം മോക്ഷ
ഉച്യതെ'

(ചിത്തം ചലിച്ചാൽ സംസാരമായി. ചിത്തം ചലിക്കാതിരുന്നാൽ മുക്തിയും ആയി എന്നു് അർത്ഥം. ഇതു യോഗശിഖോപനിഷത്തിൽ പറഞ്ഞിരിക്കുന്നതാകുന്നു.) ചലനാത്മകം കർമ്മം—(കർമ്മമൊ ചലനസ്വരൂപമാകുന്നു.) അതിനാൽ കർമ്മം ചിത്തത്തെ ചലിപ്പിക്കുന്നതാകുന്നു. ഇതു നമുക്കു അനുഭവവും ആകുന്നു. അപ്പോൾ ഓട്ടുന്ന തോണിക്കു ഒരു ഉന്തൽ എന്ന കൂട്ടത്തിൽ സ്വതഃ സംസാരിയായ മനസ്സിന്നു പിന്നെയും പിന്നെയും

ചലനത്തെ ഉണ്ടാക്കി സംസാരം വദ്ധിപ്പിക്കുന്നതാകുന്ന യാഗാദി കർമ്മാനുഷ്ഠാനം. മക്കടത്തിന്നു ഒരു പിശാചു് ബാധകൂടി ഉണ്ടായാൽ പിന്നത്തെ ചാപല്യം പറയേണ്ടതുണ്ടൊ? 'കർമ്മകിഞ്ചിദപി ദുഃഖം ഭവതി'—കർമ്മം അല്പം ഉണ്ടായാൽകൂടി ദുഃഖമാകുന്നു, എന്നു പ്രമാണം. അനുഭവവും അങ്ങിനെ തന്നെ. എല്ലാവക്കും ദുഃഖത്തിൽനിന്നു വേർപെടുവാൻ (മുക്തിക്കു) ആകുന്നു ആഗ്രഹമിരിക്കുന്നതു്. ആ ആഗ്രഹത്തിന്നു നേരെ വിപരീതമായി മേൽക്കുമേൽ ദുഃഖത്തെ ഉണ്ടാക്കുന്നതാകുന്നു യാഗാദികമ്മാനുഷ്ഠാനം അങ്ങിനെ ഇരിക്കെ ജ്ഞാനം ഉദിക്കുന്നതിന്നു മുമ്പായി യാഗം, വ്രതം, തീർത്ഥാടനം ബിംബാരാധനം മുതലായ കർമ്മങ്ങളെ ചെയ്യേണമെന്നു കല്പിക്കുന്നതും വിചാരിക്കുന്നതും ചെയ്യുന്നതും തീരെ അസംബന്ധം തന്നെ. കരിമ്പിന്റെ രസം ആസ്വദിക്കുന്നതിന്നു മുമ്പായി കരിമ്പിന്റെ തോലും കമ്പും തിന്നേണമൊ? നാളികേരത്തിന്റെ വെള്ളം കുടിപ്പാനും അന്തർഭാഗത്തിലുള്ള ആസ്വാദ്യാംശം തിന്നുവാനും ചകിരിയും ചിരട്ടയും മുൻകൂട്ടി തിന്നേണമൊ? അന്നം ഭുജിക്കുന്നതിന്നുമുമ്പായി വിഷം ഭുജിക്കേണമോ? സത്യം പറവാനുള്ള ശക്തി ഉണ്ടാവാൻവേണ്ടി മുമ്പിൽ അസത്യം പറഞ്ഞു ശീലിക്കേണമൊ? വെളിച്ചത്തെ കാണേണമെങ്കിൽ മുൻകൂട്ടി വളരെകാലം ഇരുട്ടിനെ നോക്കി കാലം കഴിക്കേണമൊ? ഈശ്വരൻ സൃഷ്ടിച്ചതാകുന്നു, മുൻഭാഗത്തു ഇരിക്കുകയുംചെയ്യുന്നു. അതുകൊണ്ടു മുമ്പിൽ തിന്നേണ്ടതു ചകിരിയും ചിരട്ടയും ആകുന്നു. എന്നു വിചാരിച്ചു ചകിരിയും ചിരട്ടയും തിന്നാലും. അപ്രകാരം തന്നെ വിചാരിച്ചു കരിമ്പിന്റെ കമ്പും തോലും തിന്നാലും, പല്ലിടിഞ്ഞു രക്തം ചാടും. തൊണ്ടയിൽപെട്ടു ചാകും. പിന്നെ സാരാംശം

തിന്നുവാൻ സംഗതി വരികയില്ല. അതുപോലെ ജ്ഞാനം ഉദിക്കുന്നതുവരെ അജ്ഞാനകർമ്മങ്ങളെ അനുഷ്ഠിച്ചാൽ അജ്ഞാനവും എന്നും ദുഃഖവും മാത്രമേ വർദ്ധിപ്പാൻ അവകാശമുള്ളു. അതുകൊണ്ട് എല്ലാവർക്കും യോഗജ്ഞാനത്തെ ഉണ്ടാക്കി എല്ലാവരേയും ആനന്ദപദവിയിൽ ചേർക്കുവാൻവേണ്ടി വസിഷ്ഠാദികളായ ജ്ഞാനനിധികൾ കർമ്മകാണ്ഡം എന്ന ദുഃഖസൂത്രത്തെ ഖണ്ഡിച്ചതാകുന്നു. ഇതിന്നു എതിരായി ആദ്യത്തെ പടവാകുന്നു എന്നു പറഞ്ഞുകൊണ്ടു കർമ്മകാണ്ഡത്തെ പ്രബലപ്പെടുത്തുന്നവർ, സർവ്വലോകപൂജ്യന്മാരായ പണ്ഡിതന്മാരായാലും ദേവന്മാരായാലും കപടശാസ്ത്രത്തെ കണ്ടുപിടിപ്പാനുള്ള കണ്ണില്ലാത്തവരും യോഗാനന്ദാനുഭവം ലേശം ഇല്ലാത്തവരും ആകുന്നു എന്നു മാത്രമേ അസ്മാദൃക്കുകൾക്ക് തീർച്ചപ്പെടുത്തുവാൻ അവകാശമുള്ളു. ആനന്ദാനുഭവമുള്ളവരുടെ ഉള്ളിൽനിന്നു പുറപ്പെടുന്നതും ആനന്ദപ്രദമായ യോഗജ്ഞാന പ്രസംഗമായിട്ടിരിപ്പാനെ അവകാശമുള്ളു. ദുഃഖപ്രദമായ കർമ്മകാണ്ഡപ്രസംഗം പുറപ്പെടുന്നതല്ല ആകണ്ണം. പാൽപായസം ഉണ്ടവൻ ഛർദ്ദിക്കുമ്പോൾ മത്സ്യമാംസഭക്ഷണങ്ങൾ വെളിക്കു വരികയില്ല, മദ്യത്തിന്റെ ദുർഗന്ധവും വരികയില്ല. അങ്ങിനെ കാണുമ്പോൾ അവൻ മത്സ്യമാംസമദ്യങ്ങളെ കഴിച്ചവനാകുന്നു എന്നുതന്നെ തീർച്ചപ്പെടുത്തണം. പാൽപായസമുണ്ടവൻ എന്നു് ഒരിക്കലും തീർച്ചപ്പെടുത്തുവാൻ പാടില്ല. അപ്രകാരംതന്നെ അജ്ഞാനകർമ്മപ്രവർത്തകനെ അജ്ഞാന കക്ഷി എന്നുതന്നെ തീർച്ചപ്പെടുത്തേണം. ജ്ഞാനി എന്നു ഒരിക്കലും തീർച്ചപ്പെടുത്തിക്കൂടാ അസത്യം പറയുന്നവനെ നാം അസത്യവാദി എന്നുതന്നെ തീർച്ചപ്പെടുത്തുന്നു. കക്കുന്നവനെ കള്ളൻ എന്നും തീർച്ചപ്പെടുത്തുന്നു. ബുദ്ധമത പ്രസംഗകനെ ബൌദ്ധൻ എന്നു തീർച്ചപ്പെടുത്തുന്നു. ക്രിസ്തുമതവാദിയെ ക്രിസ്തു

മതക്കാരൻ എന്നതന്നെ തീൎച്ചപ്പെടുത്തുന്നു. ഇങ്ങിനെ സർവ്വന്മാരെയും തീർച്ചപ്പെടുത്തുന്നതു അവരവരുടെ മനഃപൂർവ്വമായ വ്യാപാരംകൊണ്ടാകുന്നു. അല്ലാതെ അസത്യവാദിക്കും കള്ളനും ബൌദ്ധനും ക്രിസ്ത്യനും മററുള്ളവർക്കും അടയാളമായി ദൈവം ഒന്നും കൊടുത്തിട്ടില്ല. അപ്രകാരം ജ്ഞാനി എന്നു തീർച്ചപ്പെടുത്തുവാനും ആനക്കൊന്നപോലെ ജ്ഞാനിക്കു കൊമ്പൊ മററൊ അടയാളമായിട്ടു ദൈവം സൃഷ്ടിച്ചിട്ടില്ല. ജ്ഞാനിയുടെ മനഃപൂർവ്വമായ വ്യാപാരം കൊണ്ടു മാത്രമെ തീർച്ചപ്പെടുത്തുവാൻ നിർവ്വാഹമുള്ളൂ ആ സ്ഥിതിക്കു ജ്ഞാനസമ്പ്രദായം വിട്ടു കർമ്മ കാണ്ഡത്തെ പ്രബലപ്പെടുത്തുന്നവരെ ജ്ഞാനി എന്നൊ യോഗി എന്നൊ തീർച്ചപ്പെടുത്തുവാൻ പാടില്ല. അങ്ങിനെ തീർച്ചപ്പെടുത്തുന്നപക്ഷം സദാ അസത്യവാദിയെ സത്യവാദി എന്നും വ്യഭിചാരിണിയെ പതിവ്രതാ എന്നും ക്രിസ്തമതസ്ഥാപകനെ ബൌദ്ധൻ എന്നും ബുദ്ധമത സ്ഥാപകനെ ക്രിസ്ത്യൻ എന്നും മററും തീർച്ചപ്പെടുത്തണം. ഇങ്ങിനെ തീർച്ചപ്പെടുത്തുന്നതിൽ മീതെ അബദ്ധവും അന്യായവും ബുദ്ധിഹീനതയും വേറെ കാണുന്നില്ല. ആയതുകൊണ്ടും അസ്മാദൃക്കുകളുടെ അനുഭവംകൊണ്ടും പ്രബലപ്പെട്ട പ്രമാണങ്ങൾകൊണ്ടും യുക്തികൾ കൊണ്ടും വസിഷ്ഠാദികൾ കർമ്മഠന്മാരെ മൃഗപ്രായന്മാരായി ധിക്കരിച്ചതും കർമ്മങ്ങളെ ഖണ്ഡിച്ചതും സമഞ്ജസമായും സർവ്വലോകോപകാരമായും ഇരിക്കുന്നു.



# ശങ്കാവാദപരിഹാരം

1. ശിവൻ പറഞ്ഞതാകുന്നു. വിഷ്ണു പറഞ്ഞതാകുന്നു. എന്നിങ്ങിനെ ഓരോ പ്രമാണങ്ങളെ ഈ ആനന്ദസൂത്രത്തിൽ ഉദാഹരിച്ചിട്ടുണ്ട്. അതുകൊണ്ട് അനേകദൈവം ഉണ്ടെന്നും ദൈവകല്പിതമാകുന്നു മതം എന്നും ഞാൻ സമ്മതിച്ചിരിക്കുന്നു എന്നു ശങ്കിക്കരുത്. പ്രകൃതത്തിനുപയോഗമുള്ളതും യുക്തിയുള്ളതുമായ പ്രമാണത്തെ ഞാൻ എടുത്തു ചേർത്തു. അത്രമാത്രമെ ഉള്ളു അതു് ആരൊ പറഞ്ഞതായിരുന്നുകൊള്ളട്ടെ.

2 ശക്തിയെ പ്രധാനമായി മോക്ഷപ്രദീപത്തിൽ സ്ഥാപിച്ചിരിക്കെ ഈ ആനന്ദസൂത്രത്തിൽ ''ആനന്ദ''ത്തെ പ്രധാനമായി പറഞ്ഞതു പരസ്പരവിരോധമല്ലെ എന്നു ശങ്കിക്കരുത്. ഇതിൽ ആനന്ദം എന്നു വർണ്ണിക്കപ്പെട്ടവസ്തു ആ ശക്തിതന്നെ. ശിവൻ എന്നും വിഷ്ണു എന്നും ദൈവം എന്നും പരമാത്മാവ് എന്നും ബ്രഹ്മം എന്നും ആനന്ദമെന്നും ഓരോ ഭിന്ന നാമങ്ങൾകൊണ്ടു വ്യവഹരിക്കപ്പെടുന്നതു ഒരേശക്തിയെത്തന്നെയാണെന്നും ആ ശക്തിതന്നെ സർവ്വമതസ്ഥന്മാരുടേയും ദൈവം എന്നും ശ്രുതികൾകൊണ്ടും യുക്തികൾകൊണ്ടും അനുഭവംകൊണ്ടും മോക്ഷപ്രദീപത്തിൽ തെളിയിച്ചിട്ടുണ്ട്. അതു വായിച്ചവർക്കു് ശക്തിയൊന്നുവേറെ ആനന്ദം ഒന്നു വേറെ ബ്രഹ്മം ഒന്നുവേറെ എന്നിങ്ങനെയുള്ള ശങ്കകൾ വാദത്തിനും അവകാശം സിദ്ധിക്കയില്ല അതു വായിച്ചിട്ടും ചിലർ വാസ്തവം മനസ്സിലാക്കാതെ ബ്രഹ്മം എന്ന പേരിൽ ഭ്രമിച്ചു താഴെ പറയുംപ്രകാരം വാദിക്കുന്നു. ''ശക്തിപോയി ശക്തിക്ഷയിച്ചു ശക്തി വർദ്ധിച്ചു. ശക്തിയില്ല'' എന്നിങ്ങനെയുള്ള വ്യവഹാരത്തെ

പിടിച്ചുകൊണ്ടു ശക്തിക്കു നിത്യത്വവും പൂൎണ്ണത്വവും ഇല്ല. ബ്രഹ്മത്തിന്നേ ഉള്ളു, ശക്തിവികാരമുള്ള ഖണ്ഡവസ്തുവാകുന്നു എന്നും മററും ഓരോ ആക്ഷേപത്തെ ചില വേദാന്തികൾ ചെയ്യുന്നു. ഇതു അവരുടെ തലയെത്തന്നെ അവർ തച്ചുടക്കുകയാകുന്നു ചെയ്യുന്നതു്. അതു എങ്ങിനെ എങ്കിൽ ''ബ്രഹ്മൈവ ജീവഃ സകലം ജഗച്ച'' ''ഏകമേവാദ്വിതീയം'' 1. ബ്രഹ്മംതന്നെ ജീവനും സകല ജഗത്തും 2. ഒന്നേ ഉള്ളു രണ്ടാമത്തെതായി ഒന്നില്ല എന്നു അവർ പറയുന്നു. അതുകൊണ്ടു ശക്തി ബ്രഹ്മംതന്നെ എന്നു് അവർ സമ്മതിക്കേണം രണ്ടാമതായിട്ടു് ഒന്നു് ഇല്ലല്ലോ. അപ്പോൾ ശക്തിക്കു നിത്യത്വവും പൂൎണ്ണത്വവും ഇല്ല. ബ്രഹ്മം വികാരമുള്ള ഖണ്ഡവസ്തുവാകുന്നു എന്നു അവരുടെ ബ്രഹ്മദൂഷണമായിക്കലാശിക്കുന്നു ദേഹാവച്ഛിന്നയായ ജീവശക്തി പോയി വന്നു കുറഞ്ഞു എന്നു വ്യവഹരിക്കുന്നതാകുന്നു.അതും ദേഹോപാധിയെ അവലംബിച്ചു വ്യവഹരിക്കുന്നതാകുന്നു. അതിനെ ആക്ഷേപിക്കുന്ന പക്ഷം വേദാന്തികൾക്കു ശബ്ദിക്കുവാൻകൂടി പാടില്ല. ''അഹം ബ്രഹ്മസ്മി'' ഞാൻ ബ്രഹ്മമാകുന്നു, എന്നു അവർ പറയുന്നു ''ബ്രഹ്മൈവാഹം'' ബ്രഹ്മംതന്നെ ഞാൻ എന്നും പറയുന്നു. ബ്രഹ്മം ഞാൻ എന്നു ശബ്ദിക്കുന്നതുകൊണ്ടു ബ്രഹ്മവും വികാരവും ഖണ്ഡവസ്തുവും ആകുന്നുഎന്നു അവൎക്കു സമ്മതിക്കാതെ ഇരിപ്പാൻ നിർവ്വാഹമില്ല. വികാരിയായ ഖണ്ഡവസ്തു മാത്രമെ ശബ്ദിക്കയുള്ളു ഞാൻ കട്ടു എന്നു പറയുന്ന ഘട്ടത്തിൽ ബ്രഹ്മം കട്ടു എന്നും സമ്മതിക്കേണ്ടിവരുന്നു. പോട്ടെ ഉരാക്ഷേപവും ദുൎവ്വാദവും സർവ്വവ്യാപിയായും സർവ്വമതസ്ഥന്മാരാലും സമ്മതിക്കപ്പെടുന്ന

തായും ഇരിക്കുന്ന ഒരു ദൈവം ഏതാകുന്നു എന്നു ചോദിക്കുന്നു എങ്കിൽ അതു ശക്തിയാകുന്നു എന്നു പറവാനെ നിർവ്വാഹമുള്ളു. ഇതു ചുരുക്കത്തിൽ ഒരു പ്രശ്നോത്തരരൂപേണ ഇവിടെ തെളിയിക്കാം.

ചോദ്യം:— ഹേ നാനാമത വാദികളെ! ബ്രഹ്മം എവിടെ ഇരിക്കുന്നു? ശിവൻ എവിടെ ഇരിക്കുന്നു? വിഷ്ണു എവിടെ ഇരിക്കുന്നു? ഹള്ള എവിടെ ഇരിക്കുന്നു? ദൈവം എവിടെ ഇരിക്കുന്നു ?

ഉത്തരം:— ഉള്ളിലും പുറത്തും എല്ലാടത്തിലും ഉണ്ട്.

ചോദ്യം:— ഉണ്ടെന്നു എങ്ങിനെ വിശ്വസിച്ചു?

ഉത്തരം:— 'സർവ്വവ്യാപീസഭഗവാൻ'—ആ ദൈവം സർവ്വത്തിലും വ്യാപിച്ചിരിക്കുന്നു എന്നു വേദത്തിൽ പറഞ്ഞിരിക്കുന്നു.

ചോദ്യം:— വേദത്തിൽ കപടപ്രമാണങ്ങളും ഉണ്ട്. പലവിധത്തിൽ പറയുന്നതും ഉണ്ട്. വിഷ്ണു വൈകുണ്ഠത്തിലാകുന്നു. ശിവൻ കൈലാസത്തിൽ ആകുന്നു എന്നും പറയും. ക്രിസ്തുവേദം ദൈവത്തിന്റെ ഇരിപ്പ് സ്വർഗ്ഗത്തിലാകുന്നു എന്നു പറയുന്നു. നിരീശ്വരൻ, ദൈവമില്ല, 'മൃത്യുരേവാപവർഗ്ഗഃ നാസ്തി പരലോകഃ" മരണംതന്നെ മോക്ഷം സ്വർഗ്ഗം ഇല്ല എന്നു വാദിക്കുന്നു. നാനാമതക്കാരും നാനാപ്രകാരത്തിൽ പറയുന്നു. ഞാൻ ഏതിന്നെ വിശ്വസിക്കട്ടെ. നിങ്ങളാൽ പ്രതിപാദിക്കപ്പെടുന്ന ദൈവം സർവ്വവ്യാപിയെന്നു യുക്തയുക്തമായി തെളിയിപ്പാൻ കഴിയുമോ?

ഉത്തരം:— ഞങ്ങൾക്ക് കഴികയില്ല. നിങ്ങൾ 'ശക്തിശക്തി' എന്നു ഘോഷിക്കുന്നുണ്ടല്ലൊ. അതു എവിടെ ഇരിക്കുന്നു. സർവ്വത്തിലും

ഉണ്ടോ, ഉണ്ടെങ്കിൽ തെളിയിപ്പാൻ സാമൎത്ഥ്യം കാണട്ടെ.

ചോദ്യം:— ഹേ കൂട്ടരെ! 'തെളിയിപ്പിൻ സാമർത്ഥ്യം കാണട്ടെ' എന്നു നിങ്ങൾ എന്നോടു ചോദിച്ചതു ശക്തിയുള്ളതുകൊണ്ടുതന്നെ. ശക്തിയില്ലെങ്കിൽ നിങ്ങൾ നാവനക്കുമോ? കയ്യനക്കുമോ കാലനക്കുമോ? നടക്കുമോ അവയവചേഷ്ട ഒന്നെങ്കിലും ഉണ്ടാകുമോ? ഇല്ല. അതുകൊണ്ടു ശക്തി നിങ്ങളുടെ നാവിലും, കയ്യിലും, കാലിലും സർവ്വാവയവങ്ങളിലും വ്യാപിച്ചിരിക്കുന്നു എന്നു തീർച്ചയായി. ശക്തി ഏതൊന്നിലാകുന്നു ഇല്ലാത്തതു്. ആരിലാകുന്നു ഇല്ലാത്തതു്? നോക്കുവിൻ. ഈ ഔഷധത്തിന്നു നല്ല ശക്തിയുണ്ടു്. ഇതിന്നു സർവ്വരോഗത്തേയും സംഹരിപ്പാൻ കഴിയും. ഈ കാളക്കു നല്ല ശക്തിയുണ്ടു്. വണ്ടിയിൽ വലിയ ഭാരംവെച്ചാലും വലിച്ചുകൊണ്ടുപോകുവാൻകഴിയും. ബ്രഹ്മാവിന്നു സൃഷ്ടിപ്പാൻ ശക്തിയുണ്ടു്. വിഷ്ണുവിന്നു രക്ഷിപ്പാനുള്ള ശക്തിയുണ്ടു്. രുദ്രന്നു സംഹരിപ്പാനുള്ള ശക്തിയുണ്ടു്. ദൈവത്തിന്നു എല്ലാററിന്നും ശക്തിയുണ്ടു്. ഇവന്നു ബുദ്ധിശക്തിയുണ്ടു് സർവ്വാംഗങ്ങൾക്കും എനിക്കും ശക്തിയുണ്ടു്. ഇങ്ങിനെ സർവ്വമതക്കാരും ശക്തിയുണ്ടെന്നു പറയുന്നു. അതു സർവ്വത്തിലും സർവ്വന്മാരിലും ഉള്ളതുകൊണ്ടാകുന്നു അങ്ങിനെ പറയുന്നതും പറവാൻ കഴിയുന്നതും. ഓരോ സ്ഥാവരങ്ങൾക്കും ഓരോ ജംഗമങ്ങൾക്കും ഓരോ യോഗ്യത സിദ്ധിച്ചിട്ടുള്ള ശക്തി ഉള്ളതുകൊണ്ടുതന്നെ വസിഷ്ഠൻ, ബുദ്ധൻ, കൃസ്തു മുതലായവർ ജ്ഞാനശക്തികൊണ്ടല്ലെ ഇന്നും പ്രശംസനീയന്മാരായിട്ടിരിക്കുന്നതു്. ശക്തികൊണ്ടല്ലേ യോഗികളുംവിളങ്ങുന്നതു്? ശക്തികൊണ്ടല്ലെ ചക്രവൎത്തിത്വാദി പദവിയെ പ്രാപിച്ച രാജാക്ക

ന്മാരും ശോഭിക്കുന്നതു്? ശക്'തി ഏതിലാകുന്നു ആരിലാകുന്നു ഇല്ലാത്തതു്? ഈശ്വരൻ ഇല്ലെന്നു നിരീശ്വരൻ വാദിക്കുന്നതും ശക്'തികൊണ്ടല്ലെ? ശക്'തിയില്ലെങ്കിൽ നിരീശ്വരന്നു നാവനക്കുവാൻ കഴിയുമോ? ഒരു മതക്കാരും ഈ ഔഷധത്തിന്നു ബ്രഹ്'മമുണ്ടു്, ശിവനുണ്ടു്, വിഷ്ണുവുണ്ടു്, ഹള്ളാ ഉണ്ടു് അതുകൊണ്ടു് ഇതിനു് രോഗത്തെ നീക്കുവാൻ കഴിയും എന്നു പറയുന്നില്ല. ഈ ഔഷധത്തിന്നു ശക്'തിയുണ്ടു് എന്നേ പറയുന്നുള്ളു. ഒരു മതക്കാരും എന്റെ കാലിന്നു ബ്രഹ്'മമുണ്ടു് നടപ്പാൻ കഴിയും. എന്നു പറയുന്നില്ല. എന്റെ കാലിന്നു ശക്'തിയുണ്ടു് നടപ്പാൻ കഴിയും എന്നേ പറയുന്നുള്ളു. ഇങ്ങിനെ പരിശോധിക്കുമ്പോൾ ബ്രഹ്'മാവിഷ്ണുമഹേശ്വരന്മാരിലും ബുദ്ധാദി നാനാമതസ്ഥാപകന്മാരിലും അവരാൽ വഞ്ചിക്കപ്പെടുന്ന ദൈവത്തിലും സർവ്വ ചരാചരങ്ങളിലും വ്യാ പി ച്ചു കൊ ണ്ടി രി ക്കു ന്ന ദൈവം ശക്'തിതന്നെ എന്നു വേദാദി പ്രമാണാപേക്ഷ കൂടാതെ തന്നെ അനായാസേന തെളിയുന്നു. എന്റെ ശക്'തി എന്നു പറയുമ്പോൾ അതു എന്നിൽ അടങ്ങിപ്പോയി, മരുന്നിന്റെ ശക്'തി എന്നു പറയുമ്പോൾ അതു മരുന്നിൽ അടങ്ങിപ്പോയി, ഈശ്വരന്റെ ശക്'തി എന്നു പറയുമ്പോൾ അതു ഈശ്വരനിൽ അടങ്ങിപ്പോയി ഇങ്ങിനെ അതാതു വസ്തുക്കളിൽ ശക്'തി അടങ്ങിപ്പോയി, ശക്'തി വേറിട്ടൊരു പദാൎത്ഥമല്ല. അതുകൊണ്ടു ആ വസ്തുക്കൾക്കാകുന്നു പ്രാധാന്യം. ശക്'തിക്കല്ല എന്നു വാദിക്കുന്നതു ഏതു പോലെ ഇരിക്കുന്നു എങ്കിൽ, കരിമ്പിന്റെവെള്ളം എന്നു പറഞ്ഞതുകൊണ്ടു്വെള്ളം കരിമ്പിൽ അടങ്ങിപ്പോയി എന്നു വാദിക്കുംപോലെ ഇരിക്കുന്നു. വെള്ളം കരിമ്പിൽ അടങ്ങിയതല്ല. വെള്ളം സമുദ്രങ്ങളിലും ഭൂമിയിലും എങ്ങും വ്യാപിച്ചിരിക്കുന്നു.

ബാഹ്യത്തിലിരുന്നു കരുമ്പിനെ നനച്ചു വളൎത്തുവാൻ കാരണമായിരുന്നതും ജലമാകുന്നു. ആ ജലംതന്നെ കരുമ്പിന്റെ ഉള്ളിൽ പ്രവേശിച്ചിരിക്കുന്നതും അതുപ്പോലെ ബാഹ്യത്തിലിരുന്നു സർവ്വചരാചരങ്ങളെ രക്ഷിപ്പാൻ കാരണമായിരിക്കുന്നതും ശക്തിയാകുന്നു. ആ ശക്തിതന്നെ ഉപാധിതാരതമ്യംപോലെ ഉള്ളിൽ പ്രവേശിച്ചിരിക്കുന്നതുകൊണ്ടു അതാതു വസ്തുക്കളുടെ ശക്തിയെന്നും അതാതിൽ അടങ്ങിപ്പോയി എന്നും ലോകത്തിൽ വ്യവഹരിക്കുന്നതാകുന്നു. ശക്തി അതാതു വസ്തുക്കളാൽ പരിമിതവസ്തു അല്ലെന്നും സർവ്വ ചരാചരങ്ങൾക്കും കാരണമായി ഉള്ളും പുറവും ഇരുന്നു ലോകത്തെ നിലനിൎത്തിക്കൊണ്ടിരിക്കുന്ന അഖണ്ഡവസ്തുവാകുന്നു എന്നും അറിയേണ്ടതാകുന്നു. വെള്ളം കരുമ്പിൽ പ്രവേശിച്ചിരിക്കുമ്പോൾ മധുരിച്ചു കാണുന്നതുകൊണ്ടും കാഞ്ഞിരക്കായിൽ പ്രവേശിച്ചിരിക്കുമ്പോൾ കച്ചിരിക്കുന്നതുകൊണ്ടും നാരങ്ങയിൽ പ്രവേശിച്ചിരിക്കുമ്പോൾ പുളിച്ചിരിക്കുന്നതുകൊണ്ടും വെള്ളത്തിനു പല രസം ഉണ്ടെന്നു പറഞ്ഞുകൂടാ. വെള്ളത്തിനു ഒരേ രസംതന്നെ. കരിമ്പു്, കാഞ്ഞിരം മുതലായ ഉപാധിഭേദം കൊണ്ടാകുന്നു വെള്ളത്തിൽ പല രസം ആരോപിക്കപ്പെടുന്നതു്. അപ്പോലെ ശക്തി സൎവ്വത്തിലും ഇരിക്കുന്നതുകൊണ്ടു് അതാതു ഉപാധിഭേദം നിമിത്തം ശക്തിയിലും നാനാത്വം ആരോപിക്കപ്പെടുന്നതാകുന്നു. പരാശക്തി ഒരേ പരിപൂർണ്ണശക്തിതന്നെ.

"ഏകൈവച പരാശക്തിഃ നിർഗ്ഗുണഃ പരമഃ
പുമാൻ"

എന്നു ദേവീഭാഗവതം.

അർത്ഥം:— ഒരേ പരാശക്തിതന്നെ പരബ്രഹ്മം എന്നതു്. സൈവജഗദണ്ഡ മസൃജൽ തസ്യാ ഏവ ബ്രഹ്മാ അജീജനൽ വിഷ്ണുരജീജനൽ രുദ്രോജീജനൽ സർവ്വംശാക്തമജീജനൽ സൈഷാ പരാശക്തിഃ സൈവാത്മാ യദസ്തി സന്മാത്രം യദ്വി ഭാതി ചിന്മാത്രം യൽപ്രിയമാനന്ദംതദേതൽ സർവ്വാകാര എന്ന ബഹ്വചോപനിഷത്തിൽ പറഞ്ഞിരിക്കുന്നു.

അർത്ഥം:— ആ ശക്തിതന്നെ ജഗത്തിനെ സൃഷ്ടിച്ചതു്. ആ ശക്തിയിൽനിന്നു തന്നെ ബ്രഹ്മാവും വിഷ്ണുവും രുദ്രനും ജനിച്ചതു്. സത്തായിട്ടും ചിത്തായിട്ടും പ്രിയമായ ആനന്ദമായിട്ടും വിളങ്ങുന്നതു് ഏതോ അതു് ഈ സാർവ്വാത്മികമായ പരാശക്തിതന്നെ. ആ ശക്തിതന്നെ ആത്മാവ്.

'കോഹ്യേവാന്യാൽകഃ പ്രാണ്യാൽ
യദേഷ ആകാശആനന്ദോനസ്യാൽ'

'ആനന്ദ ആത്മ' എന്ന യജുർവ്വേദീയ തൈത്തിരീയോപ നിഷത്തു്.

അർത്ഥം:— ആകാശത്തിൽ ഈ ആനന്ദം ഇല്ലെങ്കിൽ ആരു ചേഷ്ടിക്കും, ആരു ജീവനം കഴിക്കും? ആനന്ദമാകുന്ന ആത്മാവ്. ശക്തിയെപ്പററി സംക്ഷേപിച്ചുമാത്രം ഇതിൽ പറഞ്ഞതുകൊണ്ടു വല്ല സംശയവും ജനിക്കുന്നുണ്ടെങ്കിൽ മോക്ഷപ്രദീപത്തെ വായിച്ചാൽ ആ സംശയം തീരും. ശക്തിയുടെ തത്വത്തെയും മാഹാത്മ്യത്തെയും ശ്രുതിയുക്ത്യനുഭവപുരസ്സരം അതിൽ വിസ്തരിച്ചു വ്യാഖ്യാനിച്ചിട്ടുണ്ടു്.

—○—

# ശിഷ്യോപദേശം

ഹേ ശിഷ്യാ! എത്രതന്നെ ആപത്തുകൾ വന്നാലും ആനന്ദത്തെ (ദൈവത്തെ) ഭജിച്ചിട്ടും ഇങ്ങിനെ വരുന്നുവല്ലൊ എന്നു കണ്ടിട്ടു ഭക്തിയും അഭ്യാസവും വിടരുത്. എന്തുകൊണ്ടെന്നാൽ ആപത്തു സൂക്ഷ്മത്തിൽ പരമബന്ധുവും ഗുരുവും ആകുന്നു. എങ്ങിനെയെങ്കിൽ ദൈവവിചാരമില്ലാത്ത ഐശ്വര്യമത്തന്മാരോടു ദൈവവിചാരം വേണമെന്നു ശാസ്ത്രപൂർവ്വം വളരെ പറഞ്ഞാലും അവർ അതിനെ ഗണിക്കുന്നില്ല. അങ്ങിനെയുള്ള കൂട്ടർക്കു വല്ല ആപത്തും വരുമ്പോഴേക്കും 'ഈശ്വര! ദൈവമെ!' എന്നു പറഞ്ഞു നിലവിളിക്കുന്നു. ദൈവത്തെ ഭജിക്കയും ചെയ്യുന്നു. അപ്പോൾ അവരെ ദൈവത്തെ സ്മരിപ്പിച്ച ബന്ധുവും സൽഗുരുവും ആപത്തല്ലയോ? സൽഗുരു ആദിയിൽ വളരെ പറഞ്ഞിട്ടും ശാസ്ത്രങ്ങളെ ഉദാഹരിച്ചിട്ടും അവർ അതിനെ ഗണിക്കാതെ അല്ലെ ഇരുന്നതു്? അങ്ങിനെയുള്ളവരെയും ദൈവത്തെ ഭജിപ്പിച്ചതു ആപത്താകുന്നു. സംസാരത്തിൽ ഒരുവൻെറ ഇഷ്ടപ്രകാരം വിഷയസുഖങ്ങൾ സാധിച്ചുംകൊണ്ടിരുന്നാൽ അവൻ ഒരിക്കലും സംസാരത്തിൽനിന്നു പിൻവലിക്കയില്ല. സംസാരത്തിൽ പല ആപത്തുകളും പിടിപെടുമ്പോഴെ ജനങ്ങൾ അതിൽനിന്നു മടങ്ങുന്നുള്ളു. അതുകൊണ്ടു് ആപത്തു് സംസാരത്തിൽനിന്നും പിൻവലിപ്പിച്ചു് ആനന്ദമാർഗ്ഗത്തിലേക്കു് തിരിപ്പാനുള്ള അതിബന്ധുവാകുന്നു. മൂഢന്മാർ ഇവൻ ദൈവത്തെ ഭജിച്ചിട്ടു് എന്താ ഫലം, ആപത്തിനെ തടുക്കുവാൻ കഴിഞ്ഞുവോ? ഇവൻ യോഗിയാണത്രെ,

ഇവന്നു ഈശ്വരപ്രസാദം ഉണ്ടെങ്കിൽ ഇങ്ങിനെ വരുമോ, കപടയോഗി എന്നും മററും പറഞ്ഞു പരിഹസിക്കും. അതുകൊണ്ടു കുണ്ഠിതപ്പെടരുതു്! ആക്കാ ആപത്തു വരാത്തതു്? പാണ്ഡവന്മാർ നളൻ, രാമൻ, ദേവന്മാർ മുതലായവരും കൂടി ആപത്തനുഭവിച്ചിട്ടില്ലയൊ? പാണ്ഡവന്മാരും മററും രാജാക്കന്മാരാകുന്നു, മഹാശക്തന്മാരാകുന്നു, മഹാഭക്തന്മാരായ സത്തുക്കളും ആകുന്നു, ദേവന്മാരുടെ അനുഗ്രഹത്തിന്നു പാത്രവും ആയിരുന്നപോൽ. ആ അവസ്ഥ എവിടെ? കാട്ടിൽ കാടന്മാരെപ്പോലെ കാലത്തെ കഴിച്ചുകൂട്ടിയ അവസ്ഥയും മാതാവിനെ കുലാലകുടിലിൽ താമസിപ്പിച്ചു ഭിക്ഷയെടുത്ത അവസ്ഥയും എവിടെ? നിന്ദ്യകർമ്മരതന്മാരായ പാപികളുടെ ഇടയിൽ കൂടി സംഭവിക്കാത്തതായ കഠിന കഷ്ടാവസ്ഥ ആ വക മഹാത്മാക്കളുടെ ഇടയിൽ സംഭവിച്ചതായി പുരാണാദികളിൽ കാണുന്നു. ഇന്നും പല കഷ്ടാവസ്ഥകൾ മഹാത്മാക്കളുടെ ഇടയിൽ സംഭവിച്ചുകാണുന്നു. അതുകൊണ്ടു് അവർ മഹത്തുക്കളല്ലെന്നു പറഞ്ഞു ദൂഷിക്കുന്നതു് സ്വല്പബുദ്ധികളാകുന്നു. മഹത്തുക്കൾക്കും ആപത്തു നേരിടുന്നപക്ഷം മഹാന്മാൎക്ക മററുള്ള സംസാരികളെക്കാൾ എന്താ ഒരു വിശേഷം എങ്കിൽ, സംസാരികൾ നശ്വരങ്ങളായ വിഷയങ്ങളിൽ ആശവെച്ചു സ്വയംകൃതാനൎത്ഥങ്ങളെ പലതും ഉണ്ടാക്കി ദുഃഖിക്കും, സമ്പത്തുണ്ടാകുമ്പോൾ നിലയില്ലാതെ പലതും കാണിക്കും. പരപീഡനവുംചെയ്യും. കാലവശാൽ ആപത്തുകൾ നേരിടുമ്പോൾ അത്യന്തം ദുഃഖിക്കും. മഹാന്മാരായ ജ്ഞാനികളാവട്ടെ വിഷയങ്ങളിൽ ആശവെച്ചിട്ടു് എന്താ ഫലം? എന്റെ ഭൂമി എന്റെ ഭൂമി എന്നു അഭിമാനിച്ചു അനേക സൈന്യത്തോടും അനേകം അകമ്പടിയോടും അഖില സമ്പൽപുഷ്ടിയോടുംകൂടി

അനവധി ചക്രവർത്തികൾ ഈ ഭൂമിയെ ഭരിച്ചിരിക്കുന്നു. അവരെല്ലാം ഇപ്പോൾ എവിടെപ്പോയി? അവരുടെകൂടെ ഈ ഭൂമിപോയൊ? ഇപ്പോഴും എത്ര ജനം ചാകുന്നു? ആരുടേയും കൂടെ ഒന്നും പോയി കാണുന്നില്ല. അവരുടെ വസ്തുക്കളാണെങ്കിൽ അവരുടെ കൂടെ പോകേണ്ടതല്ലയോ? അവസാനത്തിൽ കൂടെ പോകാത്തതു ഇരിക്കട്ടെ. കഠിന രോഗപീഡയിൽ കിടന്നു ബുദ്ധിമുട്ടുമ്പോൾ ആ പീഡയെ അല്പനേരമെങ്കിലും പുത്രാദിബന്ധുക്കൾ വഹിച്ചു പീഡിതന്നു ആശ്വാസത്തെ കൊടുപ്പാൻ കഴിയുമോ? അതും ഇല്ല. അതും ഇരിക്കട്ടെ ദേഹനാശംവരെ സമ്പത്തോടും പുത്രമിത്രകളത്ര ബന്ധുക്കളോടുംകൂടിയാടി ഇരിക്കാമെന്നുവിചാരിച്ചാൽ അതു സാധിക്കുന്നുണ്ടോ? അതും ഇല്ല. കാലവശാൽ ഓരോന്നു നശിച്ചുപോകുന്നു. അപ്പോൾ ദുഃഖവും നേരിടുന്നു. ഇങ്ങിനെ ആലോചിച്ചു മഹാന്മാർ നശ്വരങ്ങളായ വിഷയങ്ങളിൽ ആശവെച്ചു സംസാരികളെപ്പോലെ സ്വയംകൃതാനത്ഥഗത്തങ്ങളിൽ ചാടി ദുഃഖിക്കുകയില്ല. സമ്പത്തുണ്ടാകുമ്പോൾ ഐശ്വര്യമത്തന്മാരായി ഞെളിഞ്ഞു പലതും കാണിക്കയില്ല. പരപീഡയും ചെയ്കയില്ല. ചെയ്യുന്നതായാൽ പരോപകാരമേ ചെയ്കയുള്ളു ആപത്തു് നേരിടുമ്പോൾ "ഇതിനെപ്പററി വ്യസനിപ്പാൻ എന്താണ്? കാലഗതിയെ ആർക്കു തടുപ്പാൻ കഴിയും. വ്യസനിച്ചതുകൊണ്ടു ആപത്തു് നീങ്ങുമോ? വ്യസനിക്കുന്നതു കേവലം സംസാരികളുടെ ധർമ്മമല്ലയോ? വ്യസനത്തിന്നോ ക്രോധത്തിന്നോ മററുവല്ല മനോവികാരത്തിന്നോ മതിയായ കാരണം നേരിട്ടാലും മനോവികാരം കൂടാതെ ഇരിക്കുന്നതല്ലയൊ മഹാത്മാക്കളുടെ ധർമ്മം? കാററടിക്കുമ്പോൾ മരവും മലയും കുലുങ്ങുന്നു എങ്കിൽ മരത്തിനേക്കാൾ മലക്കു എന്താ വിശേഷം?" എന്നിങ്ങനെ ആലോചിച്ചു പർവ്വതംപോലെ ചലിക്കാതെ

ഇരിക്കുന്നു. സംസാരികളെപ്പോലെ ദുഃഖിക്കയില്ല. കാര്യംനടത്തേണ്ടിവരുമ്പോഴം മഹാത്മാക്കഠംസംസാരികളെപ്പോലെ കാമക്രോധാദികളാൽ കലുഷഹൃദയന്മാരായിത്തീരുകയില്ല. ഒരു വേഷക്കാരൻ വേഷം കെട്ടി കളിക്കുമ്പോഴം കാണികഠംക്കുകൂടി മനോവികാരം ജനിക്കുംവിധം പ്രേമരസത്തെയും ശോകരസത്തെയും രൌദ്രരസത്തെയും മററും പുറപ്പെടുവിക്കുന്നുണ്ട്. എങ്കിലും അപ്പോഴം അതൊന്നും വാസ്തവത്തിൽ അവന്നില്ല. അപ്രകാരംതന്നെ മഹാന്മാക്കും സംസാരനാടകശാലയിൽ കാര്യം നടത്താൻവേണ്ടി കാട്ടിക്കൂട്ടുന്ന പ്രേമരസാദികളിൽ ആന്തരവികാരം നേരിടുകയില്ല എന്നു മാത്രമല്ല കാമുകൻെറ ഹൃദയം കാര്യാദികഠം നടത്തുമ്പോഴം കാമിനിവിഷയത്തിൽ ഓടിക്കൊണ്ടിരിക്കുംപോലെ മഹാന്മാരുടെ ഹൃദയം വ്യവഹാരദശയിലും അത്ഭുതാനന്ദരസത്തിൽ ചെന്നുകൊണ്ടേ ഇരിക്കും. മിതമായി മദ്യപാനം ചെയ്തുകൊണ്ടു ചില സമർത്ഥന്മാർ ലഹരീസുഖോത്സാഹങ്ങളോടുകൂടി പ്രസംഗാദി കാര്യങ്ങളെ നടത്തുന്നതുപോലെ മഹാത്മാക്കഠം പരമാനന്ദലഹരിയോടുകൂടി വേണ്ടുന്നതിനെ നടത്തും. സമാധിയിലുള്ള നിരതിശയാനന്ദമൊ അനിർവ്വചനീയമാകുന്നു. ഇങ്ങിനെ ആലോചിക്കുന്തോറും ജീവന്മുക്തന്മാരായ മഹാന്മാരുടെ അവസ്ഥ അനന്യസാധാരണയാകുന്നു. ഹേ ശിഷ്യ! നീ ആ അവസ്ഥയിൽതന്നെ ഇരിക്കുക. അതുകൊണ്ടു് മീതയ്ക്കുമീതെ ആപത്തു വന്നാലും ലോകം മുഴുവനും നിന്നെ നിന്ദിച്ചാലും നിൻെറ മനസ്സു നിർവ്വാതസ്ഥലദീപംപോലെ നിൽക്കണം. നിസ്തരംഗസമുദ്രംപോലെ നിശ്ചഞ്ചലമായിരിക്കണം. മനസ്സ് കലങ്ങരുതു്. കലങ്ങിയ വെള്ളത്തിൽ സൂര്യബിംബം പ്രതിഫലിക്കയില്ല. അപ്രകാരം കലങ്ങിയ മനസ്സിൽ ആനന്ദജ്യോതിസ്സു്

വിളങ്ങുകയില്ല. എപ്പോഴും മനസ്സ പ്രസന്നമായിരിക്കണം. എന്നാൽ തെളിഞ്ഞവെള്ളത്തിൽ സൂര്യൻ എന്നപോലെ സദാ ആനന്ദം സ്ഫുരിക്കും. നിനക്ക അപ്രിയം ചെയ്യുന്നവരിൽ നിനക്ക നീരസം ജനിക്കാതെ ഇരുന്നാൽ നിൻെറ മനസ്സ നന്നായിട്ടുണ്ടെന്നറിയുക, അവരിൽ നീരസം ജനിക്കുന്നപക്ഷം നിൻെറ മനസ്സ നന്നായിട്ടില്ലെന്ന തീർച്ചപ്പെടുത്തി അതിനെ നന്നാക്കുവാനാകുന്ന യത്നം ചെയ്യേണ്ടത്. അപ്രിയ കർത്താക്കന്മാരിൽ പരിഭവിക്കുകയല്ല വേണ്ടതു്. നാവിന്ന അരുചിയുള്ളപ്പോൾ സവ്യഞ്ജനമായ അന്നവും കൂടി അരുചിയായിരിക്കും. ആ അരുചിരോഗത്തിനെ ചികിത്സിച്ചു മാററുകയാകുന്ന വേണ്ടതു്. പാചകന്മാരുടെ നേരെ കോപിക്കയല്ല വേണ്ടതു്. നീ ആനന്ദപദവിയിൽ ഇരിക്കുന്നുണ്ടെങ്കിൽ ലോകങ്ങൾ നിന്നെ നിന്ദിച്ചാൽ എന്താനിനക്കു ഹാനി? നീ സുഖഭോജനം കഴിച്ചു സന്തോഷിച്ചിരിക്കുമ്പോൾ ''ആഹാരത്തിന്ന ഒന്നുംഇല്ലാതെ പട്ടിണി കിടന്ന വലയുന്നു'' എന്ന മററുള്ളവർ പറഞ്ഞാൽ വിശപ്പു് (ക്ഷുത്തു) വന്ന നിന്നെ ബാധിക്കുമോ? ഇല്ല. വാസ്തവത്തിൽ നീ വകയില്ലാതെ പട്ടിണി കിടന്ന ദുഃഖിക്കുമ്പോൾ നീ മൃഷ്ടാന്നം കഴിച്ചു സുഖിച്ചിരിക്കുന്ന എന്ന മററുള്ളവർ പറഞ്ഞാൽ നിൻെറ വിശപ്പു് മാറുമോ, അതും ഇല്ല. അപ്പോൾ മററുള്ളവരുടെ നിന്ദകൊണ്ടു ഒരു ഹാനിയും ഇല്ല. സ്തുതികൊണ്ടു് ഒരു ലാഭവുംഇല്ല അങ്ങിനെയിരിക്കെ നിന്ദയിലും സ്തുതിയിലും വികാരപ്പെടുന്നതു നിൻെറ മനോദോഷംതന്നെ എന്ന തീർച്ചപ്പെടുത്തി അതിനെ തന്നെപാകുന്ന പിന്നെയും പിന്നെയും നന്നാക്കേണ്ടതു്. അംഗസൌന്ദര്യത്തിന്നുവേണ്ടി ചിലർ നിത്യക്ഷൌരത്തോടുകൂടി രോമങ്ങളെ ഊനിക്കുവാൻ സമ്മതിക്കുന്നില്ല. നീ മനോയോഗ്യത സിദ്ധിപ്പാൻ വേണ്ടി മനസ്സിന്ന നിത്യക്ഷൌരമാചരിക്കേണം.

എന്നാൽ ഏതേതു സമയത്തു രാഗദ്വേഷാദി ദോഷ വിഷവല്ലരികൾ അങ്കുരിക്കുന്നുവോ അപ്പപ്പോൾ ജ്ഞാനശാസ്ത്രംകൊണ്ടു അവയെ ഛേദിക്കേണമെന്നഭിപ്രായം. ഇങ്ങിനെ ദോഷങ്ങളെ പരിഹരിച്ചുകൊണ്ടേ ഇരുന്നാലും അവ തീരെ നശിക്കയില്ല. നശിക്കേണമെങ്കിൽ മനസ്സു ലയിക്കേണം. ലയിക്കേണമെങ്കിൽ അടിക്കടി ആനന്ദത്തോടു ചേരുവാൻ സംഗതി വന്നാലെ മനസ്സ് നിർവ്വാതസ്ഥലദീപം പോലെയും നിസ്തരംഗ സമുദ്രംപോലെയും ഇരിക്കും. മുൻവിവരിച്ച പ്രകാരം ആനന്ദരസാസ്വാദത്തോടു കൂടി വ്യവഹാരദശയേയും കഴിച്ചുകൂട്ടുവാൻ കഴിയും. നെല്ലിക്ക തിന്നിട്ട് വെള്ളം കുടിക്കുമ്പോൾ വെള്ളവും മധുരിക്കുന്നില്ലയോ? മദ്യലഹരി മഗ്നനായവനു് മണ്ണും കല്ലും നിറഞ്ഞ മഹീതലവും മഹിമയേറിയ മഞ്ചം (കിടക്ക) പോലെ ഭവിക്കുന്നില്ലയൊ? അതുകൊണ്ടു ആനന്ദത്തോടു മനസ്സിനെ ചേർത്തുകൊണ്ടേ ഇരിക്കുക. അപ്പോൾ മനസ്സു ആനന്ദത്തിൽ ലയിക്കും. ജലത്തിൽ നിന്നുണ്ടായ പോളകൾ (ബുൽബുദത്തിന്നു) ജലത്തിൽതന്നെ ലയം. അപ്രകാരം ആനന്ദത്തിൽനിന്നുണ്ടായ മനസ്സിന്നു ആനന്ദത്തിൽതന്നെ ലയം. ആ മനോലയംതന്നെ മുക്തി. അതുതന്നെ അദ്വൈതം. അതുതന്നെ രാജയോഗം. അതുതന്നെ ആനന്ദപ്രാപ്തി.

'മനഃകരോതികർമ്മാണി മനോലിംപതിപാതകൈഃ
മനശ്ചഉന്മനീഭൂതാ മുച്യതെ സർവ്വപാതകൈഃ'

എന്നു ബ്രഹ്മജ്ഞാനതന്ത്രം

അർത്ഥം:— മനസ്സാകുന്നു കർമ്മം ചെയ്യുന്നതു്. മനസ്സിന്നാകുന്നു പാപം. മനസ്സു ലയിച്ചാൽ മുക്തിയായി. ആനന്ദപ്രാപ്തിയായി.

1. 'നിരസ്തവിഷയാസംഗം സന്നിരുദ്ധംമനോഹൃദി
യദായാത്യന്മനീഭാവം തദാതൽപരമം പദം'

2. 'താവദേവനിരോദ്ധവ്യം യാവൽഹൃദി
ഗതംക്ഷയം
ഏതജ്ഞാനഞ്ചമോക്ഷശ്ച അതൊന്യോഗ്രന്ഥ
വിസ്തരം:'

എന്നു് ബ്രഹ്മബിന്ദൂപനിഷത്തു്

അത്ഥം:— 1 ഹൃദയത്തിൽ നിർത്തപ്പെട്ട മനസ്സ സംസാര വിഷയങ്ങളിൽ ഓടാതെ എപ്പോഠം ലയിക്കുന്നുവോ അപ്പോഠം അതു ആനന്ദപദമായി.

2. എപ്പോഠം മനസ്സ ആനന്ദത്തിൽ ലയിക്കുന്നുവോ അതുവരെ മാത്രം മനസ്സിനെ തടുത്താൽ മതി. ഈ മനോലയംതന്നെയാകുന്നു ജ്ഞാനവും മോക്ഷവും. മനോനിരോധത്താലുള്ള ലയത്തെ വിട്ടിട്ടുള്ളവഴി ഗ്രന്ഥവിസ്താരംതന്നെ. (വൃഥാ കാലക്ഷേപമാത്രമാകുന്നു) ഈ മനോനിരോധംതന്നെ യോഗം എന്നു യോഗമാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. അതുകൊണ്ടുതന്നെ ജ്ഞാനവും മോക്ഷവും എന്നു ഈ പ്രമാണംകൊണ്ടും സിദ്ധിക്കുന്നു.

സ്വാമിൻ! ഇങ്ങിനെ ചിലർ ചോദിക്കുന്നു. 'നമ്മുടെ പിതാവിൻേറയൊ ഗുരുവിൻേറയൊ മറെറാ ഛായ എടുത്തുവെച്ചു അവരുടെ അഭാവത്തിൽ അതു കണ്ടു സന്തോഷിക്കുകയും വന്ദിക്കയുംചെയ്യുന്നു. അപ്രകാരം ക്ഷേത്രത്തിൽ ദൈവത്തിൻേറ പ്രതിമ വെച്ചു പൂജിക്കുന്നതാകുന്നു. അങ്ങിനെ ചെയ്തിട്ടില്ലെങ്കിൽ സ്വല്പബുദ്ധികാഠക്കും ബാലന്മാക്കും ദൈവം ഉണ്ടെന്നു മനസ്സിലാക്കുന്നതു് എങ്ങിനെയാണു്?

ഗുരു, ഹേ ശിഷ്യ! ക്രിസ്ത്യന്മാരും മൊഹമ്മദീയരും മററും കല്ലിനെ നാട്ടിയിട്ടാണൊ കുട്ടികാക്കും സ്വല്പബുദ്ധികാക്കും ദൈവവിചാരം ഉണ്ടാക്കുന്നതു്. അവരുടെ ഇടയിൽ കല്ലിനെ കഴിച്ചു നാട്ടാത്തതുകൊണ്ടു് ദൈവവിചാരം ഇല്ല. ഭക്തന്മാരും ജ്ഞാനികളും ഇല്ല എന്നു പറയാമോ?

ശിഷ്യൻ:– അവർക്കു് പള്ളികാ ഉണ്ടു്.

ഗുരു:– ശരി. അങ്ങിനെ നമുക്കും വേണമെങ്കിൽ എല്ലാവക്കുംചേന്നു ഭജിപ്പാൻ ഭജനസ്ഥലം ഇരുന്നുകൊള്ളട്ടെ. അതിനെ ക്ഷേത്രമെന്നു പറഞ്ഞുംകൊള്ളട്ടെ. അവിടെ വെച്ചു ദൈവ തത്വത്തെ പ്രസംഗിച്ചു സവ്വക്കും മനസ്സിലാക്കുക. സമദൃഷ്ടിത്വം, ശാന്തി, ദയ, സത്യം മുതലായ ഗുണങ്ങളെ ഉണ്ടാക്കുവാനും രാഗദ്വേഷാദി ദോഷങ്ങളെ അകററുവാനും ഉള്ള ഉപദേശങ്ങളെ ചെയ്യുക, ദൈവവിചാരം ചെയ്യുക ഇത്യാദികളെക്കൊണ്ടു ജ്ഞാനത്തെ ഉണ്ടാക്കുകയാകുന്നു വേണ്ടതു്. അങ്ങിനെ ചെയ്യാതെ പല വിധത്തിലുള്ള പ്രതിമകളെനാട്ടി അസംഖ്യം ദൈവമുണ്ടെന്നും ദൈവം സാപ്പാട്ടുരാമന്മാരെപ്പോലെ പായസാദി നൈവേദ്യംകൊണ്ടും ചില സ്വല്പബുദ്ധികളെപ്പോലെ ചെണ്ട മുതലായ വാദ്യങ്ങാകൊണ്ടും വെടിമരുന്നു പ്രയോഗങ്ങാകൊണ്ടും സന്തോഷിക്കുമെന്നും സ്ഥാനമാനാഭിമാനികളെപ്പോലെ വെൺകൊററക്കുട വെഞ്ചാമരം ആലവട്ടം അകമ്പടി മുതലായവയോടു കൂടി ദൈവത്തെ എഴുന്നള്ളിക്കുന്നതുകൊണ്ടു ദൈവാനുഗ്രഹമുണ്ടാകുമെന്നും കൈക്കൂലികൊണ്ടു ദുർജഡ്ജി എന്നപോലെ ദൈവം നേർച്ചകാകൊണ്ടു് കാര്യം ഗുണപ്പെടുത്തിക്കൊടുക്കുമെന്നും ഈററൻ ഉടുക്കുന്നതുകൊണ്ടും പട്ടിണി കിടക്കുന്നതുകൊണ്ടും പൂണുനൂൽ ധരിക്കുന്നതുകൊണ്ടും തററുടുക്കുന്നതുകൊണ്ടും മററും

ദൈവം പ്രസാദിക്കമെന്നും ബാലന്മാർക്കം സ്വല്പ ബുദ്ധികൾക്കം തെററിദ്ധരിപ്പാൻ സംഗതി വരുന്ന അനേകം ഏർപ്പാടുകളെ ഏർപ്പെടുത്തി ആത്മനാശവും അത്ഥനാശവും ഉണ്ടാക്കുന്ന അജ്ഞാനപാഠങ്ങളെ യാകുന്നു ക്ഷേത്രത്തിൽവെച്ചു പഠിപ്പിക്കുന്നതു്. ഇതു എത്ര കഷ്ടമാകുന്നു? പണ്ടു് ഉടന്തടിച്ചാട്ടം (ഭർത്താവു് മരിച്ചാൽ ഭർത്തൃശവത്തോടുകൂടി ഭാര്യയെ ജീവനോടെ ദഹിപ്പിക്കുക) എന്ന അതിനീച കർമ്മത്തേയും നരബലിയേയും അതിയോഗ്യമെന്നു് കൊണ്ടാടിക്കൊണ്ടു് കർമ്മകാണ്ഡരതന്മാരുടെഅനന്തരവന്മാർ ജ്ഞാനക്കണ്ണിനെ കുത്തിപ്പൊട്ടിക്കുന്നതു കഷ്ടമല്ലെ. എങ്കിലും ആംഗ്ലേയ ചക്രവർത്തിയുടെ നീതിവിശേഷത്താൽ ജ്ഞാനവും പരിഷ്കാരവും വദ്ധിച്ചു വദ്ധിച്ചു വരുന്ന ഇക്കാലത്തു് ജനങ്ങളെ അജ്ഞാനകമ്മങ്ങളിൽ ചാടിച്ചു ജ്ഞാനധനത്തിന്നും ധനത്തിന്നും ക്ഷാമം നേരിടുവിക്കുന്നതു് മഹാ കഷ്ടമാകുന്നു. ഉടന്തടിച്ചാട്ടം നിർത്തിയതുപോലെ അജ്ഞാന കമ്മകാണ്ഡക്കാരണവരുടേയും തൽകാര്യസ്ഥന്മാരുടേയും കൈകാര്യ കർത്തൃത്വം നിർത്തൽ ചെയ്‌വാൻ ആരും പുറപ്പെടാത്തതു ഹിന്തുക്കളുടെ നിർഭാഗ്യംതന്നെ. ഹേ ശിഷ്യ! പിന്നെന്താ പറഞ്ഞതു്. പിതാവിൻെറയും ഗുരുവിൻെറയും മററും ഫോട്ടൊ (ഛായ) എടുത്തുവെച്ചുകൊണ്ടു സന്തോഷിക്കംപോലെയും വന്ദിക്കംപോലെയും ദൈവത്തിൻെറ ഛായ എടുത്തു പൂജിക്കുകയാണെന്നോ ? വിശേഷം പിതാവിനേയും ഗുരുവിനേയും മററും കണ്ടുംകൊണ്ടാകുന്നു ഫോട്ടോ എടുക്കുന്നതു്. ആ ഛായയിൽ അവരുടെ ആകൃതിയും വടിവും ഉണ്ടു്. ദൈവത്തിന്നു ആകൃതിയെ ഇല്ല. പിന്നെങ്ങിനെ ഛായ എടുത്തു? ആർ എടുത്തു? ബിംബപണിക്കാരും മററും കല്ലുകളിലും വല്ലതിലും കൊത്തുന്നതും വരക്കുന്നതുമാണോ ദൈവത്തിൻെറ ഛായ?

ശിഷ്യൻ, അതെ; എന്നു തന്നെ ആചാര്യന്മാരുടേയും മററുള്ളവരുടേയും വിശ്വാസം. അതുകൊണ്ടല്ലയോ അതിനെ പ്രതിഷ്ഠിച്ച് പ്രാണപ്രതിഷ്ഠയും ജീവപ്രതിഷ്ഠയും ചെയ്യുന്നതു്.

ഗുരു—ഹേ ശിഷ്യ! പ്രാണപ്രതിഷ്ഠയും ജീവപ്രതിഷ്ഠയും ചെയ്യുക എന്നുവെച്ചാൽ പ്രാണനേയും ജീവനേയും കൊടുക്കുക എന്നാകുന്നു.

ശിഷ്യൻ, സ്വാമിൻ, എന്നാൽ പിന്നെന്താ വിഗ്രഹം നടക്കാത്തതും സംസാരിക്കാത്തതും നൈവേദ്യത്തെ ഭക്ഷിക്കാതെ ഇരിക്കുന്നതും ?

ഗുരു, എടൊ പ്രാണനേയും ജീവനേയും കൊടുപ്പാൻ കഴിയുമെങ്കിൽ ഒരു ശവത്തിന്നു പ്രാണനേയും ജീവനേയും കൊടുത്തു നടത്താമല്ലോ. എന്നാൽ പ്രതിഷ്ഠാകർത്താക്കന്മാർക്കു് ഒരു ശവത്തിൽ നിന്നു തന്നെ അനേകായിരം ഉറുപ്പിക കിട്ടുമല്ലോ. കല്ലു് കുഴിച്ചിട്ടു പണത്തെയും പൂജ്യതയേയും സമ്പാദിപ്പാൻ നടക്കണമോ? എന്നല്ല പ്രതിഷ്ഠാകർത്താക്കന്മാരുടേയും പ്രാണനേയും ജീവനേയും പോകാതെ എന്നെന്നും പ്രതിഷ്ഠിച്ചുനിർത്തി ചാകാതെ ഇരിക്കാമല്ലോ.

ശിഷ്യൻ, സ്വാമിൻ! സിദ്ധഗുരൊ കർമ്മകാണ്ഡ ദുഷ്ടരാക്ഷസഹന്താവായ ഭവാനു നമസ്കാരം. ജാതിഭേദ കുഷ്ഠവ്യാധിഹന്താവായ ഭവാനു നമസ്കാരം. അജ്ഞാനതിമിര ഭാസ്കരനായ ഭവാനു നമസ്കാരം. ആര്യമത പരിഷ്കാരകനായ അങ്ങേക്കു നമസ്കാരം. ആനന്ദപദവീപ്രകാശകനായ അങ്ങേക്കു നമസ്കാരം. നമസ്കാരം. നമസ്കാരം. ഹേ ശിഷ്യാ! ആനന്ദനിഷ്ഠോ ഭവ. ആനന്ദനിഷ്ഠോ ഭവ, ആനന്ദനിഷ്ഠോ ഭവ.



## ആനന്ദഗീത

1 ആനന്ദശക്തിയെച്ചേർന്നോന്നുശാസ്ത്രവും, ജ്ഞാനവും എന്തിന്നെടോ—ആനന്ദം ജ്ഞാനവും എന്തിന്നെടൊ

2 മിന്നുന്നകുണ്ഡലീശക്തിയെക്കണ്ടോന്നുപൊന്നാശ എന്തിന്നെടൊ—ആനന്ദം പൊന്നാശാ എന്തിന്നെടൊ

3 തൽപരാശക്തിയെ പററിഇരിപ്പോന്നു മൂപ്പാരും കുപ്പയെടോ—ആനന്ദം മൂപ്പാരും കുപ്പയെടൊ.

4 നാദത്തെക്കേട്ടുകെട്ടാത്മാവെക്കാണുവാൻ വേദങ്ങളെന്തിന്നെടൊ—ആനന്ദം വേദങ്ങളെന്തിന്നെടൊ

5 വേദശാസ്ത്രങ്ങളും പഠിക്കണോ കണ്ണിന്നു ആദി–ത്യനെ കാണ്മാൻ —ആനന്ദംആദിത്യനെക്കാണ്മാൻ

6 ശർക്കരമാധുര്യം നാവിന്നു സിദ്ധിപ്പാൻ തക്കശാസ്ത്രംവേണോ—ആനന്ദം തക്കശാസ്ത്രംവേണോ

7 ജ്യോതിസ്സിനെക്കണ്ടു സന്തോഷിച്ചീടുവാൻ—ജ്യോതിശ്ശാസ്ത്രംവേണോ—ആനന്ദം ജ്യോതിശ്ശാസ്ത്രം വേണോ

8 ഹൃത്കമലത്തിലുള്ളാനന്ദെ ചേരുവാൻ ഋക്കെന്നവേദംവേണോ—ആനന്ദം ഋക്കെന്നവേദംവേണോ

9 ആമോദവസ്തുവെച്ചേർന്നുകൊണ്ടീടുവാൻ സാമവേദം വേണോ—ആനന്ദം സാമവേദംവേണോ

10 വേണോ യജുസ്സും അഥർവ്വമാം വേദവും കാണു
വാൻ
ആത്മാവെ ആനന്ദം —കാണുവാൻ ആത്മാവെ

11 സുന്ദരീസംയോഗസൌഖ്യം അറിയുവാൻ
മന്ത്രം ശാസ്ത്രംവേണോ ആനന്ദം മന്ത്രം
ശാസ്ത്രംവേണോ

12 ആത്മസംഗാനന്ദമപ്പോലെയുണ്ടാവാൻ
ആഗമാദ്യങ്ങൾ

വേണോ—ആനന്ദം ആഗമാദ്യങ്ങൾ വേണോ

13 ശോകങ്ങൾക്ക് വേദം മുഴങ്ങുന്നു ആ വേദം
ലോകത്തിൽ

ആരറിയും—ആനന്ദം ലോകത്തിൽ ആരറിയും

14 യോഗമാർഗ്ഗത്തിൽ രമിച്ചുകൊണ്ടീടുവാൻ

യാഗാദി എന്തിന്നെടൊ— ആനന്ദം യാഗാദി
എന്തിന്നെടൊ

15 വിണ്ണിൽതന്നെ നോക്കിക്കൊണ്ടേ ഇരിപ്പോനു

മണ്ണാശ എന്തിന്നെടൊ—ആനന്ദം മണ്ണാശാ
എന്തിന്നെടൊ

16 നിർമ്മലാത്മാവിൽ രമിക്കുവാൻ വേദോക്തം

കർമ്മവും എന്തിന്നെടൊ—ആനന്ദം കർമ്മവും
എന്തിന്നെടൊ

17 കാശിയിൽ സ്വൈരം വസിച്ചുകൊണ്ടീടുവാൻ
കാശിക്കു പോകണോ—ആനന്ദം കാശിക്കു
പോകേണോ

18 കാശി ഇഡാപിംഗളാ നാഡിമദ്ധ്യത്തിൽ
കാശികുന്നുണ്ടല്ലോ – ആനന്ദം കാശികുന്നു
ണ്ടല്ലോ

19 തന്നുള്ളിൽ ആനന്ദംകണ്ടുരമിപ്പോനുതനാംഗി
എന്തിന്നെടൊ—ആനന്ദം തനാംഗി
എന്തിന്നെടൊ

20 നെഞ്ചകത്താനന്ദക്കള്ളു കുടിപ്പോനു
കഞ്ചാവുക്കള്ളെന്തിന്നെടൊ—ആനന്ദം കഞ്ചാ
ക്കള്ളെന്തിന്നെടൊ

21 തന്നകത്തുള്ള വെളിച്ചത്തെക്കാണുവാൻ
സന്യാസമെന്തിന്നെടൊ— ആനന്ദംസന്യാസ
മെന്തിന്നെടൊ

22 നാദാന്തജ്യോതിസ്സിൽച്ചേർന്നു സുഖിക്കുവാൻ
വേദാന്തമെന്തിന്നെടൊ—ആനന്ദം വേദാന്ത
മെന്തിന്നെടൊ

23 ചുടുകാട്ടിൽ ചേരുവാൻ മലഗൃഹാദ്വാരവും
കൊട്ടകാടും എന്തിന്നെടൊ—ആനന്ദം
കൊട്ടകാടും എന്തിന്നെടൊ

24 വനത്തിൽ സസ്യം തിന്നു വാഴുന്ന മാനിന്നു
മനസ്സിദ്ധി വന്നീടുമോ—ആനന്ദം മന
സിദ്ധി വന്നീടുമോ

25 ആനന്ദപൂൎണ്ണനായ്‌വാഴുവാൻ രൂപാദിധ്യാനവും
എന്തിന്നെടൊ ആനന്ദം ധ്യാനവും
എന്തിന്നെടൊ

26 മനസാ സദാത്മാവെ നോക്കുമ്പോഠം മൎത്ത്യന്നു
മനനവും എന്തിന്നെടൊ—ആനന്ദം മനനവും
എന്തിന്നെടൊ

27 ശ്രുവസാ പ്രണവാഗ്രധ്വനിയെശ്രുവിക്കുവാൻ
ശ്രുവണവും എന്തിന്നെടൊ — ആനന്ദം
ശ്രുവണവും എന്തിന്നെടൊ

28 മൂക്കിൻെറ മൂലത്തെ നോക്കി ആനന്ദിപ്പാൻ
വാക്യാൎത്ഥമെന്തിന്നെടൊ — ആനന്ദം വാക്യാ
ൎത്ഥമെന്തിന്നെടൊ

29 കാണാത്ത സൂത്രത്തെ കണ്ടുകൊണ്ടീടുവാൻ
പൂണനൂലെ
ന്തിന്നെടൊ—ആനന്ദം പൂണനൂലെന്തിന്നെടൊ

30 കാണപ്പെട്ടതേതിൽ കോൎത്തുകിടക്കുമോ
പൂണനൂൽ ആയതെല്ലൊ — ആനന്ദം പൂണനൂൽ
ആയതെല്ലൊ.

31 പൊട്ടിച്ചാല്ലൊട്ടാത്തൊരാനൂലറിയാത്തോർ
പൊട്ടന്മാരാകുന്നു — ആനന്ദം പൊട്ടന്മാരാകുന്നു.

32 കോൎത്തുകിടക്കുന്നു ആ നൂലിൽ ലോകങ്ങഠം
സൂത്രെ
മണികഠംപോലെ ആനന്ദം സൂത്രെ മണികഠം
പോലെ

33 അന്തഃസൂത്രമാംഅതിനെ അറിഞ്ഞവൻസന്തതാ
നന്ദിവിപ്രൻ — ആനന്ദം സന്തതാനന്ദി
വിപ്രൻ

34 പുരത്തിന്നൽ പൂണനൂലാക്കി ധരിക്കുവാൻ
ഒരുത്തനും യത്നമുണ്ടോ — ആനന്ദം ഒരുത്തനും
യത്നമുണ്ടോ

35 ചിദ്രൂപനായുള്ള രുദ്രനെസ്സേവിപ്പാൻ
രുദ്രാക്ഷമെന്തി
ന്നെടൊ — ആനന്ദം രുദ്രാക്ഷമെന്തിന്നെടൊ

36 നെറുകക്കുറിയിനെ നോക്കിക്കൊാവാൻ
ഭസ്മക്കുറിയെന്തിന്നായി
ട്ടാണ് — ആനന്ദം കുറിയെന്തിന്നായിട്ടാണ്.

37 മുൽഭസ്മധൂളനാൽ മുക്തിയെങ്കിൽ ശ്വാനൻ
മുൽഭസ്മവാസിയല്ലൊ — ആനന്ദം മുൽഭസ്മ
വാസിയല്ലൊ

38 മുടിമൂലം കണ്ടോന്ന പിന്നിലൊ മുന്നിലൊ
കുടുമയും എന്തിന്നെടൊ — ആനന്ദം കുടുമയും
എന്തിന്നെടൊ

39 കുടുമയറിയാത്തക്കൂട്ടർ കാട്ടുംഗോഷ്ടി കൊടുമ
യാസ്സീരുന്നു — ആനന്ദം കൊടുമയാസ്സീരുന്നു

40 മുന്നിലൊ പിന്നിലൊ കുടുമയെ വെച്ചവർ
ഒന്നും ശിഖികളല്ല — ആനന്ദം ഒന്നും
ശിഖികളല്ല

41 വഹ്നിശിഖാപോലെ ജ്ഞാനശിഖയുള്ളോൻ
ധന്യൻ
കുടുമയുള്ളോൻ — ആനന്ദം ധന്യൻ കുടുമയുള്ളോൻ

42 നടനാധിതന്നിലെ വിസ്മയം കണ്ടോരു ജടകളും
എന്തിന്നെടോ — ആനന്ദം ജടകളും
എന്തിന്നെടോ

43 തലവനെക്കണ്ടു തലമേലിരിപ്പോരു തലതാടി
എന്തി
ന്നെടോ — ആനന്ദം തലതാടി എന്തിന്നെടോ

44 കുലമാദ്ധ്യേകുണ്ഡലീ നടനത്തെക്കണ്ടോരു
തലമൊട്ട
എന്തിന്നെടോ — ആനന്ദം തലമൊട്ട
എന്തിന്നെടോ

45 താൻ തന്റെ തത്വമറിഞ്ഞു സുഖിക്കുവാൻ
മാൻതോലും
എന്തിന്നെടോ — ആനന്ദം മാൻതോലും
എന്തിന്നെടോ

46 പുലിപൂച്ചതന്നിലും സമതത്വം കാണുവാൻ
പുലിത്തോലും എന്തിന്നെടോ — ആനന്ദം
പുലിത്തോലും എന്തിന്നെടോ

47 അശുദ്ധമത്രേശവം അതിന്റെതോൽ എങ്ങിനെ
വിശുദ്ധമായ്‌വന്നീടുന്നു — ആനന്ദം
വിശുദ്ധമായ്‌വന്നീടുന്നു

48 മൃഗങ്ങളെക്കൊല്ലിക്കും പാപികൾ നിശ്ചയം
മൃഗത്തോൽ
ധരിക്കുന്നോർ — ആനന്ദം മൃഗത്തോൽ
ധരിക്കുന്നോർ

49 കാഷായം ദണ്ഡം കമണ്ഡലു കണ്ടെങ്ങാണ്ടാൽ
കാണുമോ
ആത്മാവെ—ആനന്ദം കാണുമോ ആത്മാവെ

50 കാണാതെകണ്ടു ലയിച്ചുകൊണ്ടീടുവാൻ
കാവിവസ്ത്രം
വേണോ—ആനന്ദം കാവിവസ്ത്രംവേണോ

51 കണ്ണുറിമതല്ലാതെ അന്തർലക്ഷ്യനില്ലാൻ
ദണ്ഡമെന്തി
ന്നാണ്—ആനന്ദം ദണ്ഡമെന്തിന്നാണ്

52 കണ്ണുചിമ്പിച്ചിത്തം വിണ്ണിൽ വെച്ചീടാനും
ദണ്ഡമെന്തിന്നാണ്—ആനന്ദം
ദണ്ഡമെന്തിനാണ്

53 ഏകവസ്ത്രം ധരിച്ചീടുന്നതുകൊണ്ടു
ഏകനെക്കാണാമൊ
ആനന്ദം ഏകനെക്കാണാമൊ

54 വസ്ത്രമുടക്കാതെ നിസ്സപംവാഴ്കിലുംനിത്യനെ
ക്കാണാമൊ—ആനന്ദം നിത്യനെക്കാണാമൊ

55 വേഷത്തെക്കണ്ടുഭ്രമിച്ചുകൊണ്ടീടുന്ന ഭോഷനൊ
ഈശനായോൻ—ആനന്ദം ഭോഷനൊ
ഈശനായോൻ

56 നിലയിൽ ഇരിക്കുന്ന പുരുഷശ്രേഷ്ഠന്നു
പലവേഷം
എന്തിന്നെടൊ—ആനന്ദം പലവേഷം
എന്തിന്നെടൊ

57 പൂരിപ്പാൻ കക്ഷിയെകൊള്ളാമെടൊ വേഷാൽ
പൂരണം കാണകില്ല—ആനന്ദം പൂരണം
കാണകില്ല

58 ജ്ഞാനിയായുള്ളോൻെറ വേഷാൽ ഉപകാരം
മാനവക്കേററമുണ്ടു്—ആനന്ദം മാനവർക്കേ
ററമുണ്ടു്

59 ജ്ഞാനമില്ലാത്തോൻെറ വേഷാൽ അനേകം
പേർ ദീനന്മാരായിടുന്നു—ആനന്ദം ദീനന്മാ
രായിടുന്നു

60 ഹോമാഗ്നിയിൽപാപംചുട്ടോനുഹോമിപ്പാൻ
സ്ഥൂലാഗ്നി എന്തിന്നെടൊ—ആനന്ദം
സ്ഥൂലാഗ്നി എന്തിന്നെടൊ

61 പശുവെപ്പതിയോടുചേക്കുവാൻ യാഗത്തിൽ
പശുഹിംസ എന്തിന്നെടൊ— ആനന്ദം പശു
ഹിംസ എന്തിന്നെടൊ

62 നരിനായ്ക്കളെപ്പോലെ ശവത്തിനെ തിന്നുമോ
പരിപൂരണാനന്ദം—ആനന്ദം പരി
പൂരണാനന്ദം

63 എറച്ചിക്കാശപ്പെട്ട യജമാനന്മാരോടു എരക്ക
ന്നുണ്ടോ ദൈവം—ആനന്ദം എരക്കുന്നുണ്ടോ
ദൈവം

64 തന്നെപ്പോൽസർവ്വത്തെ നോക്കുന്ന സത്തുക്കരം
അന്യദ്രോഹംചെയ്യാ—ആനന്ദം അന്യ
ദ്രോഹംചെയ്യാ.

65 ഇല്ലാദയക്കസമംപുണ്യം, പാപവും ഇല്ലല്ലൊ
ഹിംസപോലെ—ആനന്ദം ഇല്ലല്ലൊ ഹിംസ
പോലെ

66 പശ്രുവെയറിയാത്ത പശ്രുഹിംസകൻ യാഗെ
പശ്രുപ്രായൻ പാപിയല്ലൊ—ആനന്ദം പശ്രു
പ്രായൻ പാപിയല്ലൊ

67 മുക്കോണത്തിൽ മനസ്സുന്നവാൻ ബിംബവും
ചക്രവും എന്തിന്നെടൊ—ആനന്ദം ചക്രവും
എന്തിന്നെടൊ

68 ഗാത്രക്ഷേത്രത്തിലെ ദേവനെ പൂജിപ്പാൻ
ക്ഷേത്രങ്ങളെന്തിന്നെടൊ—ആനന്ദം ക്ഷേത്ര
ങ്ങളെന്തിന്നെടൊ

69 ഉൾപൂവിരിക്കമ്പോൾ ഈശനെ പൂജിപ്പാൻ
പുഷ്പങ്ങളെന്തിന്നെടൊ—ആനന്ദം
പുഷ്പങ്ങളെന്തിന്നെടൊ

70 കെട്ടാത്തക്ഷേത്രമിരിക്കമ്പോൾ നാട്ടുകാർ
കെട്ടുന്ന ക്ഷേത്രത്തെ—ആനന്ദം കെട്ടുന്ന
ക്ഷേത്രത്തെ

71 നാട്ടാത്ത ബിംബമിരിക്കമ്പോൾ നാട്ടുകാർ
നാട്ടുന്ന ബിംബത്തെ ആനന്ദം നാട്ടുന്ന
ബിംബത്തെ

72 വെട്ടാത്ത ചക്രമിരിക്കമ്പോൾ പൂജിപ്പാൻ
വെട്ടുന്ന ചക്രത്തെ—ആനന്ദം വെട്ടുന്നചക്രത്തെ

73 കൊട്ടാതെവാദ്യം മുഴങ്ങുന്ന ക്ഷേത്രത്തെ വിട്ടു
ദുഃഖിക്കുന്നു—ആനന്ദം വിട്ടു ദുഃഖിക്കുന്നു

74 ആദ്യന്തമില്ലാത്ത ദീപവും കത്തുന്നു വേദ്യം ആ
ക്ഷേത്രംതന്നെ—ആനന്ദം വേദ്യം ആ ക്ഷേത്രം
തന്നെ

75 ചന്ദ്രസൂര്യാദിയാം ജ്യോതിസ്സമൂഹവും എന്നും
ഉണ്ടാക്ഷേത്രേ—ആനന്ദം എന്നും ഉണ്ടാക്ഷേത്രേ

76 മിന്നൽ ആകാശവും പിന്നെ നക്ഷത്രവും
മിന്നുന്നു ആക്ഷേത്രെ—ആനന്ദം മിന്നുന്നു ആ
ക്ഷേത്രെ

77 ആകാശമഞ്ചും മഴക്കാർ ഇടികളും ആ ക്ഷേത്രെ
ഉണ്ടല്ലൊ—ആനന്ദം ആ ക്ഷേത്രെ ഉണ്ടല്ലൊ

78 താനേമുഴങ്ങുന്ന വേദഘോഷങ്ങളും ഗാനവും
ഉണ്ടല്ലൊ ആനന്ദം ഗാനവും ഉണ്ടല്ലൊ

79 ശംഖവീണാവേണു ഭേരീനിനാദം
പൊൻകമ്പവും
ഉണ്ടല്ലൊ—ആനന്ദം കമ്പവും ഉണ്ടല്ലൊ

80 ദേവഷി സിദ്ധന്മാർ മുക്തന്മാർ സവ്വരുംമേവുന്നു
ആ ക്ഷേത്രെ ആനന്ദം മേവുന്നു ആ ക്ഷേത്രെ

81 ഏകനാമീശൻെറ ആ ക്ഷേത്രേചെന്നാലെ
ഏകാന്ത
സൌഖ്യമുള്ള—ആനന്ദം ഏകാന്തസൌഖ്യമുള്ള

82 ഗോകർണ്ണേ വേദത്തെ കേൾക്കുമ്പോൾ ഭൂലോക
ഗോകർണ്ണം എന്തിന്നെടൊ—ആനന്ദം ഗോകർണ്ണം
എന്തിന്നെടൊ

83 കാലടി സത്തിനെ കണ്ടോൻ മറ്റുള്ള കാലടി
എന്തിന്നെടൊ—ആനന്ദം കാലടി
എന്തിന്നെടൊ

84 മാലടി പെട്ടുരുണ്ടീടുവാനജ്ഞാനി കാലടിക്കോ
ടുന്നു—ആനന്ദം കാലടിക്കോടുന്നു

85 എങ്ങും നിറഞ്ഞ പരാപരത്തെ കാണ്മാൻ
എങ്ങാനും പോകേണമോ—ആനന്ദം എങ്ങാനും
പോകേണമൊ

86 സൂര്യനെക്കാണുവാൻ കാശിക്കു പോകുന്നോർ
ആര്യന്മാരായീടുമോ—ആനന്ദം ആര്യന്മാ
രായീടുമോ

87 നായിനെപ്പോലെ അലയുമൊ മുക്തിക്കായ്
കായക്ഷേത്രം കണ്ടോൻ ആനന്ദം കായ
ക്ഷേത്രം കണ്ടോൻ

88 ഹൃദയത്തിൽ വാഴുന്ന സമവസ്തുവെക്കാണ്മാൻ
ഹിമവാനിൽ പോകേണോ—ആനന്ദം ഹിമ
വാനിൽ പോകേണോ

89 ജ്യോതിഃകമ്പത്തിനെ കായക്ഷേത്രേ കണ്ടാൽ
ചേതഃകമ്പം ഉണ്ടോ—ആനന്ദം ചേതഃ കമ്പം
ഉണ്ടോ

90 ആനന്ദതീർത്ഥത്തിൽ ആണ്ടോന്ന തീർത്ഥത്തിൽ
സ്നാനങ്ങളെന്തിന്നെടൊ-ആനന്ദം സ്നാനങ്ങ
ളെന്തിന്നെടൊ

91 മാനസത്തിൽ ചളിനീങ്ങുവാൻ ഗംഗാദിസ്നാന
ങ്ങളെന്തിന്നെടൊ-ആനന്ദം സ്നാനങ്ങ
ളെന്തിന്നെടൊ

92 തീർത്ഥക്കരെക്കൽ ഇരിക്കുന്നവർ ചിത്തം ചിത്ത
യായ്കാണുന്നു-ആനന്ദം ചിത്തയായ്
കാണുന്നു

93 ഗാത്രത്തിലെച്ചളിനീങ്ങുവാൻ ഗംഗാദി തീർത്ഥ
സ്നാനം കൊള്ളാം-ആനന്ദം തീർത്ഥസ്നാനം
കൊള്ളാം

94 വെള്ളത്തിൽ സർവ്വദാ വാഴും മത്സ്യത്തിന്നു
ഉള്ളവെളിയാമോ-ആനന്ദം ഉള്ളവെളിയാമോ

95 പട്ടിണിയാൽ പല രോഗങ്ങളല്ലാതെ കിട്ടുമോ
സൌഖ്യലേശം-ആനന്ദം കിട്ടുമൊ
സൌഖ്യലേശം

96 കഷ്ടം വ്രതഭ്രാന്തികൊണ്ടഹൊ ദുഃഖത്തിൽ
പെട്ടുരുണ്ടീടുന്നു-ആനന്ദം പെട്ടുരുണ്ടീടുന്നു

97 അന്തർമുഖത്തിൽ ഇരുന്നു സുഖിക്കുവാൻ
എന്തിന്നു കർമ്മങ്ങൾ-ആനന്ദം എന്തിന്നു
കർമ്മങ്ങൾ

98 നിശ്ചയം ജ്ഞാനത്തിൽ ഇല്ലാത്തോൻ ബിംബ
ത്തിൽ അർച്ചന ചെയ്യുന്നോൻ ആനന്ദം
അർച്ചനംചെയ്യുന്നോൻ

99 ബിംബം നൈവേദ്യത്തെ തിന്നുമൊ മിണ്ടുമൊ
വന്മോഹം അത്യത്ഭുതം—ആനന്ദം വന്മോഹം
അത്യത്ഭുതം

100 ഉച്ചിവഴിയിൽ രമിക്കുമ്പോൾ പൂജാദി
ഇച്ഛിക്കയില്ലാരും—ആനന്ദം ഇച്ഛിക്ക
യില്ലാരും

101 ക്ഷീരാന്നമുണ്ണുമ്പോൾ നാറും പഴങ്കഞ്ഞി
ആരാനും കാംക്ഷിക്കുമോ—ആനന്ദം ആരാനും
കാംക്ഷിക്കുമോ

102 കർമ്മഭ്രാന്തന്മാർക്ക് ശാശ്വതാനന്ദവും ജന്മനാ
സിദ്ധിക്കില്ല—ആനന്ദം ജന്മനാസിദ്ധിക്കില്ല

103 ഹംസപദത്തിനെ പ്രാപിപ്പാൻ കൂടെ
സിംഹാസനാദി വേണോ—ആനന്ദം സിംഹാ
സനാദിവേണോ

104 പത്മസഹസ്രാരെ ശക്തിയെക്കാണുവാൻ
പത്മാസനം വേണോ—ആനന്ദം പത്മാസനം
വേണോ

105 സിദ്ധിസ്ഥാനത്തിങ്കൽ മാനസം നിർത്തുവാൻ
സിദ്ധാസനംവേണോ—ആനന്ദം സിദ്ധാ
സനം വേണോ

106 മർമ്മസ്ഥാനത്തിങ്കൽ മാനസംചേർക്കുവാൻ കൂർമ്മാ
സനംവേണോ ആനന്ദം കൂർമ്മാസനംവേണോ

107 സ്വസ്ഥാനത്തിങ്കൽ മനസ്സിനെ വെക്കുവാൻ
സ്വസ്തികം എന്തിന്—ആനന്ദം സ്വസ്തികം
എന്തിന്

108 ആനന്ദത്തിൽസദാ ചിത്തം ഇരിപ്പതു
ആസനമാകുന്നു ആനന്ദം ആസനമാകുന്നു

109 ന്യനം അതില്ലാത്തൊരാസനമൊക്കയും
ഹീനമായുള്ളതെല്ലോ–ആനന്ദം ഹീനമായു
ള്ളതെല്ലോ

110 നാഥനിൽതന്റെ മനസ്സിനെ നിർത്തുവാൻ
നാക്കറുത്തീടേണോ–ആനന്ദം നാക്കറുത്തീ
ടേണോ

111 ആകാശെ ചിത്തം ചരിക്കുന്നതുതന്നെ ആ
ഖേചരീമുദ്രാ–ആനന്ദം ആ ഖേചരീമുദ്രാ

112 ദുഃഖം നൽകീടുന്ന കർമ്മങ്ങളിൽ ചാടിമിക്കതും
ചാകുന്നു–ആനന്ദം മിക്കതും ചാകുന്നു

113 അത്യുഷ്ണവഹ്നിയെ മോഹിച്ചു പാററകൾ
ചത്തെല്ലൊ പോകുന്നു–ആനന്ദം ചത്തെല്ലൊ
പോകുന്നു

114 ചിത്തവിശുദ്ധിക്കൊ മുക്തിക്കൊ
യാഗാദിത്യാഗങ്ങൾ ചെയ്യീടുമൊ–ആനന്ദം
ത്യാഗങ്ങൾ ചെയ്യീടുമോ

115 കൈതവശാസ്ത്രങ്ങൾ കണ്ടിട്ടു കർമ്മങ്ങൾചെയ്തു
കൊണ്ടീടുന്നു–ആനന്ദം ചെയ്തുകൊണ്ടീടുന്നു

116 ഞാനാരെന്നൊന്നു വിചാരിച്ചു കൊള്ളുകിൽ
ജ്ഞാനം ഉദിച്ചീടും–ആനന്ദംജ്ഞാനംഉദിച്ചീടും

117 നാനാകർമ്മങ്ങളിൽ പിന്നെഭ്രമിക്കില്ല ആനന്ദം
ആനന്ദം ആനന്ദം ആനന്ദം ആനന്ദം

118 അജ്ഞാനകർമ്മങ്ങളാം ആദ്യപ്പടവെന്ന
സുജ്ഞാനി
ചൊല്ലുകില്ല—ആനന്ദം സുജ്ഞാനി
ചൊല്ലുകില്ല

119 പാൽകുടിച്ചിടേണമെങ്കിലാദ്യം മദ്യം പാനം
ചെയ്തിടേണോ—ആനന്ദം പാനം ചെയ്തിടേണോ

120 വെള്ളം കുടിക്കേണമെങ്കിലോ മുൻകൂട്ടി
കള്ളകുടിക്കേണോ—ആനന്ദം കള്ളകുടിക്കേണോ

121 അന്നം ഭക്ഷിക്കേണമെങ്കിലാദ്യം വിഷം
തിന്നു ശീലിക്കേണോ
ആനന്ദം വിഷം തിന്നു ശീലിക്കേണോ

122 വിജ്ഞാനമുണ്ടാക്കാൻ ആദ്യം ശീലിക്കേണോ
അജ്ഞാനമാർഗ്ഗങ്ങളെ —ആനന്ദം
അജ്ഞാനമാർഗ്ഗങ്ങളെ

123 കൂരിരുട്ടാദ്യത്തിൽ നോക്കിശ്ശീലിക്കേണോ
സൂര്യപ്രകാശം നോക്കാൻ—
ആനന്ദം സൂര്യപ്രകാശം നോക്കാൻ

124 സത്യം പറയുവാൻ ആദ്യം അസത്യത്തെ
നിത്യവും ശീലിക്കേണോ —
ആനന്ദം നിത്യവും ശീലിക്കേണോ

125 ഇക്കണക്കല്ലയൊ മുക്തിക്കെതിർ ആദ്യം
ദുഃഖകർമ്മാഭ്യാസം—
ആനന്ദം ദുഃഖകർമ്മാഭ്യാസം

126 മുക്തി എന്ന വാക്കിൻറത്ഥം അറിഞ്ഞാലും
ദുഃഖകർമ്മം ചെയ്യാ—
ആനന്ദം ദുഃഖകർമ്മം ചെയ്യാ

127 ലോകത്തെ മിത്ഥ്യയായ് നോക്കുന്ന
വേദാന്തി പോകുമോ ക്ഷേത്രത്തിൽ—
ആനന്ദം പോകുമൊ ക്ഷേത്രത്തിൽ

128 ബ്രഹ്മം ഞാനെന്നറിയുന്നോരു വേദാന്തി
കർമ്മിയായ് ഖേദിക്കുമൊ—
ആനന്ദം കർമ്മിയായ് ഖേദിക്കുമോ

129 വേദാന്തി പൂജാവ്രതാദിയായീടുന്ന ഖേദകർമ്മം
ചെയ്യാ—ആനന്ദം ഖേദകർമ്മം ചെയ്യാ

130 ആനന്ദത്തെപ്പററിയുള്ളൊരറിവിനെ
ജ്ഞാനമെന്നോതുന്നു—
ആനന്ദം ജ്ഞാനമെന്നോതുന്നു

131 ആനന്ദത്തോടുള്ള ചേർച്ചയെ യോഗമായ്
മാനിച്ചുകൊള്ളുന്നു—
ആനന്ദം മാനിച്ചുകൊള്ളുന്നു

132 ദുഃഖത്തിൽനിന്നുള്ള വേർവ്വാടിനെത്തന്നെ
മുക്തിയെന്നോതുന്നു—
ആനന്ദം മുക്തിയെന്നോതുന്നു

133 ദുഃഖത്തെനൽകുന്ന ഹേതുവാൽകർമ്മത്തെ
ആനന്ദം ധിക്കരിച്ചീടുന്നു—

134 നിഷ്കാമകർമ്മവും സൽകാമകർമ്മവും
ഒക്കെയും ദുഃഖങ്ങൾ
ആനന്ദം ഒക്കെയും ദുഃഖങ്ങൾ

135 കായരക്ഷക്കായി വേണ്ടകർമ്മം ചെയ്ക
മായത്തെക്കൂടാതെ—
ആനന്ദം മായത്തെക്കൂടാതെ

136 മായാസമുദ്രത്തെത്താണ്ടുവാൻ കപ്പൽ ഈ
കായമാകുന്ന മൂലം—
ആനന്ദം കായമാകുന്ന മൂലം

137 തത്വമറിയാതെ കോടി കോടിജനം
ചത്തുരുണ്ടീടുന്നു—
ആനന്ദം ചത്തുരുണ്ടീടുന്നു

138 കഷ്ടം ഡംഭാചാര്യകള്ളപ്രമാണങ്ങൾ
കഷ്ടത്തിൽ ചാടിക്കുന്നു—
ആനന്ദം കഷ്ടത്തിൽ ചാടിക്കുന്നു

139 മിണ്ടാതിരിപ്പതു മൌനമെങ്കിൽ ഊമ
മിണ്ടില്ലാ മൌനിയാമൊ—
ആനന്ദം മിണ്ടില്ലാ മൌനിയാമൊ

140 യുക്തമല്ലാമൌനം ജ്ഞാനികൾ, ബാലന്നു
യുക്തമായുള്ളതല്ലൊ—
ആനന്ദം യുക്തമായുള്ളതല്ലൊ

141 മാനസം ആനന്ദേ ലീനമാകിൽ
ബഹുമാനിച്ചമൌനമായി—
ആനന്ദം മാനിച്ചമൌനമായി

142 ജ്ഞാനവും യോഗവും മോക്ഷവും
സൂക്ഷ്മത്തിൽ മാനസമൌനമെല്ലൊ—
ആനന്ദം മാനസമൌനമെല്ലൊ

143 ഹീനകർമ്മങ്ങളാൽ ദുഃഖം പ്രാപിക്കുന്നു
ആനന്ദേ ചേരുന്നില്ലാ—
ആനന്ദം ആനന്ദേ ചേരുന്നില്ല

144 ചിന്താമണിഗ്രഹേ ചെന്നാനന്ദിക്കുവാൻ
എന്തിന്നു കർമ്മങ്ങൾ—
ആനന്ദം എന്തിന്നു കർമ്മങ്ങൾ

145 ദ്വാദശാന്തത്തിൽ രമിപ്പോന്നു മറ്റെന്തു
മോദമീലോകത്തിൽ—
ആനന്ദം മോദമീലോകത്തിൽ

146 രാജയോഗാനന്ദംതന്നിൽ രമിപ്പോന്നു
രാജത്വം എന്തിന്നെടൊ—
ആനന്ദം രാജത്വം എന്തിന്നെടൊ

147 ബിന്ദുവിൽ സൂര്യാദിലോകങ്ങൾ കണ്ടോന്നു
ഇന്ദ്രത്വം എന്തിന്നെടൊ—
ആനന്ദം ഇന്ദ്രത്വം എന്തിന്നെടൊ

148 ശൂന്യപദവിയെച്ചേർന്നോന്നു മറ്റൊരു
മാന്യപദവിയുണ്ടോ—
ആനന്ദം മാന്യപദവിയുണ്ടോ

149 സ്ഥാനം മാനം ജാതിശ്രേഷ്ഠത്വം മോഹിച്ചു
മാനുഷർ ദുഃഖിക്കുന്നു—
ആനന്ദം മാനുഷർ ദുഃഖിക്കുന്നു

150 ജാതിഭേദത്തെ ഗണിക്കുന്നവൻ തന്റെ ജാതി
അറിയാത്തോൻ—
ആനന്ദം ജാതി അറിയാത്തോൻ

151 ഹീനജാതി, ഇവൻ എന്നു വിലക്കുന്നോൻ
ജ്ഞാനഹീനൻതന്നെ—
ആനന്ദം ജ്ഞാനഹീനൻതന്നെ

152 ആനന്ദം എൻജാതി ആനന്ദം എൻപിതാ
ആനന്ദം എൻമാതാ—
ആനന്ദം ആനന്ദം എൻമാതാ

153 ഞാനന്യനല്ലഹോ ഞാനും ആനന്ദം താൻ
ആനന്ദക്കുട്ടിയല്ലെ—
ആനന്ദം ആനന്ദക്കുട്ടിയല്ലെ

154 ആനന്ദം ആ ശക്തി ആ ശക്തി എൻദൈവം
ആ ശക്തി സർവ്വദൈവം—
ആനന്ദം ആ ശക്തി സർവ്വദൈവം

155 ആനന്ദ ശക്തിയിൽ ചേരേണം ചേരേണം
ആനന്ദജാതി നമ്മൾ—
ആനന്ദം ആനന്ദജാതി നമ്മൾ

156 ആനന്ദം ആനന്ദം ആനന്ദം ആനന്ദം
ആനന്ദം എന്നു ചൊൽവൂ—
ആനന്ദം ആനന്ദം എന്നുചൊൽവൂ.



ആനന്ദം ചേരുനീമനമേ—ലോകേ
ആശവെച്ചാൽ ദുഃഖം
വന്നുചേൎന്നിടും —ആനന്ദം ചേരുനീ മനമെ

1 മണ്ണിലും പൊന്നിലും തെല്ലും—പിന്നെ,
പെണ്ണിലും ആശവെക്കാതെ
നീനിത്യം വിണ്ണിൽമാത്രം നോക്കിക്കൊണ്ടാൽ
അഹൊ, എണ്ണിക്കൂടാനാവാത്ത ആനന്ദമാകും
(ആനന്ദം)

2 സിദ്ധിയെ കാംക്ഷിച്ചുകൊണ്ടാൽ
ദുഃഖം സിദ്ധിക്കും ആനന്ദം സിദ്ധിക്കയില്ല-
ശ്രദ്ധിക്കമുക്തിക്കുമാത്രംസദാ,
സദ്ധൎമ്മമായതെന്നോർത്തുകൊള്ളേണം (ആ)

3 ആശാപിടിച്ചുകൊണ്ടല്ലെ—നീയും,
ആഗ്രഹിച്ചീടുന്നു സിദ്ധിക്കവേണ്ടി,
ക്ലേശബീജം ആണ് ആശാ—അതു
ലേശമുണ്ടായാൽ മഹാദുഃഖമുണ്ടാം (ആ)

4 എന്നല്ല രാഗാദിദോഷം—എല്ലാം
വന്നുചേൎന്നിടുമായാശാനിമിത്തം,
നിന്നെ മഹാദുഃഖമാകും-തീവ്ര,
വഹ്നിയിൽ ചാടിച്ചു ചുട്ടെരിച്ചീടും (ആ)

5 വിത്തംപെരുത്തിരുന്നാലും—നിൻെറ,
മിത്രാദിവൎഗ്ഗം അടുത്തിരുന്നാലും,
മൃത്യുവരുമ്പോൾ തടുക്കാൻ- അവർ
ശക്തരാകുന്നില്ല സക്തിവെക്കാതെ (ആ)

6 ലോകങ്ങൾ നിന്നെപ്പീഡിച്ചാൽ—അതിൽ
ശോകിച്ചു, മോഹിച്ചെതൃത്തുകൊള്ളാതെ,
ഏകനെതന്നെ നിനച്ചു-നിത്യം
ഏകാന്തസൌഖ്യത്തെനേടിക്കൊൾ മനമെ (ആ)

7 ബന്ധുക്കൾ നിന്നെ വെടിഞ്ഞാൽ-അതിൽ;
സന്തപിച്ചീടാതെ എള്ളോളംകൂടി,
സന്തോഷിച്ചീടുകപാരം-
അതിബന്ധങ്ങളാകുന്ന ബന്ധുവും മററും (ആ)

8 സന്തോഷം ശ്രേയസ്സപാരം—അഹൊ,
സന്തോഷംതന്നെമഹാനന്ദമോർത്താൽ,
സന്തോഷം വിശ്രാന്തിമൂലം—സദാ
സന്തോഷത്തോടിരി എന്തുവന്നാലും (ആ)

9 മലപോൽ കലങ്ങാതിരിക്ക-നിത്യം
മലപോലെ ആപത്തു വന്നാലുംകൂടി
കലങ്ങാതെ മരണമടുത്താൽ-കൂടി
തെളിഞ്ഞുവസിക്കനീ ചന്ദ്രനെപ്പോലെ (ആ)

10 ആരാ മരണമില്ലാത്തോൻ-മനമേ,
ആരാപത്തില്ലാത്തമർത്ത്യൻ ജഗത്തിൽ
ശ്രീരാമൻ പാണ്ഡുസുതന്മാർ_നളൻ,
പോരാത്തവരാണൊ പെട്ടുപോയില്ലേ (ആ)

11 പൃഥ്വിയെ എത്രപേർ വാണു പണ്ടു,
എത്ര മഹത്തുക്കളുണ്ടായിരുന്നു,
അത്രയും ചത്തുപോയില്ലെ-മനമെ,
ചിത്തെ വികാരത്തിന്നവകാശമെന്തു (ആ)

12 വരട്ടെ ആപത്തോ സമ്പത്തോ അല്ല,
വരട്ടെ ജരാമരണാദിയൊ എല്ലാം,
ഒരിത്തിരി കൂസൽകൂടാതെ-തന്നെ
കരുത്തോടെ കാലം കഴിക്ക നീ മനമെ (ആ)

13 ധീരത്വം ആയത്തുതന്നെ-മനമേ,
ധീരന്മാർ ചെയ്യുന്നും അങ്ങിനെതന്നെ,
പാരിച്ച ദുഃഖസുഖങ്ങൾ-വന്നാൽ
ഭീരുക്കളെല്ലൊ വികാരപ്പെടുന്നോർ (ആ)

14 കൂടാതെ സംസാരി സംഘ-ത്തെല്ലും,
നേടാതെ പാപത്തെ എള്ളോളംകൂടി,
ഓടാതെ കാശിക്കും മററും-കാശി,
നാഡീസുഷുമ്നാഗ്രമെന്നറിഞ്ഞീടു (ആ)

15 കായത്തിൽ ഈശൻ ഇരിക്കെ-ചിലർ
പായുന്നു ദിക്കെല്ലാം ഈശനെത്തേടി,
നീയതുപോലെ ഓടാതെ നിത്യം
ജ്ഞേയനാമീശനെ നിന്നുള്ളിൽ നോക്കു (ആ)

16 ആകാശം കണ്ടുകൊണ്ടീടാൻ-വേണ്ടി
പോകേണൊ കാശ്യാദി ദിക്കിലെങ്ങാനും
ലോകത്തിൽ കാട്ടും പേക്കൂത്തു-കണ്ടു,
ചാകൊല്ല ഓടി നീ നില്ലുനിലക്ക് (ആ)

17 കഷ്ടപ്പെടാതെ നീ മനമേ-ആത്മ,
നിഷ്ഠയിൽത്തന്നെ നീ നിന്നുകൊണ്ടീടിൽ,
കിട്ടും മഹാനന്ദം നിത്യം-പിന്നെ
പെട്ടുപോകില്ല നീ സംസാരകൂപെ (ആ)

18 മാനവർ നിന്നെ സ്തുതിച്ചാൽ-എന്തു
മാനിച്ചാലും എന്താ ലോകങ്ങൾ നിന്നെ
ആനന്ദസ്ഥാനത്തിൽ എത്താൻ അവ,
ഊനങ്ങളാകുകയില്ലില്ല മനമേ (ആ)

19 കീർത്തിയാലെന്താ നിനക്കുധന,
പൂർത്തിയാലെന്താണ് രാജ്യത്താലെന്തു
ആർത്തി നശിക്കേണമെങ്കിൽ-നിത്യം
പാർത്തീടുകാത്മാവെ ആശയടക്കി (ആ)

20 എന്താ കവിത്വത്തെ.ക്കൊണ്ടു മനമെ,
എന്താ പ്രസംഗിച്ചു ലോകം ജയിച്ചാൽ,
സന്താപം തീരേണമെങ്കിൽ മനമേ
ചിന്താ അടക്കി നീ സത്തിൽ ലയിക്കു (ആ)

21 കാട്ടിൽ ഇരുന്നാലും എന്താ മനമെ,
കോർട്ടിലെ ജഡ്ജിയായ് വാണിട്ടും എന്താ,
നാട്ടിൽ രാജാവായിട്ടെന്താ ആത്മ-
വീട്ടിനെക്കാണാഞ്ഞാലൊക്കെയും വ്യർത്ഥം (ആ)

22 നിന്ദിച്ചാലും സ്തുതിച്ചാലും നിന്നെ,
നന്നായി നന്ദിച്ചു കേട്ടുകൊള്ളേണം,
ഒന്നുകൊണ്ടും ചലിക്കാതെ മനമെ
നിന്നുകൊണ്ടീടുനീ നിന്റെ നിലക്ക (ആ)

23 ദീനതാ എന്തിന്നു മനമേ കേൾക്ക,
ആനന്ദക്കട്ടി നീയാകുന്നു നൂനം,
ഹീനസംസാരത്തെത്തള്ള-എന്നാൽ
സാനന്ദം വാണീടാം മനമേ നീ വാ വാ (ആ)

24 അങ്ങോട്ടും ഇങ്ങോട്ടും ഓടി-മനമേ,
മങ്ങിമയങ്ങി വലഞ്ഞുകൊള്ളാതെ,
തിങ്ങുന്നോരാനന്ദം തന്നിൽ സദാ,
മുങ്ങീടാം ചാഞ്ചാതിമനമെ നീ വാ വാ (ആ)

25 പോരുനീ ഓടാതെയെങ്ങും-
വേഗം ചേരുനീ നിന്നുടെ ആനന്ദവീട്ടിൽ,
ആരു നിനക്കെതിരെന്നാൽ-ലോകെ,
പോരും അലഞ്ഞതു മനമേ നീ വാ വാ (ആ)

26 വെളിയിൽപ്പോകാതെ നീ മനമേ-നിത്യം
വെളിയിൽപ്പോ ഒളികണ്ടു കണ്ടുസുഖിക്ക,
കളയാതെ കാലത്തെപ്പാഴായ്-മനമേ,
കളയുക രാഗാദിദോഷത്തെത്തീരേ (ആ)

27 ഓടിക്കും രാഗാദി നിന്നെ-മനമേ,
ചാടിക്കും സംസാര ദുഃഖക്കുപത്തിൽ
കൂടാതെ രാഗാദിയോടു മനമേ,
കൂടിക്കൊൾകാനന്ദത്തോടു നീ മനമേ (ആ)

28 വേണ്ടാത്ത കാര്യത്തിൽ ഓട്ടംപോലെ,
വേണ്ടുന്ന കാര്യത്തിൽ ഓടിക്കൊണ്ടീടിൽ
താണ്ടാം ഇസ്സംസാരക്കടലേ വേഗം,
ആണ്ടീടാം ആനന്ദക്കടലിന്റെ മദ്ധ്യേ (ആ)

29 പുഷ്പം മർദ്ദിക്കേണം എങ്കിൽ-മനമേ,
അല്പം പ്രയാസം ഇക്കണ്ണുനക്കേണം,
തൽപ്പരാത്തം ഗ്രഹിപ്പാൻ
നിനക്കല്പം അനങ്ങുകക്കൂടി വേണ്ടല്ലൊ (ആ)

30 ജലഗന്ധപുഷ്പാദിവേണ്ടാ-മററു,
ഫലമൂല നൈവേദ്യ സംഭാരംവേണ്ടാ,
ജലസ്നാനം പട്ടിണിവേണ്ടാ_ലക്ഷ്യ
ചലിക്കാതിരുന്നീടിൽ പൂജയായ്മനമേ (ആ)

31 മൂലബന്ധാദിയും വേണ്ടാ_മനമേ
കാലഭേദം പ്രാണരോധവും വേണ്ടാ,
ലോലസ്വഭാവത്തെ വിട്ട ലക്ഷ്യ.
നീ ലയിച്ചാൽയോഗം ജ്ഞാനവും ആയി (ആ)

32 നടന്നിട്ടൊ നിന്നിട്ടൊ അല്ല_മനമേ,
കിടന്നിട്ടൊ സുഖമായിരുന്നുകൊണ്ടിട്ടൊ,
നടുനാഡീ തന്നിലെ ലക്ഷ്യം_തന്നിൽ
ഇടവിട്ടീടാതെ ഇരിക്കെന്റെ മനമേ (ആ)

33 അറിയാതെ അലയുന്ന ലോകംവഴി,
അറിഞ്ഞിട്ടും നീ അലഞ്ഞീടുന്നതായാൽ
അതിമൂഢക്കൂട്ടത്തെക്കാളും നീയും
അധികം മുട്ടാളംതന്നെ മനമേ നീ അറിക (ആ)

34 സന്യാസിവേഷത്തെക്കെട്ടി നീയും
അന്യരെത്തോൽപ്പിച്ചു കൊള്ളാതെ മനമേ,
അന്യായമായതു കാണും ദൈവം
ഒന്നുണ്ടെന്നോൎക്കവെൻ കണ്ണുകെട്ടാമോ (ആ)

35 ലോകത്തെത്തോൽപ്പിക്കാൻ എന്താ വിഷമം,
ആകവെ ദേഹത്തിൽ ഭസ്മത്തെപൂശി,
ഊമയെപ്പോലെ ഇരുന്നാൽ മഹാ
കേമനാം മൌനിയെന്നോതീടും നാട്ടിൽ (ആ)

36 വീരാസനത്തിലൊ മറ്റൊ ദൃഢം,
നേരെ ഇരുന്നിട്ടു കണ്ണടച്ചാലും,
ധീരൻ മഹായോഗിയെന്നും ജനം
പാരിച്ച മോദേന പൂജിച്ചുകൊള്ളും (ആ)

37 വഹ്നിയെമുന്നിൽ വളർത്തി-മനമേ,
ചെന്നതിൻ ചാരത്തിരുന്നുകൊണ്ടാലും,
ധന്യൻ മഹാജ്ഞാനി എന്നും ചൊല്ലി,
വന്ദിക്കും പാലും പഴങ്ങളും നൽകും (ആ)

38 ഓരോരോ ബിംബത്തെ നാട്ടി-മനമേ,
ആരാധിച്ചീടിലും നീന്നേ ജനങ്ങൾ
ആചാര്യൻ ജ്ഞാനിയെന്നോത്തും നിന്നെ,
ആദരിച്ചീടും പണത്തെയും നൽകും (ആ)

39 ക്ഷുത്തടക്കീടുവാൻ ദ്രവ്യം തന്റെ,
ഹസ്തത്തിലുള്ളപ്പോഴെന്തിന്നുവേണ്ടി,
വിത്തമാർജ്ജിക്കുവാൻ വേഷംകെട്ടി
മർത്ത്യരെത്തോല്പിച്ചു കൊള്ളുന്നു കഷ്ടം (ആ)

40 ഇല്ലെങ്കിൽ ദ്രവ്യം കരത്തിൽ നന്നായ്,
വല്ലതും വേലയെ ചെയ്തും ഭുജിക്കാം,
പൊല്ലാത്ത കർമ്മങ്ങളെ ചെയ്യവേണോ,
എല്ലാം കണ്ടീടാനൊരുത്തനുണ്ടല്ലൊ (ആ)

41 കൊള്ളയിട്ടാർജ്ജിച്ച ദ്രവ്യം-തന്റെ
തൊള്ളാ പൊളിക്കുമ്പോൾ കൂടെ വരില്ല,
കള്ളപ്രവൃത്തിയെന്തിന്നു പിന്നെ
തള്ളേണം ആശാപിശാചിനെ മർത്ത്യൻ (ആ)

42 അന്യന്റെ സ്വത്തിന്മേൽ അല്പം ആശ,
വന്നാലതു കട്ട കുററമായ്ത്തീന്നു,
എന്നല്ലേ യോഗശാസ്ത്രത്തിൽ മഹാ,
ധന്യന്മാർ ചൊന്നതും ആരറിയുന്നു (ആ)

43 പ്രാണികൾ ദുഃഖംകൊടുത്താൽ അതും
പ്രാണിഹിംസായെന്നു ചൊല്ലുന്നു സത്യം,
പ്രാണിയെക്കൊന്നുകൊണ്ടിട്ടും കൂടി
കാണിപോലും ഭയപ്പെട്ടിടുന്നില്ല (ആ)

44 അത്ഥം കിട്ടും കാര്യം എന്നു കണ്ടാൽ,
കത്തിയെടുത്തു കഴുത്തറത്തീടും
അത്ഥവാനും പഠിച്ചോനും മററു
മത്ത്യന്മാർ ചെയ്യുതിൽ എന്തൊരാശ്ചര്യം (ആ)

45 എല്ലാം ഇരിക്കട്ടെ മനമേ സത്യം,
ചൊല്ലിയാൽ ശണ്ഠകൾ വന്നീടും കൂട്ടർ,
ചെല്ല സുഷുമ്നാവഴികൾ നീയ്യും,
നില്ലെടാ നിന്നുടെ ആനന്ദവീട്ടിൽ (ആ)

46 പരിപൂർണ്ണാനന്ദമൊ മീതെ മനമേ,
പരിതാപം നൽകുന്ന വിഷയമോ മീതെ,
ഒരുനേരം ആലോചിക്കൊരുനാളും
എന്നാൽ പരിതപിച്ചീടില്ല വിഷയകൂപത്തിൽ
(ആ)

47 ബഹുമാനം ആഗ്രഹിക്കാതെ-മനമേ.
അഹങ്കാരം വന്നീടും ബഹുമാനിക്കുമ്പോഴും,
അപമാനിച്ചാൽ കോപിക്കാതെ മനമേ,
അമൃതത്തിനുതുല്യം നിനക്കപമാനം (ആ)

48 വിശ്വത്തെ വിശ്വസിക്കാതെ-മനമേ,
വിശ്വസിച്ചീടു നീ വിശ്വസൂത്രത്തെ,
നിശ്ശേഷദുഃഖം നശിക്കും-എന്നാൽ
നിശ്രേയസം അതു ശാശ്വതാനന്ദം (ആ)

49 സിദ്ധാശ്രമം അതുതന്നെ മനമേ,
സിദ്ധന്മാർ വാഴുന്നമൂലം അതിങ്കൽ,
സിദ്ധാസനം എന്നപേരും-വന്നു,
സിദ്ധിക്കും മുക്തിക്കും മൂലമതല്ലൊ (ആ)

50 ആശ്രമം നിന്റെ അതല്ലൊ-മനമേ,
ആശ്രയിച്ചീടുനീ ആയാശ്രമത്തെ,
ശാശ്വതാനന്ദം അതാണ്-മനമെ
ആശ്വാസസ്ഥാനം മററില്ലില്ലമനമേ (ആ)

51 പുളക്കുന്നു സമ്പത്തുകൊണ്ടു-ചിലർ,
തെളിക്കുന്നില്ലാ ചിത്തം വേണ്ടമാർഗ്ഗത്തിൽ,
വെളിച്ചത്തെക്കണ്ടുനീ-മനമേ നിത്യം,
കുളിച്ചുകുളിച്ചു നീ മേല്ക്കുമേൽ പോപോ (ആ)

52 മൂക്കിന്റെമൂലത്തെനോക്കു എന്നാൽ,
ഊക്കൻയമനെയും വെന്നുകൊണ്ടീടാം,
തീക്കണ്ണിൽ ആശ്ചര്യം-കാണാം-അപ്പോൾ,
വാഴ്കും ആനന്ദത്തിൽ മുങ്ങിക്കളിക്കാം (ആ)

53 മണിനാദം കേൾക്കെടൊ മനമെ-നിത്യം,
അണുവോളം തെററാതെ ഉററുററുകേൾക്കു,
പ്രണവാഗ്രമായതുനിന്നെ-ക്ഷണം
പ്രണയിച്ചീടും നിന്റെ ആനന്ദവീട്ടിൽ (ആ)

54 അനുഭവമല്ലെ നിനക്കു—അതു
പുനരെന്തിന്നായി നീ കവിതകെട്ടുന്നു,
മനുജർക്കുപകാരമാവാൻവേണ്ടി,
ഇനിയും ചാടിക്കയൊ ആ ശക്തിതന്നെ (ആ)



ഹേ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ദൂഷകന്മാരെ!

നിങ്ങളുടെ ഭഗവൽ ഗീതാദി പ്രമാണങ്ങളിലും അവതാരാചാര്യാദികളിലും ഉള്ള പല ദോഷങ്ങളും ഹിന്തുക്കളെ കെടുക്കുന്നു. ആ ദോഷങ്ങളെ നമ്മുടെആനന്ദവിമാനത്തിൽ എടുത്തുആക്ഷേപിച്ചതിനെ പരിഹരിച്ചുകൊണ്ടു ഒരു സമാധാനം എഴുതുവാൻ നിങ്ങൾക്കു ഇതുവരെ കഴിഞ്ഞിട്ടില്ല, കഴികയുമില്ല. എങ്കിലും നിങ്ങളിൽ ചിലർ നമ്മുടെ സിദ്ധാശ്രമത്തിൽ വന്നതായിട്ടും നമ്മോട് പല ചോദ്യങ്ങൾ ചെയ്തതായിട്ടും അവയ്ക്ക് ചിലതിന്നു നാം അസംബന്ധമായി ഉത്തരം പറഞ്ഞതായിട്ടും ചിലതിന്നു ഉത്തരമില്ലാതെ നാം ശരിയാണെന്നു സമ്മതിച്ച് മിണ്ടാതെ ഇരുന്നതായിട്ടും മററും പല വിധം മൊരം കളവു എഴുതി വിടുന്നതിന്നോ നമ്മെ പററി തെറി [അസഭ്യം]എഴുതി വിടുന്നതിന്നോ പറയുന്നതിന്നോ കുറവില്ലതാനും. ഇങ്ങിനെ ചെയ്യുന്നതൊന്നും എന്റെ ആക്ഷേപത്തിന്നുള്ള സമാധാനമായി എന്ന് ആരും കരുതുകയില്ല. ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം കാണിച്ചാൽ മതിയോ? ഇനി നിങ്ങൾ 'ബ്രഹ്മാനന്ദസ്വാമിശിവയോഗിയെ ജയിച്ചു ഞങ്ങൾ കണ്ടു' എന്നു അനേകം പേരെക്കൊണ്ടു സാക്ഷി പറയിച്ചാലും അതെല്ലാം നിങ്ങളുടെ കാപട്യത്തേയും അസൂയയേയും അന്ധവിശ്വാസത്തേയും അഭിമാനത്തേയും തെളിയിക്കുന്ന റിക്കാർഡായിട്ടും നമ്മേയും നമ്മുടെ സിദ്ധഗ്രന്ഥങ്ങളേയും ജനങ്ങളുടെ ഇടയിൽ തെററിദ്ധരിപ്പിക്കുവാനുള്ള കള്ളപ്പണിയായിട്ടും മാത്രമേ നമ്മുടെ സിദ്ധഗ്രന്ഥവായനക്കാരായ സാരഗ്രാഹികൾ തീർച്ചപ്പെടുത്തുകയുള്ളു. തീർച്ചപ്പെടുത്തിയിട്ടും ഉള്ളു. അതുകൊണ്ടല്ലയോ നമ്മെ നോക്കി കൊഞ്ഞനം കാണിക്കുന്ന നിങ്ങളെപ്പററി ചില സാരഗ്രാഹികൾ

''മക്ടെത്താൻ വൈരമൊന്നു കല്ലുലാക്കി
മണക്കുന്നു.
ചിക്കനെത്താൻ കടിക്കുന്നു നക്കിനോക്കുന്നു
കൊള്ളുകില്ലെന്നവൻ ദൂരെത്തള്ളീടുന്ന
മണിതന്റെ
ഉള്ളുകാണാതുടക്കാഞ്ഞതെത്രയും ഭാഗ്യം''

എന്നും മററും പറഞ്ഞതു; ആനന്ദസോപാന വിമാനങ്ങളെ നോക്കുവിൻ; നോക്കുവിൻ നമ്മുടെ സിദ്ധഗ്രന്ഥസിദ്ധി വിശേഷം.

'സത്യഗുരു പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗീശ്വര ഭഗവൽ പാദാരവിന്ദാഭ്യം നമഃ
അഹിംസാ പരമോ ധർമ്മഃ'

ആലത്തൂർ പരിശുദ്ധ സിദ്ധാശ്രമനിവാസിയും രാജയോഗാനന്ദമതോദ്ധാരകനും ആയ ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി തിരുമനസ്സിലെ 65-ാമത്തെ ഉത്രാടം തിരുനാൾ മംഗളം.

കർമ്മക്കാടെല്ലാം സ്വമതി പരശുവിയാൽ
വെട്ടിനഷ്ടം വരുത്തി
ശർമ്മവ്യാപാരം ജനതയിലണക്കുന്ന
യോഗംപരത്തി
ധർമ്മശ്രേഷ്ഠത്വം തടവിനൊരഹിംസാസ്ഥ
നാട്ടിൽ കലർത്തി
ബ്രഹ്മാനന്ദശ്രീ ഗുരു ഭുവി ജയിക്കുന്നു
ചില്ലീനചിത്തൻ 1
ഇന്നല്ലോ സുജനങ്ങൾ തന്റെ സുദിനം
മാലോകരേ! സ്വാമിതാ

നിന്നല്ലോരുഡുവിങ്കലാണധരണിത്തട്ടിനു
പൊട്ടായതും
എന്നല്ലങ്ങവിടെയ്ക്കു
നൽ തിരുവയസ്സൻപത്തിയെട്ടോടെ
രേഴിന്നല്ലോ തികയുന്നതാക്കു
മുലകത്തിനിന്നാണൊരോണോത്സവം 2
ധാരാളം പേരിരിപ്പുണ്ടുലകിൽ
വയർപ്പിഴപ്പിന്നു സന്യാസിവേഷക്കാരായ്
പ്രായേണതല്ലൂജനമതഖിലവും ചെയ്തുപോരുന്നുമുണ്ടും
ഹാ! രാജദ്രാജയോഗ പ്രചുരമഹിമ വർണ്ണിച്ചിടാ
തൊക്കയാൽ
പാരാവാരത്തിൽ മുക്കുന്നുലകവർ;
ശിവയോഗീശ്വരൻതന്നെ യോഗ്യൻ 3
മുക്തിക്കേതൊരു നോൻമ്പു നോല്ക്കുകയതോ
യാഗം കഴിക്കുന്നതോ
ഭക്ത്യാവിഗ്രഹപൂജചെയ്തിടുവതോ,
എന്നോർത്തു മന്ദിക്കവെ
യുക്ത്യാ നേർവഴികാട്ടമീഗ്ഗുരുവരൻ താൻ
വിദ്വദഗ്രേസരൻ 4
ഈ ലോകം പരിതാപവഹ്നി പിടിപെട്ടാകെ
ദ്ദഹിക്കുന്ന
തോർത്താലോലാർദ്രമനസ്സു, നിഗ്ഗുരു സദാ
ഭൂധ്യാന നിഷ്ഠാപരൻ
മാലൊട്ടും വിധമുള്ള യുക്തിവചനം വർഷിച്ചുഹർഷം
തരുന്നാലോചിക്ക കുലാലുമൌലിയിതു
പോലാരുള്ള പാരുള്ളതിൽ? 5
ഏവൻ ജാതിമതാദിഭേദമതിഹന്താവാം മഹാ
ജ്ഞാനിയോ
ഏവൻ യോഗസുഖത്തിനെപ്പലയനും നൽകും
മഹാ യോഗിയോ

ഏവൻ പക്ഷിമൃഗാദിഹിംസയെ
നിറുത്തിക്കുന്ന വാരിഷ്ഠരോ
ആ വമ്പൻ ശിവയോഗി രാജനിനിയും
നൂറാണ്ടു വാണീടേണം 6
ഏവൻ തന്നെ ജയിച്ചുവെന്നു കളവായ്
ചൊല്ലുന്നുവോ കർമ്മർ
ഏവൻ കർമ്മകർമ്മകാണ്ഡകരിഹന്താവാം
മഹാ സിംഹമൊ
ഏവൻ ഹിന്ദുമതം മഥിച്ചതിലെഴും
യോഗം വെളിക്കാക്കിയോ
ആ വമ്പൻ ശിവയോഗി രാജനിനിയും
നൂറാണ്ടു വാണീടേണം 7
ഏവൻ തന്നുടെ ബോധവഹ്നിയിലുഹോ
ഗീതപ്രമാണത്തിലും
ഹാ വേദാദിയിലും കലന്നമരുവും
കള്ളപ്രമാസഞ്ചയം
ദാവാഗ്നെരുവനമെന്നമാതിരി
യെരിഞ്ഞിട്ടിന്നു നീറുന്നുവോ
ആ വമ്പൻ ശിവയോഗി രാജനിനിയും
നൂറാണ്ടു വാണീടേണം 8
ദുഷ്കർമ്മക്കോട്ട പൊട്ടിച്ചിതറിയരീബലം
പാഞ്ഞു സാത്വികലെത്താൻ
തക്കത്തിൽ ജ്ഞാനബോമ്പിട്ടുയരുമൊരു
മഹായുക്തിയുക്തം വിമാനം
അക്കൻപോലു ജ്വലിക്കും വിധമിഹ
വിരചിച്ചോരു യോഗീശനാര്യൻ
ശക്തൻ സിദ്ധാശ്രമത്തിൽ സുഖമൊടനുദിനം
വാഴണം ദീർഘകാലം 9

—o—

ദയാവാത്സല്യാദി ഗുണങ്ങളാൽ ലോകയോഗക്ഷേമത്തിന്നുവേണ്ടി ആലത്തൂർ പരിപാവന സിദ്ധാശ്രമത്തിൽ ഇരുന്നരുളുന്ന സിദ്ധഗുരോ! ഹേ ബ്രഹ്മാനന്ദസ്വാമിൻ! ശർമ്മസ്ഥാനത്തിന്നു വഴി കാണിച്ചുകൊടുക്കുന്ന ധർമ്മസ്വരൂപനാണ് ഞാൻ എന്നു പറഞ്ഞു വിശ്വസിപ്പിച്ച് ഹിന്ദുക്കളുടെ ശിരസ്സ് കടിച്ചുടച്ചു തിന്നുന്ന കർമ്മകാണ്ഡബ്രഹ്മരാക്ഷസന്റെ കപടതയെ കണ്ടുപിടിച്ചു തൽക്കണ്ഠത്തെ ജ്ഞാനഖഡ്ഗംകൊണ്ടു ഖണ്ഡിച്ചതു് അങ്ങുന്നല്ലയോ? ഇങ്ങിനെ ചെയ്യുനിമിത്തം എത്രപേർ വ്രതപട്ടിണിയാലും തീർത്ഥാടനത്തിനാലും വിഗ്രഹാരാധനാദി കർമ്മങ്ങളാലുമുള്ള കായക്ലേശ ദ്രവ്യനാശകഷ്ടങ്ങളെ വിട്ടു സുഖ ഭോജന സന്തുഷ്ടന്മാരായി കാലം കഴിക്കുന്നു? രാവണരാക്ഷസാദികളെ വധിച്ച രാമാദ്യവതാരങ്ങൾക്കുകൂടി ഇങ്ങിനെ ചെയ്യുവാൻ കഴിഞ്ഞില്ലല്ലോ ഈ സ്ഥിതിക്ക് ഹേ കർമ്മകാണ്ഡ ദുഷ്ട രാക്ഷസ ഹന്താവേ! എന്ന സംബോധനക്ക് അർഹനായ മഹാത്മാവു് അങ്ങുന്നല്ലാതെ ആർ! 2 ഹേ പരമകാരുണിക! ആടു് കോഴി മുതലായ അനാഥപ്രാണികളെ അറുക്കുന്ന സങ്കടം കണ്ടു സഹിക്കാതെ കണ്ണുനീർ വാർത്തുംകൊണ്ടു ഹിംസാദോഷത്തെപ്പററി അങ്ങുന്നു വിസ്തരിച്ചതിനെ കണ്ടു എത്രപേർ ഇക്കാലത്തിൽ ഹിംസയെ നിറുത്തിയിരിക്കുന്നു. ഭദ്രകർമ്മമാണെന്നു വിചാരിച്ചു ഭദ്രകാളീക്ഷേത്രത്തിൽവെച്ചു അനേക കാലമായി നടത്തിവരുന്ന 'കുരുതി' കർമ്മത്തെക്കൂടി ചില സാരഗ്രാഹികൾ നിറുത്തിയിരിക്കുന്നു. തിരുവനന്തപുരത്തു് 'ആററുകാൽ' എന്ന സ്ഥലത്തിലെ ഭദ്രകാളീക്ഷേത്രത്തിലും ആററുങ്ങൽ തോട്ടവാരത്ത് ഇടയാവണത്തു് ഭഗവതീക്ഷേത്രത്തിലും അനവധി ആടുകോഴികളെ അറുത്തുനടത്തിവരുന്ന 'കുരുതി'കർമ്മത്തെ നിറുത്തി

തദ്ദേശവാസികൾ. ഇങ്ങിനെയുള്ള പുണ്യസമ്പാദനത്തിന്നു സംഗതി വരുത്തിയതു് അഹിംസാ ധർമ്മതൽപരനായ നിന്തിരുവടിയുടെ മോക്ഷപ്രദീപാദികളിൽനിന്നു സിദ്ധിച്ച ജ്ഞാനവിശേഷമാണെന്നു പത്രങ്ങളിൽ പ്രസിദ്ധം ചെയ്തിരിക്കുന്നു. ഇങ്ങിനെയുള്ള ഓരോ ഹിംസാനിവൃത്തികളെ ആലോചിച്ചാൽ, ഹേ അഹിംസാധർമ്മപരിപാലക! ഹേ ദയാസിന്ധോ! എന്ന സംബോധനകൾക്കു അർഹനായ ദയാനിധി അങ്ങുന്നല്ലാതെ ആർ! 3 ഹേ യോഗീശ്വരാ! അങ്ങുന്നു് കർമ്മകാണ്ഡ മേഘപടലത്തെ യുക്തി മരുത്തിനാൽ അടിച്ചുനീക്കി രാജയോഗചന്ദ്രനെ പ്രകാശിപ്പിക്കയാൽ ഇക്കാലത്തു് ബഹുപേർ ആനന്ദികളായി തീർന്നിരിക്കുന്നു. കേരളത്തിൽ അവിടവിടെ ''ആനന്ദചന്ദ്രോദയാ''ദിയോഗശാലകളേയും ആനന്ദസമാജത്തെയും ഏർപ്പെടുത്തി ആനന്ദമതക്കാരായി കൃതകൃത്യന്മാരായിരിക്കുന്നു. വടക്കെ ഇന്ത്യയിലാണ് കാശി മുതലായ പുണ്യസ്ഥലങ്ങളും ജ്ഞാനികളും എന്ന ഭ്രമം വിട്ടു രാജയോഗത്താൽ ആത്മകാശിയിൽ ആനന്ദിച്ചുംകൊണ്ടു അവർ നിന്തിരുവടിക്കയച്ച ലേഖനങ്ങളടങ്ങിയ 'ആനന്ദസോപാന'ത്തെ വായിച്ചാൽ ഇതു കലിയുഗമല്ല, ഇതു ആനന്ദയുഗമാണ് എന്നു ഏതു സാരഗ്രാഹികൾക്കും സമ്മതിക്കേണ്ടിവരും. ഇങ്ങിനെ മനുഷ്യർക്കും അനാഥപ്രാണികൾക്കുംകൂടി സങ്കട നിവൃത്തിയെ ചെയ്യിപ്പിക്കുവാൻ ഇതേവരെ ഒരുകൃതികൾക്കും കഴിയായ്കയാൽ, ഹിന്ദുമത വേദശാസ്ത്രാദികളേക്കാൾ തിരുമേനിയുടെ 'ആനന്ദകൃതികൾ' അധികശക്തിമത്തുകളാണെന്നുള്ളതു അനുഭവമായിരിക്കുന്നു. അവതാരമെന്നും ലോകഗുരുവെന്നും മറ്റും വിശ്വവിശ്രുതിയെ സമ്പാദിച്ച വമ്പന്മാർക്കുംകൂടി ഇപ്രകാരം രാജയോഗചന്ദ്രനെ പ്രകാശിപ്പിച്ചു, ആനന്ദിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു് രാജയോഗ

ചന്ദ്രാവതാരഭ്രമമെ! ഹേ ആനന്ദമത പ്രദർശക എന്ന സംബോധനക്കു അർഹനായ മഹാനുഭാവൻ അങ്ങെന്നല്ലാതെ ആർ? ആർ? 4 ഹേ യോഗിരാജൻ കർമ്മ കാണ്ഡരാക്ഷസനു ഇരയാവാതെ ആനന്ദ വിമാനത്തിലിരുന്നു ചിദാകാശ പദവിയിൽ സഞ്ചരിപ്പാൻ അടിയങ്ങൾക്കു ഭാഗ്യമുണ്ടായതു അവിടുത്തെ കൃതിയാലും കൃപയാലും അല്ലയോ? മഹാരാജാക്കന്മാർക്കും മഹാപണ്ഡിതന്മാർക്കും, ആഢ്യന്മാർക്കുംകൂടി അനുഭവിപ്പാൻ സംഗതിവരാത്ത മഹാനന്ദാതിശയത്തെ അനുഭവിപ്പാൻ മന്ദമതികളായ അടിയങ്ങൾക്ക് അങ്ങുന്നില്ലെങ്കിൽ എങ്ങിനെ സംഗതിവരും? 5 ഹേ പരമഗുരോ? ഭവൽകൃതമായ ആനന്ദവിമാനത്തിൽ കരേറി, നോക്കിയാൽ, നദീപ്രവാഹ വേഗത്താൽ കരവക്കത്തുള്ള വൃക്ഷാദികൾ മുരടോടുകൂടി പുഴങ്ങി വീണു കുത്തി ഒലിച്ചുപോകുന്നതുപോലെ അവതാരങ്ങളും, കർമ്മകാണ്ഡാചാര്യന്മാരും, സിദ്ധികളും, ഭഗവൽഗീതാദികളിൽ കലർന്നു കിടക്കുന്ന കപടപ്രമാണങ്ങളും, ഹേ ഭഗവൻ നിന്തിരുവടിയുടെ വാണീ മഹാ വേണിയിൽ അടി മറിഞ്ഞു മലർന്നുവീണു മറിഞ്ഞു ഒഴുകിപ്പോകുന്നതു് ഏതു് സാരഗ്രാഹിക്കും കാണാം. ആനന്ദവിമാനത്തിൽ ഇരുന്നു നിന്തിരുവടിയിൽ പ്രയോഗിക്കപ്പെട്ട അനുഭവയുക്തിപ്രമാണതീയുണ്ടകളാൽ = ബോമ്പുകളാൽ അവിടുത്തെ സൽകൃതികളെനോക്കി കൊഞ്ഞനം കാണിക്കുന്ന വിദഗ്ദ്ധന്മാരുടെ വിഗ്രഹക്കോട്ടകളും, ഈശ്വരനുംകൂടി ദഗ്ദ്ധാവസ്ഥയെ പ്രാപിച്ചുപോയി. അവക്കു ഇനി ഒരു പുതിയ ഈശ്വരനെ തിരഞ്ഞെടുക്കണം, അല്ലെങ്കിൽ ആ സ്ഥാനത്തു ഒരു പ്രസിഡണ്ടിനെ (അദ്ധ്യക്ഷനെ) നിശ്ചയിക്കേണം. നിന്തിരുവടിയുടെ മാഹാത്മ്യം അനിർവ്വചനീയമെന്നേ പറയേണ്ടതുള്ളു. നിരീശ്വരന്മാർക്കുകൂടി നിശ്രേയസ സാമ്രാജ്യസൌധത്തിൽ കരേറുവാൻ നിഃശ്രേണിയായി തീൎന്നിട്ടുള്ളതു്

തിരുമേനിയുടെ ആനന്ദകൃതിയല്ലാതെ ലോകത്തിൽ ഏതു്? 6 ഹിന്ദുമതത്തെ ദുഃഖമതമാക്കിത്തീർത്ത കപടപ്രമാണങ്ങളെ കണ്ടുപിടിച്ചു് ഖണ്ഡിച്ചു് ഹിന്ദുമതത്തെ ആനന്ദമതമാക്കിത്തീർത്ത ഹേ ആനന്ദഗുരോ! ഹേ ജ്ഞാനസിന്ധോ! ജാതിഭേദമാകുന്ന കുഷ്ഠരോഗവും, മതഭേദമാകുന്ന പക്ഷവാതരോഗവും, അജ്ഞാനമാകുന്ന തിമിരരോഗവും, കർമ്മകാണ്ഡമാകുന്ന ദുർവ്രതയും പിടിപെട്ടു നികൃഷ്ടയായിക്കിടക്കുന്ന ഈ ഇന്ത്യാഭൂമീദേവിയെ ആ മഹാരോഗ ദുർദ്ദേവതാ ബാധയിൽനിന്നു മുക്തയാക്കി രാജയോഗ രാജിതയാക്കി വിശിഷ്ടയാക്കിത്തീർക്കുന്ന സൽകൃതി ഭവൽകൃതി ഒന്നുമാത്രം. വിഷ്ണുവിൻെറ അവതാരമാണ് എന്നു ഹിന്ദുക്കളാൽ സമ്മതിക്കപ്പെട്ട പരിശുദ്ധാത്മാവായ 'ബുദ്ധ'നെ നിന്ദിച്ചതുപോലെ ചില ഹിന്ദുസന്തതികൾ തിരുവടിയെ നിന്ദിക്കുന്നു. ഇതിന്നുകാരണം അവിടത്തെ സമദൃഷ്ടി, ജ്ഞാനവിന്ദേഷദയ, അഹിംസാവ്രതം അധർമ്മകർമ്മ ഖണ്ഡനധീരത മുതലായ അതിശയ ഗുണങ്ങൾതന്നെയാണ്. 7 ഇക്കാലത്തു അവനവൻെറ അവസ്ഥാനുസരണം നടപ്പാനും, സർവ്വ യോഗക്ഷേമങ്ങളെ സമ്പാദിപ്പാനും, സർവ്വന്മാർക്കും കഴിയുന്നതു സമദൃഷ്ടനീതി ദയാദി സൽഗുണ ഭൂയിഷ്ഠമായ ബ്രിട്ടീഷുഭരണം കൊണ്ടാകയാൽ ഇപ്പോൾ നടക്കുന്ന ലോകമഹാ ഭയങ്കര യുദ്ധത്തിൽ നമ്മുടെ ജോർജ്ജു് ചക്രവർത്തി ഉടനെ ജയിച്ചു് ജയകീർത്തിചന്ദ്രനാലും, നിന്തിരുവടിയാൽ ഉദയം പ്രാപിച്ച രാജയോഗചന്ദ്രനാലും, ഭൂമീദേവി വിളങ്ങിക്കാണുവാനും തിരുമേനികൾ ആയുരാരോഗ്യാനന്ദങ്ങളോടുകൂടി വളരെക്കാലം വാഴുവാനും അഭിലഷിച്ചുംകൊണ്ടു അടിയങ്ങൾ ഈ മംഗളപത്രത്തെ തിരുമുമ്പാകെ സന്തോഷസൽഭക്തിസമേതം സമർപ്പിച്ചുകൊള്ളുന്നു.

ആദിനാഥശിഷ്യ! നമസ്കാരം. അനാഥപ്രാണിബന്ധോ നമസ്കാരം. അഗാധജ്ഞാനസിന്ധോ! നമസ്കാരം. അഹിംസാധർമ്മതല്പര! ആനന്ദഗുരോ! രാജയോഗചന്ദ്രാവതാരഭ്രമേ! കർമ്മകാണ്ഡ ദുഷ്ടരാക്ഷസ ഹന്താവേ! നമസ്കാരം! നമസ്കാരം! നമസ്കാരം!

എന്ന് ആനന്ദസമാജങ്ങൾ 1092 ചിങ്ങം 13-ാംനു-

പ്രമാണി പറഞ്ഞതോ അപ്രമാണി പറഞ്ഞതോ ഏതായാലും യുക്തമായതിനെമാത്രമംഗീകരിച്ചു മതത്തെ പരിഷ്കരിപ്പാൻ കേരളീയ പ്രധാനികൾ പുറപ്പെട്ടാൽ കേരളമാണ് ഭാരതഖണ്ഡത്തിന്റെ കുന്ന് എന്ന പ്രസിദ്ധിക്കും കർമ്മകാണ്ഡ ദുഃഖത്തിൽ നിന്നുവേർപെട്ട ആനന്ദപ്രാപ്തിക്കും അനായാസേന സംഗതി വരുമായിരുന്നു. 'മുററത്തെ മുല്ലക്ക് വാസനയില്ല' എന്നു തീർച്ചപ്പെടുത്തുന്നതും. യഥാർത്ഥത്തെ തെളിയിപ്പാൻ പ്രബലപ്രമാണ യുക്ത്യനുഭവങ്ങളെ വർഷിച്ചാലും ഗണിക്കാതെ മർക്കടമുഷ്ടി പിടിക്കുന്നതും, അന്ധവിശ്വാസത്തെയും, അസൂയയേയും, അഭിമാനത്തേയും, സ്വജനദോഷത്തെയും, സ്വധർമ്മംപോലെ ആചരിക്കുന്നതും കേരളത്തിന്റെ കേവലം നിർഭാഗ്യം എന്നേ പറയേണ്ടതുള്ളൂ.

## പദ്യം

ഇക്കർമ്മകടലിൽ കിടന്നുവലയും
ദുഃഖത്തിനെത്തീക്കുവാൻ
ഇക്കാലം സുഖരാജയോഗവഴിയെ
കാണിക്കുമെന്നിൽ ചിലർ
ധിക്കാരത്തൊടു ദോഷമോതിയെഴുതിട്ടിക്കിൽ
പരത്തീടിലും
ദിക്കൊക്കെ പ്രചരിച്ചുകൊണ്ടു മുദമുണ്ടാക്കുന്ന
മൽപുസ്തകം 1

കാന്തം സൂചിയെയെന്നപോലെ
സുകൃതിക്കൂട്ടത്തെയെന്നാശ്രമോ
പാന്തത്തിങ്കൽ വരുത്തീടുന്നു, തനിയേയെൻ
ഗ്രന്ഥകാന്തംദ്ര്ഢം
സ്വാന്തത്തിങ്കലസൂയമൂത്തു നിതരാം
നിന്ദിച്ചിടും മാനുഷ
ഭ്രാന്തന്മാരുടെ ദൂഷണത്തെ വിലവെക്കുന്നില്ല
സൽസന്തതി 2

എന്നു്,

സിദ്ധാശ്രമം, ആലത്തൂർ
24—2—1915

ബ്രഹ്മാനന്ദസ്വാമി
ശിവയോഗി.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്
സിദ്ധാശ്രമം, ആലത്തൂർ പോസ്റ്റ്.

സ്വാമിൻ! ഭഗവാന്റെ സിദ്ധഗ്രന്ഥങ്ങളിലുള്ള അനിതരസാധാരണ യുക്തികളേയും അഖണ്ഡനീയങ്ങളായ അഭിപ്രായവിശേഷങ്ങളേയും പ്രമാണങ്ങളേയും മോഷ്ടിച്ചുകൊണ്ട് ചിലർ ചെറുപുസ്തകങ്ങളെ എഴുതി പ്രസിദ്ധപ്പെടുത്തുന്നു. പത്രങ്ങളിലും എഴുതിവിടുന്നു. ഭഗവാന്റെ പേരിനെ പറയാതെ അങ്ങിനെ ചെയ്യുന്നതു് അവരുടെ സ്വന്തമാണെന്നു് വരുത്തിക്കൂട്ടി കീർത്തിയെ നേടണമെന്ന ദുരഭിമാനം കൊണ്ടാകുന്നു. ഇതിന്നു് ഒരു നിവൃത്തിമാർഗ്ഗം ഭവാൻ ചിന്തിക്കുന്നതും ഇല്ല. ഇതുകൊണ്ടുള്ള ദോഷമെന്താകുന്നു എങ്കിൽ കാലാന്തരത്തിൽ ഭവാന്റെ യുക്ത്യഭിപ്രായാദി രത്നങ്ങൾക്ക് അവരുടെ കൃതികളോ മൂലം എന്നു ശങ്കിപ്പാനും അതെ എന്നു ചിലർക്കു് തീരുമാനിപ്പാനും സംഗതിവരും. അതുകൊണ്ടു് അവരുടെ കളവിനെ വെളിപ്പെടുത്തുവാൻവേണ്ടി ഭവാന്റെ സിദ്ധഗ്രന്ഥങ്ങൾ അവതരിച്ച ആദികാലത്തെ ഭവൽകൃതികളുടെ എല്ലാ പതിപ്പുകളിലും ചേർക്കേണ്ടതാണ്. എന്നാൽ ഭവൽകൃതികൾക്കശേഷം അവയുടെ വായനകൊണ്ടു സിദ്ധിച്ച ജ്ഞാനധൈര്യങ്ങൾകൊണ്ടാണ് ജാതിഭേദവിഗ്രഹാരാധനാദികർമ്മങ്ങളെ ഖണ്ഡിപ്പാനും മിശ്രഭോജനം കഴിപ്പാനും അഹിംസാധർമ്മത്തെ അംഗീകരിപ്പാനും ഭദ്രകാളീക്ഷേത്രത്തിൽ നടത്തിവരുന്ന ഹിംസാസഹിതമായ കുരുതികർമ്മത്തെ കൂടി ചിലർ നിറുത്തുവാനും സംഗതിവന്നതു് എന്നും, മൃതമായ യോഗം കേരളത്തിൽ പുനർജന്മത്തെ എടുപ്പാനും ആനന്ദയോഗശാലകളെ ഏർപ്പേടുത്തുവാനും "ഞാൻ യോഗി, ഞാൻ സിദ്ധൻ, സിദ്ധസമാജം ഒരു ജാതി, ഒരു മതം" എന്നു് നാവനക്കുവാൻ സംഗതി വന്നതു് എന്നും വമ്പന്മാർക്കുപോലും കണ്ടുപിടിപ്പാൻ കഴിവുണ്ടായതു് എന്നു് അറിവാൻ സംഗതി വരും. ഈ സംഗതികളെ അറിവാൻ അവിടുത്തെ സിദ്ധാന

ഭൂതി മുതലായ ഗ്രന്ഥങ്ങളെ വായിച്ചാൽ മതി. 'ആനന്ദ സോപാനം വായിച്ചാലോ വിഗ്രഹാരാധനാദി കർമ്മദുഃഖത്തിൽനിന്നു വേർപെടുത്തി ആത്മാനന്ദത്തെ നൽകുവാൻ അവിടുത്തെ കൃതികൾക്ക് അല്ലാതെ അവതാരാദികൃതികൾക്കും കഴിഞ്ഞിട്ടില്ലെന്നും ആ വമ്പന്മാരുടെ കൃതികൾ ദുഃഖജലൂകളായിട്ടാണ് കലാശിച്ചിട്ടുള്ളത് എന്നും തെളിയും. വിഗ്രഹാരാധനാദികൾകൊണ്ടു ഓരോരുത്തർക്ക് നേരിട്ട അജ്ഞാനകഷ്ടനഷ്ടങ്ങളെ ഭവൽകൃതിയാൽ സിദ്ധിച്ച യോഗാനന്ദത്തേയും ഘോഷിക്കുന്ന ലേഖനങ്ങൾ ആനന്ദ സോപാനത്തിൽ എത്രയാണ്? ഭലാഭിപ്രായാദി ചോരന്മാർ ഈ യോഗാനന്ദാനുഭവ സമ്പ്രദായത്തേയും മോഷ്ടിച്ചു ഇനി ഗ്രന്ഥങ്ങൾ എഴുതിത്തുടങ്ങും. പത്രങ്ങളിലും എഴുതി വിടും. 'അങ്ങുന്നും ശിഷ്യന്മാരും എത്തുകമ്പോൾ' ആനന്ദ സോപാനംപോലെ ഒരു അനുഭൂതിപ്രബന്ധം അവരുടെ ഇടയിൽ ഇതുവരെ ഇല്ലാത്തതുകൊണ്ട് വലിയ പരാജയമുണ്ട്. ആ പരാജയം കൂടാതെ കഴിക്കേണമെങ്കിൽ ഒരു മോഷണം കൂടി അവർക്ക് അത്യാവശ്യമായിരിക്കുന്നു.

എന്നു, ആർ. പണിക്കർ (ഒപ്പ്)
1—1—1925

മേൽകാണിച്ച എഴുത്തിൽപറഞ്ഞ വ്യാജവ്യാപാരം നടക്കുന്നുണ്ടെന്നതു് ചെറുന്നെർമംഗലം ആനന്ദസമാജം സിക്രട്ടറി കെ. നീലകണ്ഠക്കുറുപ്പ് നമുക്ക് അയച്ചുതന്ന 'ബ്രഹ്മജ്ഞാനം' എന്ന പുസ്തകംകൊണ്ടുതന്നെ നാം മനസ്സിലാക്കിയിരിക്കുന്നു. അതിൽ ആനന്ദ ഏവ വിജയതെ..................
ആനന്ദത്തിങ്കൽ നിന്നീ സകല ഭുവനവും ..................
ഇത്യാദികളായി നമ്മുടെ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളിൽനിന്നു മോഷണംചെയ്ത ഭാഗങ്ങൾ അനവധിയുണ്ടു്. ഇങ്ങിനെയുള്ള വഞ്ചകന്മാരോടു നാം എന്തുചെയ്യട്ടെ. എന്നാൽ ചില കർമ്മപ്രൌഢന്മാർ, സഗുണോപാസനം, ശിവയോഗിമുഖമുദ്രണം, വാഗ്ഭടവായടപ്പ്, കേരളീയ ഹിന്തുക്കളുടെ ഭാഗ്യം. മോക്ഷപ്രദീപഖണ്ഡനം എന്നും മറ്റും പേർവെച്ചു ജനങ്ങൾ ഭ്രമിക്കുംവിധം പരസ്യം എഴുതി പ്രസിദ്ധപ്പെടുത്തി അനുഭവയുക്തികൾക്കും പ്രബലപ്രമാണങ്ങൾക്കും അനുകൂലിക്കാത്ത അയുക്തപ്രമാണങ്ങളെ അനവധി എടുത്തുചേർത്തും പുരാതനന്മാരും ആധുനികന്മാരും ആയ കർമ്മാചാര്യന്മാരുടെ ഛായാപടങ്ങളെ എടുത്തുചേർത്തും പുസ്തകങ്ങളെ നിർമ്മിച്ചു് ഈ പരിഷ്കൃത കാലത്തും ഇന്ത്യയെ അമ്പലപ്പറമ്പാക്കി അധഃപതിപ്പിക്കുന്ന കർമ്മകാണ്ഡ കാര്യസ്ഥന്മാരുടെ കെട്ട കാര്യത്തെ ആലോചിക്കുമ്പോൾ നമ്മുടെ പുസ്തക ചോരന്മാരുടെ കൃത്യം നാണംകെട്ട വ്യാപാരം എന്നേ ഉള്ളു. നമ്മുടെ യുക്ത്യഭിപ്രായങ്ങളേയും നാം ഉദാഹരിച്ച പ്രമാണങ്ങളേയും അംഗീകരിച്ചാൽ മാത്രമെ മത വിഷയത്തിൽ വലിയ പേരെടുപ്പാൻ സംഗതി വരികയുള്ളു എന്നും ലോകോപകാരമാകയുള്ളുവെന്നും അറിഞ്ഞതുകൊണ്ടു് അവർ സാരഗ്രാഹികളെന്നു സിദ്ധിക്കുന്നതുകൊണ്ടു് അങ്ങിനെ പറഞ്ഞതാകുന്നു. നമ്മുടെ സിദ്ധഗ്രന്ഥങ്ങളുടെ അവതാരം 1898-ാംമാണ്ടു് മുതൽക്കാണു്. ഇപ്പോൾ 32 കൊല്ലമായി.

എന്നു്, ബ്രഹ്മാനന്ദസ്വാമി ശിവയോഗി
28 – 3 – 1925



## ബ്രഹ്മാനന്ദ സ്വാമി ശിവയോഗി സിദ്ധഗ്രന്ഥങ്ങൾ

| | | |
|---|---|---|
| ആനന്ദാദർശം | 1927 | 60-00 |
| ആനന്ദാദർശാംശം | 1928 | 10-00 |
| " ഇംഗ്ലീഷ് | 1935 | 10-00 |
| മോക്ഷപ്രദീപം | 1905 | 50-00 |
| ഹിന്ദി | 1929 | 50-00 |
| ആനന്ദസോപാനം | 1913 | 15-00 |
| ആനന്ദവിമാനം | 1916 | 10-00 |
| ആനന്ദസൂത്രം | 1910 | 25-00 |
| " ഇംഗ്ലീഷ് | 1951 | 25-00 |
| സിദ്ധാനുഭൂതി | 1903 | 10-00 |
| വിഗ്രഹാരാധനഖണ്ഡനം | '916 | 10-00 |
| " തമിഴ് | 353 | 10-00 |
| ആനന്ദമതപരസ്യം | 1919 | 2-00 |
| ആനന്ദകുമ്മി | 1920 | 2-00 |
| സ്ത്രീ വിദ്യാപോഷിണി | 1899 | 2-00 |
| ആനന്ദകല്പ ദ്രുമം | 1905 | 3-00 |
| ശിവയോഗ രഹസ്യം | 1893 | 3-00 |
| രാജയോഗ പരസ്യം | 1914 | 3-00 |
| ആനന്ദഗുരുഗീത | 1928 | 2- 00 |
| ആനന്ദഗാനം | 1923 | 1-00 |
| സന്തുഷ്ട ജീവിതം(നിർമ്മലാനന്ദയോഗി) | 1980 | 25-00 |
| " ഇംഗ്ലീഷ് | 1985 | 25-00 |
| " ഹിന്ദി | 1985 | 25-00 |

സാരഗ്രാഹി മാസികസിദ്ധാശ്രമത്തിന്റെ മുഖപത്രം.

വാർഷിക വരിസംഖ്യ 35.00 ആജീവനാംഗ വരിസംഖ്യ 500ക

**ആവശ്യപ്പെടേണ്ട മേൽവിലാസം**

നിർമ്മലാനന്ദയോഗി, പ്രസിഡന്റ്

ബ്രഹ്മാനന്ദ സ്വാമി ശിവയോഗി സിദ്ധാശ്രമം

P.B. No.1, P.O. ആലത്തൂർ 678541 ഫോൺ : 222342

സദാനന്ദ, ആലത്തൂർ